

# തത്ത്വമസിയുടെ തിരുസന്നിധിയിൽ

എം. എം. ദിവാകരൻ

പിതൃ ദേവോ ഭവഃ

എന്റെ പിതാവിന്റെ
ഓർമ്മയ്ക്കായിട്ട്....



# അവതാരിക

**പി. സി. നമ്പ്യാർ**
(Director, Group-EXIM
Poonawalla Group Companies, Pune)

ശ്രീ. എം. എം. ദിവാകരൻെറ കഥാകഥനരീതി ഏറെ വ്യത്യസ്തമാണ്. ജിജ്ഞാസുക്കളുടെ സംശയനിവൃത്തി നിറവേറ്റുന്ന സമ്പ്രദായം ഉപനിഷത്തുക്കളിൽ നമുക്ക് കാണാൻ കഴിയും. ചോദ്യോത്തര രീതിയിൽ അതിഗഹനമായ ബ്രഹ്മതത്വങ്ങൾ പ്രകാശിപ്പിക്കുന്ന സമ്പ്രദായത്തിൻെറ ചുവടുപിടിച്ച് ആചാരാനുഷ്ഠാനങ്ങളുടെ പ്രസക്തി വിവരിക്കാൻ ശ്രീ. ദിവാകരന് ''തത്ത്വമസിയുടെ തിരുസന്നിധിയിൽ'' എന്ന പുസ്തകത്തിലൂടെ കഴിഞ്ഞിട്ടുണ്ട്.

കേട്ടുകേൾവിയിലൂടെ ഗ്രഹിച്ച വിവരങ്ങൾ പല കൃതികളിലും പരാമർശിക്കപ്പെട്ട വിവരങ്ങളുമായി താരതമ്യപ്പെടുത്തി ഒരു ചരിത്രഗവേഷകൻെറ നിഷ്ക്കർഷതയോടെ വാസ്തവികത ഒട്ടും കൈവിടാതിരിക്കാൻ ശ്രമിച്ചുകൊണ്ടുള്ള ശ്രീ. ദിവാകരൻെറ ഉദ്യമം അതീവ ശ്ലാഘനീയംതന്നെ.

പുരാണകഥാപാത്രങ്ങൾ, ഐതിഹാസിക സംഭവങ്ങളിലൂടെ, ചരിത്രത്തിൻെറ ഭാഗമായി ആചാരാനുഷ്ഠാനങ്ങളിലൂടെ ആരാധിക്കപ്പെടുന്ന സമ്പ്രദായം ഭക്തിമാർഗ്ഗത്തിൻെറ വരദാനമാണെന്ന് തോന്നുന്നു. ഈ പുസ്തകത്തിൽ അത്തരം സന്ദർഭങ്ങൾ യഥേഷ്ടം നമുക്ക് കാണാം.

യുഗാന്തരങ്ങളായി, കാലത്തിനനുസരിച്ച് പദ്ധതികൾ ആവിഷ്കരിച്ച് മനുഷ്യൻെറ ആത്മീയ പുരോഗതിക്ക് അനുയോജ്യമായ ജീവിതരീതി തിട്ടപ്പെടുത്തുന്നതിൽ ആർഷസംസ്കാരം വിജയിച്ചിട്ടുണ്ട് എന്നതിൽ തർക്കത്തിനവകാശമില്ല. അതുകൊണ്ടാണല്ലോ സമ്പന്നന്മാരായ വിദേശികൾ എല്ലാം ത്യജിച്ച് ഭാരതത്തിൽ വന്ന് ഇവിടുത്തെ സംസ്കാരവുമായി ലയിച്ച് ഭാരതീയ ആചാര്യന്മാരുടെ അന്തേവാസികളായി ജീവിക്കുന്നത്.

നമ്മുടെ അനുഷ്ഠാനങ്ങളിൽ അടങ്ങിയിരിക്കുന്ന ശാസ്ത്രീയത ഗ്രഹിക്കാനുള്ള പാഠ്യപദ്ധതി നമുക്ക് ഇന്നില്ല. ആധുനിക വിദ്യാഭ്യാസത്തിൻെറ പേരിൽ ഭൗതിക വിഷയങ്ങളിൽ പരിജ്ഞാനവും ജീവനോപാധിക്ക് വേണ്ടുന്നത്രമാത്രം വിഷയഗ്രാഹ്യവും നേടുന്നതാണ് ഇന്നത്തെ നമ്മുടെ വിദ്യാഭ്യാസം. അതിനുമപ്പുറം ആത്മീ

യത എന്നൊരു വിഷയമുണ്ടെന്നും ആത്മസാക്ഷാത്ക്കാരമാണ് ജീവിതോദ്ദേശ മെന്നും ഉള്ള തിരിച്ചറിവ് നമുക്ക് നഷ്ടമായിരിക്കുന്നു.

'കാലത്തിനനുസരിച്ച് കോലം' എന്ന തരത്തിൽ തലമുറകളായി നാം ചെയ്തു പോരുന്ന പ്രവൃത്തികൾ കാലാനുസൃതമായി ക്രമീകരിച്ച് നാം അനുഷ്ഠിച്ചുപോരുന്നു. അതിൻെറ താല്പര്യം ഗ്രഹിക്കാനുള്ള അഭിവാഞ്ജ ഇന്ന് നമുക്കില്ല. ആയതുകൊണ്ട് നമ്മുടെ അനുഷ്ഠാനങ്ങൾ അബദ്ധജടിലങ്ങളായതിൽ കുണ്ഠിതപ്പെട്ടിട്ട് കാര്യമില്ല.

ശ്രീ. ദിവാകരൻെറ ഈ പുസ്തകത്തിൽ പുരാണകഥാപാത്രങ്ങളുടെ ഉല്പത്തിയും, നമ്മൾ അനുഷ്ഠിക്കുന്ന കർമ്മങ്ങളിൽ അടങ്ങിയിരിക്കുന്ന തത്വങ്ങളും, സ്ഥലപുരാണങ്ങളും, ഒരു യാത്രികൻ അവശ്യം അറിഞ്ഞിരിക്കേണ്ട സാമാന്യ വിവരങ്ങളും അടങ്ങിയിരിക്കുന്നു എന്ന് നിസംശയം പറയാം.

ഈ പുസ്തകം വായിക്കുന്ന ഏവർക്കും, അവരർഹിക്കുന്ന ഭൗതികവും ആത്മീയവുമായ പുരോഗതി ആർജ്ജിക്കത്തക്ക വിവരങ്ങൾ ഇതിലടങ്ങിയിരിക്കുന്നു എന്നതിൽ ശ്രീ. ദിവാകരന് ചാരിതാർത്ഥ്യം നൽകുന്നതാണ്.

കൊച്ചുകുട്ടികൾക്ക് പറഞ്ഞുകൊടുക്കുന്ന രീതിയിലായതുകൊണ്ട് വിവരങ്ങൾ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ക്ഷേത്രവിവരങ്ങൾ, വിഗ്രഹ മാഹാത്മ്യം, ആരാധനാമൂർത്തികൾ എന്നിവയെ ലളിതമായ ഭാഷയിൽ വിവരിച്ചത് നന്നായിട്ടുണ്ട്. ക്ഷേത്രാചാരങ്ങൾ വിവരിക്കുന്നതോടൊപ്പം, മകരവിളക്ക്, മകരജ്യോതി, തിരുവാഭരണ ഘോഷയാത്ര, മകരനക്ഷത്ര മഹിമ, മൂലമന്ത്രം, പതിനെട്ടാംപടിയുടെ മാഹാത്മ്യം, ഹരിവരാസനം വിശ്വമോഹനം... എന്ന ഉറക്കുപാട്ടും അതിൻെറ അർത്ഥവും, വ്രതനിഷ്ഠയുടെ വിവരണം മുതലായവ ഈ പുസ്തകത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത് വളരെ ഭംഗിയായിരിക്കുന്നു.

എല്ലാ വായനക്കാർക്കും, ശ്രീഅയ്യപ്പനെക്കുറിച്ചും, ശ്രീശാസ്താവിനെക്കുറിച്ചും, ശബരിമല ക്ഷേത്രത്തെക്കുറിച്ചും, മണ്ഡല-മകരവിളക്ക് ഉത്സവത്തെക്കുറിച്ചും കൂടുതൽ വിവരങ്ങൾ ഗ്രഹിക്കാൻ ഈ പുസ്തകം ഉപകരിക്കട്ടെയെന്ന് ആശംസിച്ചുകൊണ്ടും ശ്രീ. ദിവാകരനിലൂടെ കൂടുതൽ ആത്മീയ രചനകൾ നമുക്ക് കിട്ടാൻ ഇടവരട്ടെയെന്ന് ആശംസിച്ചുകൊണ്ടും ആയതിന് ജഗദീശ്വരൻ അനുഗ്രഹിക്കട്ടെയെന്ന് പ്രാർത്ഥിച്ചുകൊണ്ടും ഈ അവതാരിക സമർപ്പിക്കുന്നു.

പൂനെ
13-12-2008.

വിധേയൻ
**പി. സി. നമ്പ്യാർ**



# ആശംസ

**മംഗലത്ത് ഉണ്ണിക്കൃഷ്ണൻ**
(Managing Director & CEO
Thermax Ltd., Pune)

വളരെ ചെറുപ്പം മുതൽക്കുതന്നെ ആദ്ധ്യാത്മികത സ്വായത്തമാക്കാനുള്ള ഉത്സുകത വളർത്തിയ വ്യക്തിയാണ് ശ്രീ. എം. എം. ദിവാകരൻ. പന്തുകളും പമ്പരങ്ങളുമായി ദിനം പാഴാക്കിയ സുഹൃദ്‌വലയത്തിനുള്ളിൽ ഭാഗവതവും ഭജനയുമായി ആത്മനിർവൃതി തേടിയ അദ്ദേഹം സയൻസിനും സാമൂഹ്യശാസ്ത്രത്തിനുമൊപ്പം വേദങ്ങളിലും മൂലകഥകളിലും മനസ്സുചെലുത്തി.

കഠിന പ്രയത്നത്തിലൂടെ താൻ നേടിയ ഈ മതവിജ്ഞാനം പുതിയ തലമുറയ്ക്കായി അദ്ദേഹം ഒരു പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞപ്പോൾ എനിക്ക് അതീവ സന്തോഷം തോന്നി.

ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ ഗഹനമായി വായിച്ചതിന്റെ ഫലമായിട്ടാണ് ഇങ്ങനെയൊരു പുസ്തകം രചിക്കാൻ ശ്രീ. ദിവാകരന് കഴിഞ്ഞതെന്ന് ഞാൻ വിശ്വസിക്കുന്നു. ശ്രീ. ദിവാകരന്റെ കഥകളും ലേഖനങ്ങളുമൊക്കെ പ്രത്യേക ശൈലിയിലും ലളിതമായ ഭാഷയിലുമാണെന്നുള്ളതും എടുത്തുപറയേണ്ട വസ്തുതയാണ്.

ശാസ്ത്രത്തിന്റെ തീവ്രമുന്നേറ്റത്തിൽ കമ്പ്യൂട്ടറിന്റെയും ഇന്റർനെറ്റിന്റെയും അടിമകളായിത്തീർന്ന നമ്മുടെ ഇന്നത്തെ സമൂഹത്തിന് ശരിയായ അറിവിന്റെയും ശാന്തിയുടെയും പാതയിലേക്കുള്ള ഒരു തിരിച്ചുവരവിന് ലളിതശൈലിയിലുള്ള ഇത്തരം ആത്മീയ രചനകൾ തീർച്ചയായും സഹായകമാവും.

ശ്രീ. ദിവാകരന്റെ ഈ സംരംഭത്തിന് പൂർണ്ണവിജയം നേർന്നുകൊണ്ട്

**മംഗലത്ത് ഉണ്ണിക്കൃഷ്ണൻ**

പൂനെ
26-12-2008.

# ആശംസ



**കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിപ്പാട്**

ശ്രീ. എം. എം. ദിവാകരൻ ''തത്ത്വമസിയുടെ തിരുസന്നിധിയിൽ'' എന്ന പുസ്തകം പ്രസിദ്ധീകരിക്കുന്നതിൽ സന്തോഷമുണ്ട്. ഇതിന്റെ രചനയ്ക്കിടയിൽ പലപ്പോഴും സംശയനിവാരണത്തിനായി ശ്രീ. ദിവാകരൻ എന്നോട് ബന്ധപ്പെടുകയുണ്ടായി. വിഷയങ്ങളെ അതിന്റെ ആഴത്തിൽ കടന്നു ചെന്ന് മനസ്സിലാക്കാനും വിശദീകരിക്കുവാനുമുള്ള ശ്രീ. ദിവാകരന്റെ ശ്രമം അഭിനന്ദനീയമാണ്. മറുനാടൻ മലയാളികളിൽ ഈശ്വരവിശ്വാസവും ആദ്ധ്യാത്മിക ജ്ഞാനവും വളർത്തുവാനും സർവ്വോപരി ശ്രീധർമ്മശാസ്താവിന്റെ ചരിതം പ്രചരിപ്പിക്കുവാനുമുള്ള ഈ സദുദ്യമത്തിന് എല്ലാവിധ ആശംസകളും നേർന്നുകൊള്ളുന്നു.

**കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിപ്പാട്**

''ശങ്കര നിലയം''
കുന്നംകുളം, തൃശൂർ
കേരളം - 680 503
ഫോൺ : 04885-222654 / 226854



## ആശംസ

**പി. കെ. ശ്രീധര ശർമ്മ**
**(മണിയൻകുഞ്ഞ്)**
മേൽശാന്തി,
ഇടനാട്ട് ഇണ്ടളയപ്പസ്വാമിക്ഷേത്രം, കുറിച്ചി.

ശ്രീ. എം. എം. ദിവാകരൻ ''തത്ത്വമസിയുടെ തിരുസന്നിധിയിൽ'' എന്ന പുസ്തകം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ എനിക്ക് വളരെ സന്തോഷമുണ്ട്.

ചെറുപ്പം മുതൽക്കേ ശ്രീ. ദിവാകരനെ എനിക്ക് പരിചയമുണ്ട്. പൂനെയിലേക്ക് പോകുന്നതുവരെയും ഇടനാട്ട് ഇണ്ടളയപ്പസ്വാമി ക്ഷേത്രത്തിലെ ഒരു സജീവപ്രവർത്തകനായിരുന്നു അദ്ദേഹം. നാട്ടിൽ എത്തിയാലുടൻതന്നെ ഓടിയെത്തുന്നതും ഇണ്ടളയപ്പസ്വാമിയെ തൊഴാനായിട്ടാണ്. ആദ്ധ്യാത്മിക വിഷയങ്ങളിൽ വളരെ ജ്ഞാനമുള്ള ശ്രീ. ദിവാകരൻ ഇങ്ങനെയൊരു പുസ്തകം തയ്യാറാക്കിയതിൽ അത്ഭുതപ്പെടാനില്ല. വേദാദി പുരാണോപനിഷത്തുക്കളെപ്പറ്റിയും പൂജാദിവിഷയങ്ങളെപ്പറ്റിയുമൊക്കെ ശ്രീ. ദിവാകരൻ എന്നോട് ചർച്ചചെയ്തിട്ടുണ്ട്. ഏതുകാര്യവും അതിൻെറ മൂലകഥയെ ആസ്പദമാക്കി എഴുതാനുള്ള ശ്രീ. ദിവാകരൻെറ കഴിവ് എടുത്തുപറയേണ്ടതുതന്നെയാണ്.

ഒരച്ഛൻ മക്കൾക്ക് പറഞ്ഞുകൊടുക്കുന്ന രീതിയിൽ തയ്യാറാക്കിയിരിക്കുന്ന 'തത്ത്വമസിയുടെ തിരുസന്നിധിയിൽ' എന്ന പുസ്തകം എല്ലാ ഭക്തജനങ്ങൾക്കും വളരെ ഉപകാരപ്രദമായിരിക്കുമെന്നതിന് സംശയമില്ല. എന്തെന്നാൽ ശബരിമലയെപ്പറ്റിയും ശ്രീധർമ്മശാസ്താവിനെപ്പറ്റിയുമുള്ള മിക്ക വിവരങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു.

ശ്രീ. ദിവാകരൻെറ ഈ സംരംഭത്തിന് എല്ലാവിധ വിജയവും ആശംസയും നേർന്നുകൊള്ളുന്നു.

**പി. കെ. ശ്രീധരശർമ്മ**

പെരുംപൂഴിപ്പുറത്ത് ഇല്ലം
നീലംപേരൂർ പി. ഒ., കുറിച്ചി,
കോട്ടയം ജില്ല, കേരളം - 686 534.
ഫോൺ : 0481-2430022



# ആമുഖം

**"സ്വാമിയേ ശരണം അയ്യപ്പാ"**

പ്രിയ വായനക്കാരെ,

ജീവിതത്തിലെ വലിയ ഒരു ആഗ്രഹം നിറവേറുകയാണ് ഈ പുസ്തകത്തിലൂടെ. വിശ്വാസങ്ങളും ആചാരങ്ങളുമൊക്കെ വച്ചുപുലർത്തുന്ന ഒരു കുടുംബത്തിൽ ജനിച്ചു വളർന്നതുകൊണ്ടായിരിക്കാം ആദ്ധ്യാത്മിക ലേഖനങ്ങൾ എഴുതുന്നതിൽ ഞാൻ കൂടുതൽ ശ്രദ്ധകേന്ദ്രീകരിക്കുന്നത്. അങ്ങനെയാണ് ശ്രീധർമ്മശാസ്താവിനെപ്പറ്റി പല ലേഖനങ്ങൾ ഞാൻ എഴുതിയിട്ടുള്ളതും.

ആദ്യമായി ഞാൻ ശബരിമല ദർശനം നടത്തിയത് 1968-ൽ ആയിരുന്നു. അന്നു മുതൽ ഇന്നുവരെ ഏതാണ്ട് 25 തവണയെങ്കിലും ആ പരിപാവന സന്നിധാനത്തിൽ പോകാൻ കഴിഞ്ഞിട്ടുണ്ട്. ഈ കാലയളവിൽ മറക്കാനാവാത്ത പല അനുഭവങ്ങളും ഉണ്ടായിട്ടുണ്ട്.

ഇന്ന് എല്ലാത്തരത്തിലും ശബരിമലയാത്ര സ്വർഗ്ഗീയതുല്യമാണ്. ശബരിമല സന്നിധാനവും പരസരവും കണ്ടാൽ സ്വർഗ്ഗം താഴ്ന്നിറങ്ങി വന്നതാണെന്ന് തോന്നും. ഹരിതാഭമായ വനമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന തങ്കശ്രീകോവിൽ. പൊന്നു പതിനെട്ടാം പടിയും സ്വർണ്ണക്കൊടിമരവും. ചുറ്റുപാടും ധ്യാനത്തിൽ മുഴുകിയിരിക്കുന്ന പതിനെട്ട് മലകൾ. പൂക്കളുടെയും ഔഷധികളുടെയും നറുമണം പേറി വരുന്ന മന്ദമാരുതൻ. ഈണത്തിൽ പാടി പറന്നുകളിക്കുന്ന പക്ഷികളുടെ കൂട്ടം. വെൺചാമരം വീശീ നിൽക്കുന്ന വൃക്ഷലതാദികൾ. ഇതിനെല്ലാം പുറമേ നെയ്യുടേയും, കർപ്പൂരത്തിൻേറയും ചന്ദനാദികളുടേയും സുഗന്ധപൂരിതമായ അന്തരീക്ഷം. ശരണകീർത്തനങ്ങളും മന്ത്രധ്വനികളും വെടിവഴിപാടുകളും മണികിലുക്കങ്ങളുംകൊണ്ട് സൃഷ്ടിക്കപ്പെടുന്ന മാന്ത്രികപ്രപഞ്ചം. ജാതി-മത ഭേദമില്ലാ

തെ, പണ്ഡിത-പാമര വ്യത്യാസമില്ലാതെ ദേവനും ഭക്തനും ഒന്നാണെന്ന് അസന്നിഗ്ദ്ധമായി വിളിച്ചോതുന്ന ലോകത്തിലെ ഏകസ്ഥാനമാണ് നമ്മുടെ ശബരിമല. ഇതൊക്കെയാണ് ശബരിമല സന്നിധാനത്തെ സ്വർഗ്ഗതുല്യമാക്കുന്നത്.

1978-ൽ ഞാനും കൂട്ടുകാരുംകൂടി എരുമേലിയിൽനിന്നും ശബരിമലയ്ക്ക് നടന്നുപോയ സംഭവം ഓർമ്മയിൽ പച്ചപിടിച്ചുനിൽക്കുന്നു. എരുമേലിയിൽനിന്നും വെളുപ്പിന് മൂന്നുമണിക്ക് നടപ്പു തുടങ്ങിയ ഞങ്ങൾ ഒരിടത്തുപോലും വിരിവച്ച് തങ്ങാതെ അന്നുതന്നെ രാത്രി ഏഴുമണിക്ക് പമ്പയിൽ എത്തി. ഈ സംഭവം വീട്ടിൽ പറഞ്ഞപ്പോൾ അച്ഛൻ ചോദിച്ചു: ''നീയൊക്കെ ശബരിമലയിൽ തൊഴാൻ പോയതാണോ, അതോ വായു ഗുളിക വാങ്ങാൻ പോയതാണോ?

ശബരിമല യാത്രയിൽ മറക്കാനാവാത്ത വേറെ ഒന്നുരണ്ടു സംഭവംകൂടി ഇവിടെ ഓർത്തുപോകുന്നു.

1987-ൽ എൻെറ ഭാര്യാസഹോദരൻ ശ്രീ. വിശ്വനാഥൻ ആദ്യമായി ശബരിമലയിൽ പോകാൻ (കന്നിക്കെട്ട്) എൻെറകൂടെ വരികയായിരുന്നു. പൂനെയിൽനിന്നും ഞങ്ങൾ രണ്ടുപേരും നാട്ടിൽചെന്ന് എൻെറ വീട്ടിൽവെച്ച് കെട്ടുമുറുക്കിയാണ് പോയത്. മകരവിളക്കിന് മൂന്നു ദിവസം മുമ്പാണ് ഞങ്ങൾ സന്നിധാനത്തിൽ എത്തിയത്. ശബരിമലയും സന്നിധാനവും ആയിരക്കണക്കിന് അയ്യപ്പന്മാരെക്കൊണ്ട് നിറഞ്ഞിരുന്നു. ഞങ്ങൾക്ക് നല്ല രീതിയിൽ ദർശനം നടത്താൻ കഴിയുമോ, നെയ്യഭിഷേകം നടത്താൻ കഴിയുമോ എന്നീ വിചാരങ്ങളാൽ മനസ്സ് വ്യാകുലമായി. രാവിലെ പത്തു മണിയോടെ പതിനെട്ടാംപടി കയറി മുകളിലെത്തിയപ്പോൾ ഒരു പോലീസ് സ്വാമി വന്നു ചോദിച്ചു: സ്വാമിമാരെ നിങ്ങൾ വളരെ ദൂരെനിന്നുമാണ് വരുന്നത്, അല്ലേ?

അതെ, പൂനെയിൽനിന്നും. ഞങ്ങൾ പറഞ്ഞു.

ഒന്നും പേടിക്കേണ്ട, എല്ലാ സഹായങ്ങളും ചെയ്തുതരാമെന്നു പറഞ്ഞ് ആ പോലീസ് സ്വാമി ഞങ്ങളെ അനുഗമിച്ചു.

അന്ന് സന്നിധാനത്ത് നടപ്പാലം നിർമ്മിച്ചിട്ടില്ല. അയ്യപ്പന്മാരെല്ലാം കൊടിമരത്തിന് ഇടതുവശത്തുകൂടി മുന്നോട്ടുനീങ്ങി ശ്രീകോവിലിൻെറ ഇടതുവശത്തുകൂടി വലംവച്ച് വലത്തുഭാഗത്തുകൂടി നടയ്ക്കുനേരെ വന്ന് ദർശനം നടത്തുകയായിരുന്നു പതിവ്. അയ്യപ്പന്മാരെ നിയന്ത്രിക്കാൻ ശ്രീകോവിലിനുചുറ്റും ഇടവിട്ടിടവിട്ട് പോലീസ് സ്വാമിമാർ നിന്നിരുന്നു. ചിലപ്പോൾ വടംവലിച്ചുകെട്ടി അയ്യപ്പന്മാരുടെ തിരക്കിനെ നിയന്ത്രിക്കുന്ന പോലീസ് സ്വാമിമാരുടെ ചിത്രം ഇപ്പോഴും മനസ്സിൽനിന്നും മായാതെ നിൽക്കുന്നു. ഞങ്ങൾ ശ്രീകോവിലിന് വലംവച്ച് മുന്നിലെത്തിയ

പ്പോൾ മുമ്പ് സൂചിപ്പിച്ച പോലീസ് സ്വാമി അവിടെ നിൽപ്പുണ്ടായിരുന്നു. അദ്ദേഹത്തിൻെറ സഹായംകൊണ്ട് ഞങ്ങൾ നല്ലവണ്ണം ദർശനം നടത്തി. ഞങ്ങൾ തൊഴുത് തെക്കുവശത്തേക്ക് മാറിനിന്നപ്പോൾ ആ പോലീസ് സ്വാമി പറഞ്ഞു: "അല്പം കഴിയട്ടെ, വീണ്ടും തൊഴാനുള്ള അവസരം ഉണ്ടാക്കിത്തരാം." ഭക്തജനത്തിരക്കിനിടയിൽ ആ പോലീസ് സ്വാമി ഞങ്ങളെ സോപാനത്തിനരികിൽ എത്തിച്ച് ഒരിക്കൽകൂടി തൊഴാൻ അവസരം ഉണ്ടാക്കിത്തന്നു. അതിനുശേഷം മുറി വാടകയ്ക്കെടുത്തുതരാൻ സഹായിച്ചു. അഭിഷേകത്തിനുള്ള രസീത് എടുത്ത് നെയ്യഭിഷേകത്തിനായി ഞങ്ങളേയുംകൊണ്ടു പോയി. പിറ്റേ ദിവസം ഞങ്ങൾ മടങ്ങിപ്പോകുന്നതുവരെയും ആ പോലിസ് സ്വാമി കൂടെക്കൂടെ ഞങ്ങളുടെ ആവശ്യങ്ങൾ അന്വേഷിച്ചു വന്നുകൊണ്ടിരുന്നു. പിറ്റേ ദിവസം അമ്പലത്തിൻെറ ഒരു ഫോട്ടോ എടുക്കാൻ ഞങ്ങൾ താല്പര്യം പ്രകടിപ്പിച്ചപ്പോൾ പോലീസ് സ്വാമി പറഞ്ഞു: അമ്പലത്തിൻെറ ഫോട്ടോ എടുക്കാൻ ആരെയും അനുവദിക്കില്ല. പക്ഷേ സാഹചര്യം ഒത്തുവരികയാണെങ്കിൽ ഫോട്ടോ എടുക്കാം. ഞങ്ങളോട് പതിനെട്ടാംപടിയുടെ താഴെ മുന്നോട്ടുമാറി നിൽക്കാൻ പറഞ്ഞിട്ട് പോലീസ് സ്വാമി പതിനെട്ടാംപടിയുടെ മുകളിൽനിന്നു. കുറെസമയം കഴിഞ്ഞപ്പോൾ 'ഫോട്ടോ എടുക്കാം' എന്ന് ഞങ്ങളെ ആംഗ്യം കാണിച്ചു. പിന്നീട് പലപ്പോഴും ആ പോലീസ് സ്വാമിയുമായി കത്തിലൂടെ സ്നേഹാന്വേഷണം കൈമാറിയിരുന്നു. നല്ലവനായ ആ പോലീസ് സ്വാമി പാലക്കാട് സ്വദേശിയായ ശ്രീ. മാധവൻ ആയിരുന്നു.

ഞാൻ ലൈഫ് ഇൻഷുറൻസ് കോർപ്പറേഷൻ ഓഫ് ഇൻഡ്യ ചങ്ങനാശ്ശേരി ബ്രാഞ്ചിൽ Rural Career Agent (RCA) ആയി ജോലി ചെയ്യുന്ന കാലം. ആ വർഷവും ശബരിമലയ്ക്ക് പോകാൻ വൃശ്ചികം ഒന്നിന് മാല ധരിച്ചു. കൂട്ടുകാരൊക്കെ ശബരിമലയ്ക്ക് പോകാനുള്ള ദിവസം നിശ്ചയിച്ച് എന്നോട് പറഞ്ഞു. പക്ഷേ, പണത്തിൻെറ ബുദ്ധിമുട്ടുകാരണം എനിക്ക് അവരുടെകൂടെ പോകാൻ കഴിയാതെവരുമെന്ന് തോന്നി. (എൻെറ അച്ഛൻ ഒരു അപകടത്തിൽപെട്ട് ചികിത്സയിൽ കഴിഞ്ഞിരുന്ന സമയംകൂടിയായിരുന്നു അത്) കൂട്ടുകാരോട് ഞാൻ പറഞ്ഞു: 'സ്വാമിമാരെ, നിങ്ങളൊക്കെ പൊയ്ക്കോ, ഞാൻ ഒരാഴ്ചകൂടി കഴിഞ്ഞേ പോകുന്നുള്ളൂ.'

കൂട്ടുകാരൊക്കെ പോകാൻ തീരുമാനിച്ചതിൻെറ തലേദിവസം രാവിലെ ഞാൻ അടുത്തുള്ള കുറിച്ചി ഇടനാട്ട് ഇണ്ടളയപ്പസ്വാമി ക്ഷേത്രത്തിൽ തൊഴാൻപോയി. തൊഴുതു മടങ്ങി വരുമ്പോൾ ജോലിസ്ഥലത്തുനിന്നും അവധിയ്ക്ക് നാട്ടിൽ വന്ന എൻെറ ഒരു സ്നേഹിതനെ കണ്ടുമുട്ടി. സംസാരത്തിനിടയിൽ ഒരു പോളിസി എടുക്കാമെന്ന് കൂട്ടുകാരൻ സമ്മതിച്ചു. രാവിലെ തന്നെ ഞങ്ങൾ മെഡിക്കൽ സർട്ടിഫിക്കറ്റൊക്കെ ശരിയാക്കി ഓഫീസിലെത്തി ഒരു വർഷം അടയ്ക്കേണ്ട പ്രീമിയം ഒരുമിച്ചടച്ചു. അന്ന് ആദ്യപ്രീമിയം അടയ്ക്കുമ്പോൾതന്നെ ഏജന്റിന് കമ്മീഷൻ ലഭിക്കുമായിരുന്നു. അതുകൂടാതെ എൻെറ അക്കൗണ്ടിൽ മുൻപ്രീമിയം അടച്ചവരുടെ

വകയിൽ അല്പം തുക ബാക്കിയുമുണ്ടായിരുന്നു. എല്ലാംകൂടി ആയപ്പോൾ ശബരിമലയാത്രയ്ക്കുള്ള പണം ധാരാളം.

അന്നുതന്നെ കെട്ടുമുറുക്കിനുള്ള സാധനസാമഗ്രികൾ എല്ലാം വാങ്ങി. രൂപകിട്ടിയതിൻെറ ഉറവിടം പറഞ്ഞപ്പോൾ അച്ഛനും അമ്മയും കൈകൂപ്പി ശരണം വിളിച്ചത് ഓർമ്മയിൽ തെളിയുന്നു. പിറ്റേ ദിവസം കൂട്ടുകാരോടൊത്ത് ഇരുമുടിക്കെട്ടും തലയിലേന്തി ശരണം വിളിച്ച് ഞാൻ 'തത്ത്വമസിയുടെ തിരുസന്നിധി'യിലേക്ക് യാത്രയും തിരിച്ചു.

എൻെറ വീടിനടുത്തുള്ള ഇടനാട്ട് ഇണ്ടളയപ്പസ്വാമി ക്ഷേത്രത്തിൽ കിരാതമൂർത്തിയായ ശിവനാണ് പ്രതിഷ്ഠ. കഥകളി ആടിയാണ് ഇവിടെ ഉത്സവം ആരംഭിക്കുന്നത്. കിരാതം കഥ ആടി നേരം വെളുക്കണമെന്നും ഐതിഹ്യം. ഇവിടുത്തെ ദേവനെ ജാതിമതഭേദമെന്യേ എല്ലാവരും 'ഇടനാട്ട് വലിയച്ചൻ' എന്നാണ് വിളിക്കുന്നത്. നാടുവിടുന്നതുവരെയും ഈ അമ്പലത്തിലെ ഒരു സജീവപ്രവർത്തകനായിരുന്നു ഞാൻ.

പണ്ട് കുറിച്ചിയിൽനിന്നും ആരുംതന്നെ ശബരിമലയിൽ പോവുകയില്ലായിരുന്നു. ഇതിൻെറ പിന്നിൽ ഒരു കഥപറഞ്ഞുകേൾക്കുന്നു. പണ്ടൊക്കെ കുറിച്ചിയിൽനിന്നും ശബരിമലയ്ക്ക് പോയിരുന്നവർ ''സ്വാമിയേ ശരണമയ്യപ്പാ... ധർമ്മശാസ്താവേ ശരണമയ്യപ്പാ...'' എന്ന് വിളിക്കുന്നതിനു പകരം ''ഇടനാട്ട് ഇണ്ടളയപ്പസ്വാമിയേ ശരണം, ഇടനാട്ട് വലിയച്ഛോ ശരണം'' എന്നാണ് വിളിച്ചിരുന്നത്. ഒരിക്കൽ പെരുംപുഴിപ്പുറത്ത് ഇല്ലത്തുള്ളവരും പുല്ലാംപ്പായിൽ കുടുംബത്തിലുള്ളവരും നാട്ടുകാരും നീലിമല കയറി ചെല്ലുമ്പോൾ അയ്യപ്പൻ മനസ്സിൽ പറഞ്ഞു: ''എൻെറ സന്നിധാനത്തിൽ വരുന്നവരെല്ലാം എൻെറ നാമം ഉരുവിട്ടുകൊണ്ടാണ് വരുന്നത്. പക്ഷേ കുറിച്ചിക്കാർമാത്രം എൻെറ നാമം ഉച്ചരിക്കാതെ ഇടനാട്ട് ഇണ്ടളയപ്പൻെറ നാമം ഉച്ചരിക്കുന്നു.'' അയ്യപ്പൻ പരീക്ഷിക്കാൻ തന്നെ തീരുമാനിച്ചു. കുറിച്ചിയിൽനിന്നും വന്നവരുടെ നേർക്ക് അയ്യപ്പൻ ഒരു പുലിയെ അയച്ചു. അലറി അടുത്തുവന്ന പുലിയുടെ വായിലേക്ക് ഇടനാട്ട് ഇണ്ടളയപ്പൻ തൻെറ കുന്തം കയറ്റി പുലിയെ കൊന്ന് കുറിച്ചിക്കാരെ രക്ഷിച്ചു എന്നാണ് കഥ. ആ സംഭവത്തിനു ശേഷം കുറിച്ചിയിൽനിന്നും ആരുംതന്നെ ശബരിമലയ്ക്ക് പോകുകയില്ലായിരുന്നു. ശബരിമലയ്ക്ക് പോകുന്നതിനു പകരം നാട്ടുകാർ വ്രതം നോക്കി ശബരിമലയിൽ പോകുന്നതുപോലെതന്നെ പന്തലിട്ട് ഇരുമുടിക്കെട്ട് നിറച്ച് മകരവിളക്ക് ഉത്സവദിവസം ''ഇണ്ടളയപ്പ സ്വാമിയേ ശരണമയ്യപ്പാ'' എന്ന് ശരണംവിളിച്ച് ഈ ക്ഷേത്രത്തിൽവന്ന് നെയ്യഭിഷേകം നടത്താൻ തുടങ്ങി. മകരവിളക്ക് തിരുവുത്സവമാണ് ഈ ക്ഷേത്രത്തിൽ കൊണ്ടാടുന്നത്. വർഷംതോറും നൂറുകണക്കിന് ആളുകൾ വ്രതം നോക്കി ഇരുമുടിക്കെട്ടുമായി ഈ ക്ഷേത്രത്തിൽ വരുന്ന കാഴ്ച കാണേണ്ടതു തന്നെയാണ്. രാത്രിയിൽ 12 മണിക്ക് നടക്കുന്ന നെയ്യഭിഷേകം ഏറ്റവും ഭക്തിനിർഭ

രമായ ചടങ്ങാണ്. ഇടനാട്ട് ഇണ്ടളയപ്പക്ഷേത്രം ഒരു കൊച്ചു ശബരിമല ആണെന്ന് പറയുന്നതിൽ തെറ്റില്ല.

ഈ ക്ഷേത്രത്തിലെ പ്രധാന വഴിപാടുകളാണ് ഇരുമുടിക്കെട്ട് വഴിപാട്, കഥകളി (കിരാതം) വഴിപാട് എന്നിവ. കൂടാതെ ഇവിടുത്തെ ''അടയും വറയും'' വഴിപാട് കീർത്തികേട്ടതാണ്. പച്ചനെല്ല് കുത്തിയെടുക്കുന്ന അരി പൊടിച്ച് കുഴച്ച് വട്ടമരത്തിന്റെ ഇലയിൽ ലോലമായി പരത്തി ശർക്കരയും തേങ്ങയുംകൂട്ടി മടക്കി പൊതിഞ്ഞ് പുഴുങ്ങിയാണ് അട ഉണ്ടാക്കുന്നത്. പച്ചനെല്ല് വറുത്ത് പൊടിച്ചെടുക്കുന്നതാണ് വറ.

കുറിച്ചി എന്ന സ്ഥലത്തിന്റെ പുരാതന നാമം ''ഗുരുശ്രീപുരം'' എന്നായിരുന്നുവെന്ന് താഴെപ്പറയുന്ന ശ്ലോകത്തിൽനിന്ന് മനസ്സിലാക്കാം.

''നാട്ടിൽ പ്രധാനകരമായി വിളങ്ങും
സാക്ഷാൽ ഗുരുശ്രീപുരദേശമദ്ധ്യേ
ദാക്ഷായണീ വല്ലഭൻ ഇണ്ടളയപ്പൻ
നിത്യം പ്രസാദിച്ചരുളീടുക സർവ്വകാലം''

പല ഗ്രന്ഥങ്ങളിലൂടെ കണ്ണോടിച്ച് വളരെനാളത്തെ പരിശ്രമഫലംകൊണ്ടാണ് ഇങ്ങനെയൊരു പുസ്തകം എഴുതാൻ കഴിഞ്ഞത്. ഇതിന്റെ പ്രസിദ്ധീകരണത്തിന് പല സഹൃദയരുടെയും പ്രേരണയും പ്രചോദനവും കാരണമായിട്ടുണ്ട്. 'തന്ത്രസമുച്ചയം', 'കുഴിക്കാട്ടു പച്ച' (തന്ത്രമന്ത്രം) എന്നീ ഗ്രന്ഥങ്ങളിൽ നിന്നുള്ള ഉദ്ധരണികൾ ഈ പുസ്തകത്തിൽ ചേർക്കാൻ അനുവാദം തരികയും ആശീർവദിക്കുകയുംചെയ്ത പഞ്ചാംഗം പ്രസ് ആന്റ് ബുക്ക് ഡിപ്പോയോടുള്ള (കുന്നംകുളം) നന്ദി ഞാൻ രേഖപ്പെടുത്തുന്നു. എന്റെ സംശയങ്ങൾക്കെല്ലാം ഉത്തരങ്ങൾ നൽകിയ ബഹുമാനപ്പെട്ട കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിപ്പാടിനോടുള്ള നന്ദി രേഖപ്പെടുത്തുന്നു. അതുപോലെതന്നെ 'ശ്രീമഹാശാസ്തൃപൂജാകല്പദ്രുമം' എന്ന ഗ്രന്ഥത്തിൽനിന്നും പല ഉദ്ധരണികളും ഈ പുസ്തകത്തിൽ ചേർക്കാൻ അനുമതി തന്ന വിദ്യാരംഭം പബ്ലിഷേഴ്സിനും (മുല്ലക്കൽ, ആലപ്പുഴ) എന്റെ നന്ദി രേഖപ്പെടുത്തുന്നു. അതുപോലെ, മറ്റ് സഹായക ഗ്രന്ഥങ്ങളുടെ പ്രസാധകർക്കും നന്ദി രേഖപ്പെടുത്തുന്നു.

അവതാരിക എഴുതിത്തന്ന ശ്രീ. പി. സി. നമ്പ്യാർക്ക് (Director, Group-Exim, Poonawalla Group Companies) എന്റെ ഹൃദയംഗമമായനന്ദി രേഖപ്പെടുത്തുന്നു. എന്റെ രചനകളെ അഭിനന്ദിച്ചും വിമർശിച്ചും പലപ്പോഴും സംസാരിക്കുകയും പല നല്ല ഉപദേശങ്ങൾ നൽകുകയുംചെയ്യുന്ന ഒരു സഹൃദയനാണ് അദ്ദേഹം. നമ്പ്യാർ സാറിനെ കാണാൻ ഞാൻ ഓഫീസിൽചന്നപ്പോൾ വളരെ ജോലിത്തിരക്കിലായിരുന്നിട്ടും എനിക്കുവേണ്ടിസമയം ചെലവഴിക്കുകയും ഞാൻ എഴുതിയ 'തത്ത്വമസിയുടെ തിരുസന്നിധിയിൽ' വായിച്ചുനോക്കുകയും അഭിനന്ദിക്കു

കയും വേണ്ടുന്ന സഹായം നൽകുകയും ഒരു അവതാരിക എഴുതിത്തരുവാൻ മനസ്സ് കാട്ടുകയുംചെയ്തതിൽ ഞാൻ അഭിമാനം കൊള്ളുന്നു.

ജോലിത്തിരക്കിനിടയിലും ശ്രീ. മംഗലത്ത് എസ്. ഉണ്ണിക്കൃഷ്ണൻ (Managing Director & CEO, Thermax Ltd., Pune) എനിക്കുവേണ്ടി സമയം ചെലവഴിക്കുകയും ഈ പുസ്തകത്തെ അഭിനന്ദിച്ചുകൊണ്ട് എഴുതുകയും പുസ്തകപ്രകാശനചടങ്ങിൽ പങ്കെടുക്കാമെന്ന് ഉറപ്പു നൽകി എല്ലാവിധ സഹായസഹകരണവും ചെയ്തതിൽ ഞാൻ വളരെയധികം അഭിമാനംകൊള്ളുന്നു.

എനിക്ക് ആദ്ധ്യാത്മികമായ പല ഉപദേശങ്ങളും നിർദ്ദേശങ്ങളും സഹകരണവും നൽകിയ ബഹുമാനപ്പെട്ട ഡോ: ടി. രവീന്ദ്രനാഥൻ (Retd. Scientist, National Chemical Laboratory, Pashan, Pune), ശ്രീ. മംഗലത്ത് സുകുമാരപ്പണിക്കർ (Retd. Village Officer, Kurichy, Kottayam, Kerala) ശ്രീ. പി. കെ. ശ്രീധരശർമ്മ (മണിയൻകുഞ്ഞ്) (Perumpoozhipurath Illam, Kurichy, Kottayam, Kerala) എന്നിവരോടുള്ള എന്റെ ഹൃദയംഗമമായ നന്ദി രേഖപ്പെടുത്തുന്നു.

കൂടാതെ ഈ സംരംഭത്തിന് ഉത്തേജനം നൽകി പ്രോത്സാഹിപ്പിച്ച
ശ്രീ. എം. എം. ബാലകൃഷ്ണൻ (Mananthanathu House, Neelamperoor P. O. Kurichy, Kottayam, Kerala - 686 543)
ശ്രീ. സി. വിശ്വനാഥൻ (116/6, Sai Niwas, Sus Road, Pashan, Pune - 411 021)
ശ്രീ. രഘു ബാലൻ (M.D., Riviresa Chits Pvt. Ltd., Dapodi, Pune)
ശ്രീ. ടി. പി. വിജയൻ (President, Pune Malayalee Federation)
ശ്രീ. കെ. ഹരിനാരായണൻ (Chief Editor, Pravasi Sabdam, Pune)
ശ്രീ. എൻ. ജി. ഹരിദാസ് (Hari Construction Company, Nigdi, Pune)
ശ്രീ. വിശ്വനാഥൻ നായർ (Saraswati Viswavidyalaya, Talawade, Pune)
ശ്രീ. ജി. ഹരികുമാർ (Stores & Purchase Officer, National Centre for Cell Science, University of Pune)
ശ്രീ. Rtn. കെ. യു. കെ. മേനോൻ (S. K. Group, Pune)
ശ്രീ. പി. പത്മനാഭൻ (M.D., Pavizham Chits Pvt. Ltd, Pune)
ശ്രീ. കെ. ജി. പിള്ള (President, Kerala Social & Cultural Association (KSCA), Pashan, Pune & Associate Cabinet Secretary, Lions Club International 323 D-2)
ശ്രീ. മധു നായർ (President, Rastapeth Ayyappa Temple)
ശ്രീ. പുരുഷോത്തമൻ എം. കെ. (Secretary, Bhosari Ayyappa Temple, Pune)
ശ്രീ. രാധാകൃഷ്ണൻ നായർ. (Presiident, Sree Ayyappa Temple, Sangvi, Pune)
ശ്രീ. എം. പി. മധുസൂദനൻ (Tunisia)
ശ്രീ. വി. എം. കുമാർ (Senior Manager, Bank of Indian, Shivajinagar, Pune)
ശ്രീ. പി. കണ്ണൻ (Chennai)
എന്നിവരോടുള്ള കടപ്പാടും നന്ദിയും ഇവിടെ രേഖപ്പെടുത്തുന്നു.

ഇത് ശ്രദ്ധയോടെ പ്രൂഫ് റീഡിംഗ് നടത്തി തെറ്റുകൾ തിരുത്തിത്തന്ന ശ്രീമതി. ഗീതാ ഹരികുമാർ (Scientific Assistant, Agrinet Division, India Meteorological Department, Pune) ഒരു കഠിനപ്രയത്നമാണ് ഏറ്റെടുത്തത്. ശ്രീമതി. ഗീതാഹരികുമാറിന്റെ സ്തുത്യർഹമായ സേവനത്തിന് എന്റെ നന്ദി രേഖപ്പെടുത്തുന്നു.

കൃത്യസമയത്തിനുള്ളിൽ വളരെ ഭംഗിയോടെ ഈ പുസ്തകത്തിന്റെ ലിപിവിന്യാസം നടത്തി ഡിസൈൻചെയ്ത് അച്ചടി നിർവ്വഹിച്ച ശ്രീ. ശിവകുമാർ (Designs, Pimpri, Pune) പ്രത്യേക അഭിനന്ദനം അർഹിക്കുന്നു.

ഈ പുസ്തകത്തിന്റെ പ്രകാശനച്ചടങ്ങ് നടത്താൻ സന്മനസ്സ് കാട്ടിയ രാസ്താപേട്ട് ശ്രീഅയ്യപ്പ ധർമ്മപരിഷത് ഭാരവാഹികൾക്ക്, പ്രത്യേകിച്ച് ശ്രീ. മധുനായർ, ശ്രീ. എ. ജനാർദ്ദന പൊതുവാൾ, ശ്രീ. ടി. ജി. ആർ. പിള്ള, മറ്റ് കമ്മറ്റി അംഗങ്ങൾക്കും എന്റെ ഹൃദയംഗമമായ നന്ദി രേഖപ്പെടുത്തുന്നു.

എനിക്ക് എല്ലാവിധ സഹകരണവും പ്രോത്സാഹനവും നൽകുന്ന എന്റെ ഭാര്യയോടും മകളോടും ബന്ധുമിത്രാദികളോടും ഞാൻ വളരെ കടമപ്പെട്ടിരിക്കുന്നു.

ഗ്രന്ഥകർത്താവിനേക്കാൾ അറിവുള്ളവരാണ് വായനക്കാർ എന്ന തത്ത്വത്തിൽ ഞാൻ എപ്പോഴും വിശ്വസിക്കുന്നു. അതുകൊണ്ടുതന്നെ ഈ പുസ്തകത്തിൽ എന്തെങ്കിലും തെറ്റുകുറ്റങ്ങൾ വന്നുപോയിട്ടുണ്ടെങ്കിൽ സദയം ക്ഷമിച്ച് അപാകതകൾ ചൂണ്ടിക്കാണിക്കണമെന്ന് വിനീതമായി അപേക്ഷിക്കുന്നു. ഇതിന്റെ പരിഷ്ക്കരിച്ച പതിപ്പ് ഉടനെ പുറത്തിറക്കാൻ ശ്രീധർമ്മശാസ്താവ് അനുഗ്രഹിക്കും എന്ന ശുഭാപ്തിവിശ്വാസമുണ്ട്.

ഈ പുസ്തകത്തിന് ജന്മം കിട്ടിയത് ശ്രീധർമ്മശാസ്താവിന്റെ കൃപാകടാക്ഷംകൊണ്ടുമാത്രാണ്. ശബരിഗിരീശന്റെ പാദാരവിന്ദങ്ങളിൽ നമിച്ചുകൊണ്ട് 'തത്ത്വമസിയുടെ തിരുസന്നിധിയിൽ' എന്ന ഈ ആദ്ധ്യാത്മിക കുസുമം ഭക്തജനങ്ങളുടെ കൈകളിലേക്ക് സവിനയം സമർപ്പിക്കുന്നു.

**എം. എം. ദിവാകരൻ**



# പ്രസാധകക്കുറിപ്പ്

വിജ്ഞാനപ്രദമായ രചനകളിലൂടെ എന്റെ മനസ്സിൽ ഇടംനേടി, ക്രമേണ വളർന്നുവന്ന ഒരു സുഹൃത് ബന്ധമാണ് ശ്രീ. എം. എം. ദിവാകരനുമായി എനിക്കുള്ളത്. പൂനെയിൽനിന്നുള്ള ഒരു ആനുകാലിക മലയാളം പ്രസിദ്ധീകരണത്തിൽ ജോലിചെയ്തിരുന്ന എനിക്ക്, അതിൽ സ്ഥിരമായി എഴുതിയിരുന്ന ശ്രീ. ദിവാകരനുമായി കൂടുതൽ അടുക്കുവാനും മനസ്സിലാക്കുവാനും അവസരമുണ്ടായി. അങ്ങനെ ഞങ്ങളുടെ ബന്ധം സുദൃഢമായി. നല്ല ഒരു വായനക്കാരനും കലാ-സാഹിത്യാദി വിഷയങ്ങളിൽ വ്യുല്പത്തിയുമുള്ള അദ്ദേഹത്തിന് ഏത് വിഷയവും അനായാസം കൈകാര്യം ചെയ്യാനുള്ള കഴിവുണ്ടെങ്കിലും ആദ്ധ്യാത്മിക-പൗരാണിക-ശാസ്ത്ര വിഷയങ്ങളിലുള്ള ചിന്തകളിലും രചനകളിലുമാണ് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നത്.

ശ്രീധർമ്മശാസ്താവിൻെറ ഒരു ഭക്തനായ അദ്ദേഹത്തിൻെറ ചിന്തകളും പഠനങ്ങളും ആ വഴിക്ക് തിരിഞ്ഞത് സ്വാഭാവികം മാത്രമാണ്. ഈ പുസ്തകത്തിലൂടെ കടന്നുപോകുന്ന ഏതൊരാൾക്കും മനസ്സിലാകും അദ്ദേഹം എത്ര ആഴത്തിൽ ഈ വിഷയത്തെപറ്റി പഠിച്ചിരിക്കുന്നുവെന്ന്. ശ്രീഅയ്യപ്പനെകുറിച്ചും ശബരിമലയെകുറിച്ചും അറിയാനാഗ്രഹിക്കുന്ന ഏതൊരാൾക്കും ഇത് ഒരു ആധികാരിക ഗ്രന്ഥവും മാർഗ്ഗദർശിയും ആയിരിക്കും. ഏതൊരു ഈശ്വരവിശ്വാസിയും അറിഞ്ഞിരിക്കേണ്ട മിക്ക കാര്യങ്ങളെക്കുറിച്ചും ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്. ഈശ്വരവിശ്വാസിയായ ഏതൊരാൾക്കും ഉപകാരപ്രദമാകുന്നതരത്തിൽ ഇങ്ങനെയൊരു പുസ്തകം തയ്യാറാക്കിയ ശ്രീ. ദിവാകരൻെറ ഉദ്യമം അഭിനന്ദനീയവും പ്രശംസാർഹവുമാണ്. ഇതിൻെറ ഒരു ഇംഗ്ലീഷ് പതിപ്പ് ഇറക്കാൻ ശ്രീ. ദിവാകരനെ അയ്യപ്പസ്വാമി തുണയ്ക്കട്ടെയെന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

ഈ പുസ്തകത്തിൻെറ അച്ചടി ഏറ്റെടുത്തു നടത്താൻ കഴിഞ്ഞത് ഒരു മഹാഭാഗ്യമായി ഞാൻ കരുതുന്നു. ശ്രീ. ദിവാകരനും കുടുംബാംഗങ്ങൾക്കും ഇതിൻെറ വായനക്കാർക്കും ശ്രീ ശബരിഗിരീശൻെറ അനുഗ്രഹാശിസ്സുകൾ ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

വിനീത വിധേയൻ

**ശിവകുമാർ**

**ഡിസൈൻസ് - പൂനെ**

# വിഷയവിവരം

# തത്ത്വമസിയുടെ തിരുസന്നിധിയിൽ

ഇരുമുടിക്കെട്ട് തലയിലേന്തി, പന്തലിന് മൂന്ന് പ്രദക്ഷിണംവച്ച്, നാളികേരം എറിഞ്ഞുടച്ച്, ശരണം വിളിയോടെ അവർ വീട്ടിൽനിന്നും ഇറങ്ങി. മാധവനും രണ്ടു മക്കളും-പന്ത്രണ്ടു വയസ്സുള്ള വിശാഖും ഒമ്പതു വയസ്സുള്ള വൈശാലിയും. രണ്ടുപേരും കന്നിക്കെട്ടാണ്.

വീടിനടുത്തുള്ള ക്ഷേത്രങ്ങളിൽ ദർശനം നടത്തി അവർ കോട്ടയത്ത് എത്തിയപ്പോൾ അയ്യപ്പന്മാർക്കുവേണ്ടിയുള്ള ബസുകൾ സ്റ്റാൻഡിൽ കിടപ്പുണ്ടായിരുന്നു. അവർ എരുമേലിയിലേക്കുള്ള ബസിൽ കയറിയിരുന്നു. നിറയെ അയ്യപ്പന്മാരെയും വഹിച്ചുകൊണ്ട് ബസ് നീങ്ങിയപ്പോൾ കൂട്ട ശരണം വിളി ഉയർന്നു.

സ്വാമിയേ ശരണം അയ്യപ്പാ....
ധർമ്മശാസ്താവേ ശരണം അയ്യപ്പാ....

വിശാഖും വൈശാലിയും ആകാവുന്നത്ര ഉച്ചത്തിൽ ശരണം വിളിച്ചു. മറ്റു സ്വാമിമാർ അതേറ്റുചൊല്ലി.

സ്വാമിയേ ശരണം അയ്യപ്പാ
ശബരിഗിരി വാസനേ ശരണം അയ്യപ്പാ
വില്ലാളി വീരനേ ശരണം അയ്യപ്പാ
ഭൂമിപ്രപഞ്ചനേ ശരണം അയ്യപ്പാ
ഭൂലോക നാഥനേ ശരണം അയ്യപ്പാ
പൊന്നമ്പല വാസനേ ശരണം അയ്യപ്പാ
നെയ്യഭിഷേക പ്രിയനേ ശരണം അയ്യപ്പാ
കളഭാഭിഷേക പ്രിയനേ ശരണം അയ്യപ്പാ
പുഷ്പാഭിഷേക പ്രിയനേ ശരണം അയ്യപ്പാ
അന്നദാന പ്രഭുവേ ശരണം അയ്യപ്പാ
സ്വാമിയുടെ പൊന്നുപതിനെട്ടാംപടിയേ ശരണം അയ്യപ്പാ

* * * * * *

ശ്രീഭൂതനാഥ ശരണം പൊന്നയ്യപ്പാ
എരുമേലി ശാസ്താവേ ശരണം പൊന്നയ്യപ്പാ
ഹരിഹരസുതനേ ശരണം പൊന്നയ്യപ്പാ
ശബരിഗിരീശ ശരണം പൊന്നയ്യപ്പാ
കലിയുഗ വരദ ശരണം പൊന്നയ്യപ്പാ
പരബ്രഹ്മമൂർത്തേ ശരണം പൊന്നയ്യപ്പാ
ഭക്തജനപ്രിയ ശരണം പൊന്നയ്യപ്പാ
ദുഷ്ടവിനാശന ശരണം പൊന്നയ്യപ്പാ
മുനിജനസേവ്യാ ശരണം പൊന്നയ്യപ്പാ
ദുരിത നിവാരണ ശരണം പൊന്നയ്യപ്പാ
സ്വാമീ ശരണം ശരണം പൊന്നയ്യപ്പാ
അയ്യപ്പാ ദൈവമേ ശരണം പൊന്നയ്യപ്പാ

* * * * *

***വൈശാലി ചോദിച്ചു: സ്വാമിയേ ശരണം അയ്യപ്പാ എന്നതിൻെറ അർത്ഥമെന്താണ്?***

മക്കളെ സ്നേഹപൂർവ്വം തലോടിക്കൊണ്ട് മാധവൻ പറഞ്ഞു:
'സ്വാമി' എന്നാൽ

'സ്വാ' കാരോച്ചാര മാത്രേണ
'സ്വാ'കാരം ദീപ്യതേ മുഖേ
'മ' കാരാന്ത ശിവം പ്രോക്തം
'ഇ' കാരം ശക്തി രൂപ്യതേ

സ്വാമി എന്നതിലെ 'സ്വാ' എന്ന് ഉച്ചരിക്കുമ്പോൾ പരബ്രഹ്മമായി ശോഭിക്കുന്ന ആത്മബോധം അയ്യപ്പ ഭക്തൻെറ മുഖത്ത് പ്രതിഫലിക്കണം. 'മ' സൂചിപ്പിക്കുന്നത് ശിവനേയും 'ഇ' സൂചിപ്പിക്കുന്നത് ശക്തിയേയുമാണ്. രണ്ടുംകൂടി ചേരുമ്പോൾ 'ശിവശക്തി' ആകുന്നു. ശിവശക്തിയായ 'മി' എന്നത് 'സ്വാ' യോടൊപ്പം ചേരുമ്പോൾ ഭക്തന് ആത്മസാക്ഷാത്ക്കാരം ലഭിക്കുന്നു. ദേവനും ഭക്തനും ഒന്ന് എന്ന അനുഭൂതിയുണ്ടാകുന്നു. ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ബന്ധവും ഇതുകൊണ്ടർത്ഥമാക്കുന്നു.

'ശരണം' എന്നാൽ-

'ശരണം' എന്ന വാക്കിലെ ആദ്യാക്ഷരമായ 'ശ' ഉച്ചാരണമാത്രയിൽ ശത്രുവിനെ സംഹരിക്കുന്നു. അഗ്നിയെ ജ്വലിപ്പിക്കുന്ന 'ര' എന്നത് ജ്ഞാനത്തെ സൂചിപ്പിക്കുന്നു. 'ണം' എന്ന ശബ്ദം ശാന്തിയെ പ്രദാനം ചെയ്യുന്നു. അതോടൊപ്പംതന്നെ അയ്യപ്പഭക്തൻ ഭക്തിയും വിനയവുമുള്ളവനായിരിക്കണം എന്നും എടുത്തുകാട്ടുന്നു.

'സ്വാമിയേ ശരണം അയ്യപ്പാ' എന്നാൽ അല്ലയോ അയ്യപ്പാ ഞാൻ നിന്നിൽ അഭയം തേടുന്നു എന്ന് സാരം.

***ധർമ്മ ശാസ്താവും അയ്യപ്പനും ഒന്നാണോ? വിശാഖാണ് ഇത് ചോദിച്ചത്.***

മോനേ, ഈ ചോദ്യത്തിന് ശരിയായ ഉത്തരം നൽകാൻ പ്രയാസമാണ്. ഐതിഹ്യ കഥകൾക്ക് അടിസ്ഥാന തെളിവുകളുണ്ടെന്ന് തീർത്ത് പറയാനും വിഷമമാണ്. ധർമ്മശാസ്താവിൻെറ ജനനം അയ്യപ്പൻ ജനിച്ചതിന് വളരെ കാലം മുമ്പാണ്. ധർമ്മശാസ്താവ് പുരാണ പുരുഷനാണെങ്കിൽ അയ്യപ്പൻ ചരിത്രപുരുഷനാണ്. ശാസ്താവ് ഹരിഹരാത്മജനാണെന്ന് പുരാണം ഉദ്ഘോഷിക്കുന്നു. ഭാഗവതം അഷ്ടമസ്കന്ദത്തിലും കമ്പരാമായണം ബാലകാണ്ഡത്തിലും ശിവ-മോഹിനി കഥ പരാമർശിക്കുന്നുണ്ട്. എന്നാൽ ഭാഗവതത്തിൽ ശിവ-മോഹിനി കഥയുണ്ടെങ്കിലും ശാസ്താവിൻെറ ജനനത്തെപ്പറ്റി പറയുന്നില്ല.

ശൈവ-വൈഷ്ണവ സംയോഗത്തിലുണ്ടായ പുത്രനാണ് ശാസ്താവെന്ന് ശ്രീനാഥോപാഖ്യാനത്തിൽ പറയുന്നു. മഹിഷീമർദ്ദനമായിരുന്നുവത്രേ ശാസ്താവിൻെറ അവതാരോദ്ദേശ്യം. ശൂരപത്മാവ് എന്ന അസുരനും ഇന്ദ്രനുമായുള്ള യുദ്ധത്തിൽ ശചീദേവിയെ കാത്തുകൊള്ളാൻ ഇന്ദ്രൻ ശാസ്താവിനെ നിയോഗിച്ചതായി സ്കന്ദപുരാണത്തിലെ ആസുരകാണ്ഡത്തിൽ പറയുന്നുണ്ട്.

ധർമ്മശാസ്താവിൻെറ ജനനത്തെപ്പറ്റിയുള്ള ഒരു കഥ ഇങ്ങനെയാണ്. രംഭാസുരൻെറ മകനായി മഹിഷാസുരൻ എന്ന അസുരൻ ജനിച്ചു. അവൻ ബ്രഹ്മാവിനെ ധ്യാനിച്ച് തപസ്സ് അനുഷ്ഠിച്ചു. കഠിനപരീക്ഷണങ്ങൾക്കുശേഷം ബ്രഹ്മാവ് പ്രസാദിച്ചു. എന്തു വരമാണ് വേണ്ടതെന്ന് ബ്രഹ്മാവ് ചോദിച്ചു. 'ഭൂമിയിൽ വന്നു പിറക്കുന്ന ആർക്കും തന്നെ കൊല്ലാനാവരുതെന്ന വരം നൽകണം' എന്ന് ആവശ്യപ്പെട്ടു. വരം നൽകി ബ്രഹ്മാവ് അനുഗ്രഹിച്ചു. വരബലത്തിൽ അഹങ്കരിച്ച് മഹിഷാസുരൻ വ്യാപകമായ നാശം വരുത്തി. ഭൂമിയിലും ദേവലോകത്തും അവനെ കൊണ്ടുള്ള ഉപദ്രവം വർദ്ധിച്ചു. സഹികെട്ട ദേവന്മാർ ത്രിമൂർത്തികളെ അഭയം പ്രാപിച്ചു. അവർക്കും അവനെ എതിരിട്ടു തോല്പിക്കാൻ അസാദ്ധ്യമായതിനാൽ ഓരോരുത്തരുടേയും അംശങ്ങളെ സമന്വയിപ്പിച്ച് ദിവ്യശക്തിയോടെ ചണ്ഡികാദേവി ജനിച്ചു. അഹങ്കാരിയായ മഹിഷാസുരനെ ചണ്ഡികാദേവി വിഷ്ണുചക്രംകൊണ്ട് നിഗ്രഹിച്ചു. (പാർവ്വതീദേവിയുടെ ഒരു ഉഗ്രരൂപമാണ് ചണ്ഡികാദേവി. ഈ ദേവിയെ ക്ഷേത്രങ്ങളിൽ ആരാധിക്കപ്പെടുന്നുണ്ട്)

മഹിഷി തൻെറ സഹോദരന് ഉണ്ടായ നാശത്തിൽ ദുഃഖിച്ച് ഉഗ്രതപസ്സ് അനുഷ്ഠിച്ച് ബ്രഹ്മാവിനെ പ്രത്യക്ഷപ്പെടുത്തി.ശിവനും വിഷ്ണുവും ചേർന്നുണ്ടാകുന്ന പുത്രനല്ലാതെ തന്നെ കൊല്ലാൻ കഴിവുണ്ടാകരുതെന്ന വരം നേടി. വരബലത്താൽ മഹിഷിയും അഹങ്കരിച്ചു. ദുർവാസാവിൻെറ ശാപത്താൽ ജരാനര ബാധിച്ച ദേവന്മാർ ശാപമോക്ഷത്തിനായി അസുരന്മാരുടെ സഹായത്തോടെ പാലാഴികടഞ്ഞു. അതിൽനിന്നും ലഭിച്ച അമൃത് അസുരന്മാർ തട്ടിയെടുത്തു.

വിഷ്ണു മോഹിനീ വേഷത്തിൽ എത്തി അസുരന്മാരിൽനിന്നും അമൃതകുംഭം കൈക്കലാക്കി ദേവന്മാർക്ക് നൽകി. അസുരന്മാരെ ഭ്രമിപ്പിച്ച മഹാവിഷ്ണുവിന്റെ മോഹിനീരൂപം കാണാൻ ശിവന് അതിയായ മോഹമുണ്ടായി. മോഹിനിയിൽ മയങ്ങിയ ശിവന് അവളിൽ ഒരു പുത്രനുണ്ടായി. അതാണ് ധർമ്മശാസ്താവ് അഥവാ ഹരിഹരാത്മജൻ. ഹരിയ്ക്കും ഹരനും ഉണ്ടായ പുത്രനായതിനാൽ ഹരിഹരപുത്രൻ എന്ന് അറിയപ്പെടുന്നു.

മണികണ്ഠന്റെ ജീവിതംകൊണ്ട് ധന്യമാണ് പന്തളം കൊട്ടാരം. പന്തളം രാജവംശത്തിന്റെ ചരിത്രംകൂടി എടുത്താൽ മണികണ്ഠൻ എന്ന അയ്യപ്പൻ ചരിത്രപുരുഷൻതന്നെയെന്ന് വ്യക്തമാണ്. എന്നാലും ഇതിലും ഐതിഹ്യവും ചരിത്രവും ഇടകലർന്ന് കിടക്കുന്നുണ്ട്.

പുത്രദുഃഖത്താൽ മനംനൊന്ത് കഴിയുകയായിരുന്നു പന്തളത്തെ രാജശേഖര രാജാവും രാജ്ഞിപെരുംദേവിയും. ഒരു ദിവസം രാജാവ് നായട്ടിനായി പമ്പാതീരത്തു പോയി. നായാട്ടിനിടയിൽ പമ്പാതീരത്ത് ഒരു കുഞ്ഞിന്റെ കരച്ചിൽ കേട്ട് രാജാവ് ഓടിയെത്തി. കഴുത്തിൽ മണിമാല അണിഞ്ഞ് സൂര്യതേജസ്സ് തുളുമ്പുന്ന കുഞ്ഞിനെ കണ്ട് സംശയിച്ചു നിന്നപ്പോൾ ഒരു അശരീരി കേട്ടു. 'ഒന്നുംചിന്തിക്കേണ്ടതില്ല, ഈ കുഞ്ഞിനെ കൊട്ടാരത്തിൽ കൊണ്ടുപോയി വളർത്തുക.' ഇതു കേട്ട് വളരെ സന്തോഷത്തോടെ രാജാവ് കുഞ്ഞിനേയുംകൊണ്ട് കൊട്ടാരത്തിൽ എത്തി. പുത്രദുഃഖത്താൽ വേദനിച്ച തങ്ങൾക്ക് പരമശിവൻ നൽകിയ വരദാനമായി കണക്കാക്കി രാജാവും രാജ്ഞിയും കുഞ്ഞിനെ ഓമനിച്ച് വളർത്തി. മണികണ്ഠനെ ഗുരുകുലത്തിൽ വിട്ട് സകല വിദ്യകളും പഠിപ്പിച്ചു. പിന്നീട് രാജാവിന് രാജ്ഞിയിൽ സ്വന്തം പുത്രൻ ജനിച്ചു. കുട്ടിയ്ക്ക് രാജരാജൻ എന്ന് പേരും നൽകി. എന്നാലും സ്നേഹത്തിൽ രാജാവും രാജ്ഞിയും മണികണ്ഠനാണ് പ്രഥമസ്ഥാനം നൽകിയത്. മണികണ്ഠന് പന്ത്രണ്ടു വയസ്സായപ്പോൾ യുവരാജാവായി അഭിഷേകംചെയ്യാൻ തീരുമാനിച്ചു. മന്ത്രിക്ക് ഇത് സഹിച്ചില്ല. മണികണ്ഠനെ കൊല്ലാനുള്ള പദ്ധതി തയ്യാറാക്കി. രാജ്ഞിയെ തെറ്റിദ്ധരിപ്പിച്ച് രോഗിയായി അഭിനയിപ്പിച്ചു. രോഗം മാറാൻ പുലിപ്പാല് വേണമെന്ന് വൈദ്യനെക്കൊണ്ട് പറയിപ്പിച്ചു. പുലിപ്പാലിനായി മണികണ്ഠൻ വനത്തിലേക്ക് യാത്രതിരിച്ചു. ശിവഭൂതങ്ങൾ മണികണ്ഠനെ പിന്തുടർന്നു. വഴിമദ്ധ്യേ മഹിഷിയെ നിഗ്രഹിച്ചു. പുലിക്കൂട്ടവുമായി മണികണ്ഠൻ പന്തളം കൊട്ടാരത്തിൽ എത്തി. (ദേവേന്ദ്രൻ പുലിയും, ശിവന്റെ ഭൂതഗണങ്ങൾ പുലിക്കൂട്ടവും ആണെന്നാണ് വിശ്വാസം) കൊട്ടാര നിവാസികൾ പേടിച്ചുവിറച്ചു. ചെയ്തുപോയ തെറ്റ് ഏറ്റുപറഞ്ഞ് രാജ്ഞി മണികണ്ഠന്റെ കാൽക്കൽവീണ് മാപ്പപേക്ഷിച്ചു.

തന്റെ അവതാര ഉദ്ദേശ്യം പൂർത്തിയായെന്ന് മണികണ്ഠൻ രാജാവിനെ ധരിപ്പിച്ചു. ഹരിഹരപുത്രനായ ധർമ്മശാസ്താവുതന്നെയാണ് തന്റെ വളർത്തുമകനായി അവതരിച്ചതെന്ന് തിരിച്ചറിഞ്ഞ രാജാവ് മണികണ്ഠനെ വണങ്ങി. മണികണ്ഠന്റെ ഓർമ്മയ്ക്കായി ഒരു ക്ഷേത്രം നിർമ്മിക്കാനുള്ള അനുവാദവും നേടി. അങ്ങനെ ശബരിമലക്ഷേത്രം നിർമ്മിച്ചുവെന്നാണ് കഥ.

(മിക്ക കഥകളിലും അയ്യപ്പൻ പന്ത്രണ്ടു വയസ്സുവരെയേ ജീവിച്ചിരുന്നുള്ളു എന്നാണ് പറയുന്നത്. എന്നാൽ ഒരു കീർത്തനത്തിൽ *'പതിനാറാകും തിരുവയസ്സിൽ പാണ്ഡിയനെ ശേവുകത്തിനായി താനും തൻ ശേവുകന്മാരാറു നൂറായിരത്തിനേയും മുന്നിൽ അകമ്പടിയാക്കിക്കൊണ്ട് പാണ്ടിനാട്ടിലെഴുന്നെള്ളി പാണ്ടിയൻ തന്നെക്കണ്ട് ശേവുകം ചെയ്തുമുന്നം'* എന്ന് കാണാം. ഇതിൽനിന്നും അയ്യപ്പൻ പതിനാറു വയസ്സുവരെ ജീവിച്ചിരിക്കുവെന്ന് അനുമാനിക്കാം. മുമ്പ് പാണ്ടിരാജാക്കന്മാരായിരുന്നു കേരളം ഭരിച്ചിരുന്നത്. അതുകൊണ്ടായിരിക്കാം പാണ്ഡിയൻ എന്ന് എഴുതിയിരിക്കുന്നത്)

***ശാസ്താവ് ഹരിഹരപുത്രനാണെന്ന് മന്ത്രങ്ങളിൽ പറയുന്നുണ്ടോ?***

ഉണ്ടല്ലോ. പല മന്ത്രങ്ങളിലും പറയുന്നുണ്ട്.

"ശാസ്താ ഹരിഹാരത്മജഃ"

*    *    *    *

"ഹരിഹരസുതമീഡേ
ചക്രമന്ത്രാത്മ മൂർത്തി"

*    *    *    *

"ഹരിഹരപുത്രായ പുത്രലാഭായ ശത്രുനാശായ
സർവ്വാഭീഷ്ട പ്രദായകായ
മദഗജവാഹനായ മഹാശാസ്ത്രേ നമഃ"

*    *    *    *

"ഹരിഹര ജന്മശരീരം
മരതകമണിമൌക്തിക ഛരായത്"

*    *    *    *

"ഹരിഹരാത്മജമാകലയേ മഹാ
കനക കുണ്ഡല കാന്തി പരിഷ്കൃതം"

*    *    *    *

കൂടാതെ ഉത്സവബലി സമയത്ത് ബലിമുദ്ര കാട്ടി ശാസ്താവിൻെറ ബലിക്കല്ലിൽ താഴെപ്പറയുന്ന മന്ത്രം ചൊല്ലുന്നതിൽനിന്നും ശാസ്താവ് വിഷ്ണുവിന്റെയും ശിവൻെറയും പുത്രനാണെന്ന് വ്യക്തമാകുന്നു.

''യസ്യ വിഷ്ണു സ്വയം മാതാ യസ്യ സാക്ഷാൽ പിതാ ശിവഃ
തസ്മൈ ഭൂതാധിപതയേ ശാസ്ത്രേ തുഭ്യം നമോ നമഃ''

കൊട്ടാരത്തിൽ ശങ്കുണ്ണി എന്ന ഗ്രന്ഥകാരൻ തന്റെ 'ഐതിഹ്യമാല' എന്ന പുസ്തകത്തിൽ 'ശബരിമല ശാസ്താവും പന്തളത്ത് രാജാവും' എന്ന ഭാഗത്ത് അയ്യപ്പനെപറ്റി പറയുന്ന കഥ അല്പം വ്യത്യസ്തമാണ്. പണ്ടൊരു കാലത്ത് പാണ്ഡ്യരാജ കുടുംബക്കാർ രണ്ടായി പിരിഞ്ഞ് ഒരു കൂട്ടർ 'വള്ളിയൂർ' എന്ന ദേശത്തും മറ്റവർ മധുരയിലും താമസിച്ചിരുന്നു. മധുരയിൽ താമസിച്ചിരുന്ന ശാഖയിലെ വലിയരാജാവ് ഒരു ദിവസം നായാട്ടിനായി വനപ്രദേശത്ത് ചെന്നപ്പോൾ അവിടെയൊരു യുവാവ് വേട്ടയാടി വിനോദത്തിലേർപ്പെട്ടിരിക്കുന്നതായി കണ്ടു. വില്ലും അമ്പും ധരിച്ച് നടന്നിരുന്ന ആ യുവാവ് കാഴ്ചയിൽ അതിമനോഹരനും ശരപ്രയോഗത്തിൽ അത്യന്തം സമർത്ഥനുമായിരുന്നു. ആയുധങ്ങൾ പ്രയോഗിച്ച് ദുഷ്ടമൃഗങ്ങളെ നിഗ്രഹിക്കുന്നതിന് അദ്ദേഹത്തിനുണ്ടായ പാടവം കണ്ട് വിസ്മയവിഹ്വലനായിത്തീർന്ന രാജാവ് ആ യുവാവിനെ അടുക്കൽ വിളിച്ച് പേര്, നാട് മുതലായവയെല്ലാം അന്വേഷിച്ചു. അതിനുത്തരമായി ആ യുവാവ് 'എനിക്ക് പ്രത്യേകമായി ഒരു ദേശമില്ല, ലോകമെല്ലാം എന്റെ ദേശംതന്നെ എന്നും എന്റെ പേര് 'അയ്യപ്പൻ' എന്നാണെന്നും പറഞ്ഞു. എന്റെ അച്ഛൻ ഒരു മലയാളിയാണ്. അതുകൊണ്ട് ഞാനും ഒരു മലയാളിതന്നെ. എനിക്ക് മാതാപിതാക്കന്മാർ ഇല്ലെന്നുതന്നെ പറയാം. സാക്ഷാൽ മഹാമായ അമ്മയും ലോകൈകനാഥനായിരിക്കുന്ന ഈശ്വരൻ അച്ഛനും എന്നു വിചാരിച്ച് ഞാനിങ്ങനെ നടക്കുന്നു. ഇത്രയൊക്കെ അല്ലാതെ ഇതിലധികമായി എന്നെക്കുറിച്ചൊന്നും അറിയിക്കാനില്ല എന്നു പറഞ്ഞു. ഇതു കേട്ട് രാജാവ് ഇവൻ നാടും വീടും ഇല്ലാത്ത ഒരഗതിയാണെങ്കിലും ആയുധാഭ്യാസത്തിൽ അതിസമർത്ഥനായതുകൊണ്ട് ഇവനെ നമ്മുടെ സൈന്യത്തിൽ ചേർക്കണം എന്നു വിചാരിച്ചുകൊണ്ട് എന്നാൽ നിനക്ക് എന്റെകൂടെ വന്നു നമ്മുടെ അടുക്കൽ താമസിക്കാമോ എന്ന് ചോദിച്ചു. ഓഹോ, യാതൊരു വിരോധവുമില്ല എന്ന് യുവാവ് സമ്മതിക്കുകയാൽ രാജാവ് ആ യുവാവിനെ കൂടെക്കൊണ്ടുപോയി തന്റെ സൈനികനാക്കി താമസിപ്പിച്ചു. യുദ്ധങ്ങളിൽ അയ്യപ്പൻ ഒറ്റയ്ക്ക് സൈന്യത്തെ നേരിട്ട് ജയിച്ചു വരിക പതിവായിരുന്നു. അതിനാൽ പാണ്ഡ്യരാജാവ് അയ്യപ്പനെ തന്റെ സേനാനായകനാക്കി. അയ്യപ്പൻ പാണ്ഡ്യരാജ്യത്ത് സ്ഥിരതാമസമാക്കിയപ്പോൾ അദ്ദേഹത്തെ ഭയപ്പെട്ട് ശത്രുക്കൾ ആ രാജ്യത്തെ ആക്രമിക്കാതെയുമായി. അതിനാൽ പാണ്ഡ്യരാജാവിന് അയ്യപ്പനോട് കൂടുതൽ സ്നേഹവും ബഹുമാനവും ഉണ്ടായി. അപ്പോൾ അവടെയുണ്ടായിരുന്ന പഴയ സൈനികർക്ക് അയ്യപ്പനോട് അസൂയ ഉണ്ടാവുകയും ഏതുവിധവും അയ്യപ്പനെ തുലയ്ക്കാനുള്ള പദ്ധതി ആലോചിച്ച് ഒരു കൗശലം കണ്ടുപിടിക്കുകയുംചെയ്തു.

അനന്തരം അവർ രാജ്ഞിയെകണ്ട് തിരുമുൽക്കാഴ്ചകൾവച്ച് സങ്കടമുണർത്തിച്ച് വശംവദയാക്കി. സൈനികരുടെ കുടിലതന്ത്രത്തിൽ വീണുപോയ രാജ്ഞി അവർക്ക് എന്തുസഹായവും ചെയ്തുകൊടുക്കാമെന്നേറ്റു. ഞാനെന്താണു

ചെയ്യേണ്ടതെന്ന് നിങ്ങൾതന്നെ ആലോചിച്ചു പറഞ്ഞാൽ ഞാൻ അതുപോലെ ചെയ്യാമെന്ന് രാജ്ഞി പറഞ്ഞു. ആ മലയാളിയെക്കുറിച്ച് തിരുമനസ്സിലേയ്ക്ക് സാമാന്യത്തിലധികം സ്നേഹവും ബഹുമാനവുമുണ്ടെന്ന് എനിക്കുമറിയാം. അവനെ ഇവിടെനിന്ന് വിട്ടയയ്ക്കണമെന്നോ അവൻ പറയുന്നതുപോലൊന്നും ചെയ്യരുതെന്നോ പറഞ്ഞാൽ തിരുമനസ്സിലേക്ക് സമ്മതമാവുകയില്ലെന്നുമാത്രമല്ല, പറയുന്നവരോട് വിരോധവുമുണ്ടായേക്കാം. അതിനാൽ നിങ്ങൾതന്നെ ആലോചിച്ച് ഒരു കൗശലം കണ്ടുപിടിക്കണം. അപ്പോൾ സൈനികർ "ഇവിടുന്ന് തിരുവയറ്റിൽ ഒരു വേദനയാണെന്നു പറഞ്ഞ് ആലസ്യം നടിച്ച് കിടന്ന് നിലവിളിക്കണം. വൈദ്യന്മാർ വന്ന് ചികിത്സകൾ ചെയ്യുന്തോറും അധികമധികമാണെന്ന് പറഞ്ഞുകൊണ്ടിരിക്കണം. ഇത്രയും ചെയ്താൽ മതി. ശേഷമൊക്കെ അടിയങ്ങൾ ശരിയാക്കിക്കൊള്ളാം" എന്നു പറഞ്ഞു. അങ്ങനെ ചെയ്യാമെന്ന് സമ്മതിച്ച് രാജ്ഞി രോഗം നടിച്ചു കിടപ്പായി.

ഉടനെ രാജാവ് വൈദ്യന്മാരെ വരുത്തി ചികിത്സകൾ ചെയ്യിച്ചു തുടങ്ങി. ചികിത്സകൾ ചെയ്യുന്തോറും രോഗം വർദ്ധിച്ചുവരുന്നതല്ലാതെ ഒരു കുറവും കാണായ്കയാൽ രാജാവ് വിഷണ്ണനായിത്തീർന്നു. അപ്പോൾ പഴയ സൈനികന്മാർ ഒരു ദുഷ്ടനെ വൈദ്യവേഷം കെട്ടിച്ച് കൈക്കൂലിയുംകൊടുത്ത് വേണ്ടതെല്ലാമുപദേശിച്ച് രാജസന്നിധിയിലേക്കയച്ചു. ആ കള്ളവൈദ്യൻ രാജാവിൻെറ മുന്നിൽചെന്ന് ഇതുവരെ ചികിത്സിച്ച വൈദ്യന്മാർ രോഗമറിയാതെയാണ് ചികിത്സിച്ചതെന്നും തമ്പുരാട്ടിയുടെ അസുഖം താൻ ഭേദമാക്കാമെന്നും പറഞ്ഞു. തമ്പുരാട്ടിയെ ബാധിച്ചിരിക്കുന്നത് ഒരു വല്ലാത്ത കടുത്ത വ്യാധിയാണ്. ഇതിങ്ങനെ വച്ചുകൊണ്ടിരുന്നാൽ അപകടമാണ്. ഈ രോഗത്തിന് വിധിച്ചിട്ടുള്ള മരുന്ന് ഒന്നുമാത്രമേയുള്ളൂ. അത് പുലിപ്പാലാണ്. മുന്നാഴി പുലിപ്പാൽ കിട്ടിയാൽ മുന്നേമുക്കാൽ നാഴികകൊണ്ട് ഈ രോഗം ഭേദമാക്കാവുന്നതേയുള്ളൂ. അതില്ലാതെ ഇത് ഭേദപ്പെടുത്താൻ ആരാലും സാദ്ധ്യമല്ല. പെറ്റുകിടക്കുന്ന പുലിയെ പിടിച്ച് പാൽ കറന്നെടുക്കുവാൻ മനുഷ്യനെക്കൊണ്ട് സാദ്ധ്യമല്ലല്ലോയെന്ന് രാജാവ് പറഞ്ഞു. അപ്പോൾ വൈദ്യൻ, ഇവിടെ തിരുമേനിയുടെ സേവകനും സേനാനായകനുമായി താമസിക്കുന്ന മലയാളിയെ കൽപ്പിച്ചയച്ചാൽ ഇതിന് കഴിയുമെന്ന് പറഞ്ഞു. ഉടനെ രാജാവ് അയ്യപ്പനെ വരുത്തി ഈ വിവരം പറഞ്ഞു. പരീക്ഷിച്ചുനോക്കാം എന്നു പറഞ്ഞിട്ട് അയ്യപ്പൻ അപ്പോൾതന്നെ പോയി. അയ്യപ്പനെ ഇങ്ങനെ പറഞ്ഞയച്ചാൽ അവൻ കാട്ടിൽ ച്ചെന്ന് ഈറ്റപ്പുലിയെ കടന്നു പിടിക്കുമെന്നും അപ്പോൾ പുലി അവൻെറ കഥകഴിച്ചുകൊള്ളുമെന്നും അങ്ങനെ അവനെകൊണ്ടുള്ള ഉപദ്രവം തീരുമെന്നും വിചാരിച്ചാണ് സൈനികർ കള്ളവൈദ്യനെക്കൊണ്ട് ഇങ്ങനെ പറയിച്ചത്. പക്ഷേ അത് ഫലിച്ചില്ല.

അയ്യപ്പൻ കാട്ടിൽചെന്ന് ഒട്ടുവളരെ പുലികളെയും പുലിക്കുട്ടികളെയും ആട്ടിത്തെളിച്ചുകൊണ്ട് ഒരു വ്യാഘ്രത്തിൻെറ പുറത്തുകയറി രാജധാനിയിലേക്ക് വന്നു. രാജാവും പരിവാരങ്ങളും ഭയാക്രാന്തരായിത്തീർന്നു. അയ്യപ്പൻ ഒരു അമാനുഷനാണെന്ന് അദ്ദേഹത്തിന് മുമ്പുതന്നെ തോന്നിയിരുന്നു. രാജാവ് അയ്യപ്പൻെറ പാദ

ത്തിൽ സാഷ്ടാംഗം വീണു നമസ്കരിച്ചുകൊണ്ട് അവിടുന്ന് ആരാണെന്ന് അറിയിക്കണമെന്ന് അപേക്ഷിച്ചു. അതിന് മറുപടിയായി അയ്യപ്പൻ പറഞ്ഞു: എന്റെ പരമാർത്ഥമെല്ലാം ഞാൻ മുമ്പുതന്നെ ഭവാനോട് പറഞ്ഞിട്ടുണ്ട്. അതിൽക്കൂടുതലായി ഇനിയൊന്നും പറഞ്ഞറിയിക്കേണ്ടതായിട്ടില്ല. പോരാത്തതെല്ലാം കാലക്രമേണ ഭവാനറിയാറാകും. എന്നെക്കുറിച്ച് ഇവിടെയുള്ള സൈനികർക്കും മറ്റും രസമില്ലാതെയിരിക്കുന്നതുകൊണ്ട് ഞാനിനി ഇവിടെ താമസിക്കുന്നില്ല. ഞാൻ ഇപ്പോൾതന്നെ മലയാളരാജ്യത്തേക്ക് പോകുന്നു. എന്റെ ഈ നായ്ക്കളെ (പുലികളെ) ഞാൻ കൊണ്ടുപൊയ്ക്കൊള്ളാം. ഭവാനും ഈ ദിക്കിലുള്ള വാസം സുഖകരായിരിക്കയില്ല. അതിനാൽ മലയാളത്തിലേക്ക് പോരികയാണ് നല്ലത്. അവിടെ വരുമ്പോൾ എന്റെ സ്ഥിരവാസമെവിടെയാണെന്ന് ഞാനറിയിക്കാം. ആ സ്ഥലത്തു വന്നാൽ എന്നെ കാണാം. ഇത്രയും പറഞ്ഞിട്ട് അയ്യപ്പൻ പുലികളോടുകൂടി അന്തർദ്ധാനംചെയ്തു.

പിന്നെ രാജാവ് അയ്യപ്പനെക്കുറിച്ചുതന്നെ ഓരോന്നു ചിന്തിച്ചുകൊണ്ടിരുന്നു. ഏതായാലും ഇനി ഈ ദിക്കിലെ താമസം ശുഭകരമായിരിക്കയില്ല. അയ്യപ്പൻ അരുളിച്ചെയ്തതും അതുതന്നെയാണല്ലോ. അയ്യപ്പൻ ഇവിടെനിന്ന് പോയി എന്നറിഞ്ഞാൽ ശത്രുക്കളുടെ ഉപദ്രവവും ഉണ്ടാകും. എല്ലാംകൊണ്ടും താമസിയാതെ ഇവിടം വിട്ട് മലയാളത്തിലേക്ക് പോകുന്നതുതന്നെയാണ് നല്ലതെന്ന് രാജാവ് ചിന്തിച്ചുറച്ചു.

അദ്ദേഹം പല ദേശങ്ങൾ കടന്ന് 'പന്തളം' എന്ന ദേശത്ത് വന്നുചേർന്നു. ആ പ്രദേശം അക്കാലത്ത് ''കൈപ്പുഴത്തമ്പാൻ'' എന്ന ഒരു ഇടപ്രഭുവിന്റെ കൈവശത്തിലായിരുന്നു. അവിടെ ഏതാനും സ്ഥലം ആ തമ്പാനോട് വിലയ്ക്കുവാങ്ങി ഒരു കോയിക്കൽ (കോവിലകം) പണിയിച്ച് രാജാവ് കുടുംബസഹിതം അവിടെ താമസമുറപ്പിച്ചു. പാണ്ഡ്യരാജാവു വന്ന് പന്തളത്ത് താമസമായ കാലംമുതൽ ആ കുടുംബക്കാരുടെ പേര് പന്തളത്ത് രാജാവെന്നായിത്തീർന്നു. കൈപ്പുഴത്തമ്പാന്റെ കുടുംബം കാലക്രമേണ അന്യംനിന്നുപോവുകയാൽ പന്തളത്തു തമ്പുരാന്റെ കോയിക്കൽ അങ്ങോട്ട് മാറ്റിസ്ഥാപിച്ചു. ഇപ്പോൾ ആ കോയിക്കലിരിക്കുന്നത് കൈപ്പുഴക്കരയിലാണ്. നിർമ്മല ജലപ്രവാഹത്തോടുകൂടിയ നദിയുടെ തീരത്തുള്ള ആ സ്ഥലം ഏറ്റവും സുഖപ്രദമായിട്ടുള്ളതാകയാലാണ് കോയിക്കൽ അങ്ങോട്ട് മാറ്റി സ്ഥാപിച്ചത്.

അയ്യപ്പൻ പാണ്ഡ്യരാജാവിനോട് പറഞ്ഞതുപോലെതന്നെ മലയാളദേശത്തേക്കുതന്നെ വന്നിരുന്നു. അയ്യപ്പൻ മലയാളത്തിന്റെ കിഴക്കേ അതിർത്തിയിലെത്തിയപ്പോൾ അവിടെ സാക്ഷാൽ പരശുരാമനെ കണ്ടു. അപ്പോൾ പരശുരാമൻ അയ്യപ്പനോട് പറഞ്ഞു: അല്ലയോ ഹരിഹരപുത്രനായ സ്വാമിൻ! ഞാൻ ഈ കേരളത്തിന്റെ രക്ഷയ്ക്കായി കിഴക്കേ അതിർത്തിയായ മലകളിലും പടിഞ്ഞാറേ അതിർത്തിയായ കടൽത്തീരങ്ങളിലും സ്വാമിയുടെ ഏതാനും വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചുകഴിഞ്ഞു. ഇനി സ്വാമിയെ കണ്ടെത്തിയ ഈ പുണ്യസ്ഥലത്തും ഞാൻ സ്വാമിയുടെ ഒരു പുണ്യവിഗ്രഹം പ്രതിഷ്ഠിക്കുകയാണ്. ഈ സ്ഥലങ്ങളിലെല്ലാം സ്വാമിയുടെ സാന്നിദ്ധ്യം

സദാ ഉണ്ടായിരിക്കണം. ഈ പുണ്യസ്ഥലത്താണ് പണ്ട് മതംഗമഹർഷി മുതലായ തപോധനന്മാർ ആശ്രമം സ്ഥാപിച്ച് തപസ്സുചെയ്തുകൊണ്ടിരുന്നത്. ആ തപോധനന്മാരുടെ പാദശുശ്രൂഷനിമിത്തം വലിയ തപസ്വിനിയായിത്തീർന്ന ശബരി ദശരഥപുത്രനായ ശ്രീരാമചന്ദ്രൻെറ ദർശനമാത്രയിൽ മുക്തയായിത്തീർന്നതും ഈ സ്ഥലത്തുവച്ചാണ്. ഇപ്രകാരമെല്ലാമിരിക്കുന്ന ഈ പുണ്യസ്ഥലത്ത് സ്വാമിയുടെ സാന്നിദ്ധ്യം വിശേഷിച്ചുമുണ്ടായിരിക്കണം. ഈ കേരളത്തിൻെറ പ്രധാന രക്ഷകനായി ഞാൻ സ്വാമിയെത്തന്നെയാണ് കരുതുന്നത്. സ്വാമി അതിനു സമ്മതിക്കുകയും ഉടനെ പരശുരാമൻ അയ്യപ്പസ്വാമിയെ അവിടെ പ്രതിഷ്ഠിക്കുകയും ശബരി താമസിച്ച് തപസ്സുചെയ്യുകയും മോക്ഷത്തെ പ്രാപിക്കുകയുംചെയ്തതായ ആ പർവ്വതത്തിന് 'ശബരിഗിരി' (ശബരിമല) എന്ന് നാമം കല്പിക്കുകയുംചെയ്തു.

പാണ്ഡ്യരാജാവ് കേരളത്തിൽവന്ന് പന്തളരാജാവായി താമസം തുടങ്ങിയതിനുശേഷം ഒരുനാൾ രാജാവിന് ഒരു സ്വപ്നദർശനമുണ്ടായി. സ്വപ്നത്തിൽ, മുമ്പ് തൻെറ സേനാനായകനായിരുന്ന അയ്യപ്പൻ വന്ന് ''ഞാനിപ്പോൾ ശബരിമലയിലാണ് താമസിക്കുന്നത്. അവിടെ വന്നാൽ എന്നെ കാണാം'' എന്ന് പറഞ്ഞു. അടുത്തദിവസംതന്നെ രാജാവ് പരിവാരങ്ങളോടുകൂടി ശബരിമലയിലേക്ക് പുറപ്പെട്ടു. അവിടെയെത്തി കാടുകൾ വെട്ടിത്തെളിച്ചു നോക്കിയപ്പോൾ പരശുരാമനാൽ പ്രതിഷ്ഠിക്കപ്പെട്ടിരുന്ന വിഗ്രഹം കണ്ടെത്തി. ഇവിടെ വന്നിട്ട് സ്വാമിയെ കണ്ടില്ലല്ലോ എന്നായിരുന്നു രാജാവിൻെറ വിചാരം. ''ഇപ്പോൾ എൻെറ വിഗ്രഹം കണ്ടാൽ മതി. അവിടെ എൻെറ സാന്നിദ്ധ്യം വേണ്ടതുപോലെയുണ്ട്. ആ ബിംബത്തിൽ പൂജിച്ച് സേവിച്ചാൽ സർവ്വാഭീഷ്ടങ്ങളും സാധിക്കും'' എന്ന ഒരു അശരീരി ഉണ്ടായി. അത് അയ്യപ്പൻ അരുളിച്ചെയ്തതാണെന്ന് വിശ്വസിച്ചുകൊണ്ട് രാജാവ് അവിടെത്തന്നെ താമസിച്ച് വേണ്ട സാധനങ്ങളും ആളുകളെയും വരുത്തി അമ്പലം പണിയിച്ചു. താഴമൺ പോറ്റിയെകൊണ്ട് കലശം നടത്തി ക്ഷേത്രത്തിൽ പിന്നീട് നടക്കേണ്ടുന്ന കാര്യങ്ങൾ നിശ്ചയിച്ചു. അതനുസരിച്ചുള്ള പൂജാവിധികളാണ് ഇപ്പോഴും നടന്നുവരുന്നത്. (ശബരിമലയിലെ താന്ത്രികസ്ഥാനം താഴമൺ മഠത്തിനാണ്)

അയ്യപ്പസ്വാമിയുടെ വാസം ശബരിമലയിൽ ഉറപ്പിക്കുകയും അവിടെ അമ്പലം പണി, കലശം മുതലായവ നടത്തുകയും ചെയ്തതിൻെറശേഷം പന്തളത്തു രാജാവ് ആ സ്വാമിയെ തൻെറ കുടുംബ പരദേവതയായിത്തന്നെ വിചാരിച്ച് ആദരിച്ചുതുടങ്ങി. അപ്പോൾ അദ്ദേഹത്തിന് ദിവസവും സ്വാമിദർശനം നടത്തിയാൽ കൊള്ളാമെന്ന് തോന്നി. അത് ശബരിമലയിൽപോയി നടത്തുക അസാദ്ധ്യമായതിനാൽ പന്തളത്തുതന്നെ കോയിക്കലിനുസമീപം ഒരു ക്ഷേത്രം പണിയിച്ച് അവിടെയും വിധിപ്രകാരം ശാസ്താവിനെ പ്രതിഷ്ഠിച്ചു.

പാണ്ഡ്യരാജകുടുംബത്തിലെ ഒരു ശാഖക്കാർ വള്ളിയൂർ എന്ന ദേശത്ത് താമസിച്ചിരുന്നല്ലോ. ആ ശാഖക്കാരും കാലാന്തരത്തിൽ ആ ദേശം വിട്ട് കേരളത്തിലേക്ക് പോന്നു. അവർ അക്കാലത്ത് തെക്കുംകൂർ രാജ്യത്ത് ഉൾപ്പെട്ടിരുന്ന പൂഞ്ഞാർ എന്ന ദേശത്ത് വന്നുചേർന്ന് ഒരു കോയിക്കലുണ്ടാക്കി അവിടെ താമസമുറപ്പിച്ചു. പൂഞ്ഞാറ്റിലെ രാജാക്കന്മാർക്കും പരദേവത ശാസ്താവുതന്നെയായിരുന്നു അതി

നാൽ അവിടെയും ഒരു ശാസ്താക്ഷേത്രം പണിയിച്ച് ശാസ്താവിനെ പ്രതിഷ്ഠിച്ചു.

ശബരിമലയിലെ പ്രധാനദേവൻ ശാസ്താവുതന്നെയെങ്കിലും അവിടെ വേറെയും ചില മൂർത്തികളെയും കുടിയിരുത്തിയിട്ടുണ്ട്. അവയിൽ പ്രധാനം ഭദ്രകാളിയാണ്. ഭദ്രകാളിയെ കുടിയിരിത്തിയിരിക്കുന്നത് രണ്ടു നിലയിലായിട്ടുള്ള ഒരു ചെറിയ മാളികയുടെ മുകളിലത്തെ നിലയിലാണ്. അതിനാൽ ആ ഭഗവതിയെ പറഞ്ഞുവരുന്നത് 'മാളികപ്പുറത്തമ്മ' എന്നാണ്. ഇതുകൂടാതെ അവിടെ 'വാവരു' സ്വാമിയെന്നും 'കടുത്തസ്വാമി' എന്നും രണ്ടു മൂർത്തികൾകൂടിയുണ്ട്. വാവരു സ്വാമി ജാതിയിൽ മുഹമ്മദീയനും കടുത്തസ്വാമി ശൗണ്ഡിക (ഈഴവ) നുമായിരുന്നു. അവർ രണ്ടുപേരും അയ്യപ്പസ്വാമിയുടെ ആജ്ഞാകാരന്മാരായിരുന്നുവത്രേ. അവർ ചരമഗതിയെ പ്രാപിച്ചിട്ടും അയ്യപ്പസ്വാമിയെ വിട്ടുപോകാൻ മനസ്സില്ലാതെ സ്വാമിയുടെ സന്നിധിയിൽതന്നെ നിന്നിരുന്നതിനാലാണ് അവരേയും അവിടെ കുടിയിരുത്തിയത്. ഈ മൂന്ന് ഉഗ്രമൂർത്തികളേയും ഉദ്ദേശിച്ചാണ് മകരം ഏഴാം തീയതി അവിടെ പതിവായി ഒരു കുരുതി കഴിച്ചുവരുന്നത്.

### *അയ്യപ്പൻ ഒരു ചരിത്രപുരുഷൻതന്നെയാണോ?*

അതിനുത്തരമായി മാധവൻ ഇങ്ങനെ വിശദീകരിച്ചു:

രാജാവിന് നിത്യവും മണികണ്ഠനെ പൂജിയ്ക്കുവാൻ നിർമ്മിച്ച തേവാരപ്പുരയാണ് ഇന്നത്തെ പന്തളം വലിയകോയിക്കൽ ശാസ്താക്ഷേത്രം. ഇവിടെയാണ് മകരസംക്രമ നാളിൽ ശബരിമലയിൽ മണികണ്ഠന് ചാർത്താനുള്ള തിരുവാഭരണം സൂക്ഷിക്കുന്നത്. എല്ലാ വർഷവും ധനുമാസം 28-ാം തീയതി (ജനുവരി 12) ഇവിടെനിന്നും തിരുവാഭരണം ഘോഷയാത്രയായി ശബരിമലയിലേക്ക് കൊണ്ടുപോകുന്നു. മകരസംക്രമനാളിൽ തിരുവാഭരണം ചാർത്തി പരിലസിക്കുന്ന മണികണ്ഠൻ ചരിത്രപുരുഷൻതന്നെയാണെന്നുള്ള തെളിവാണ് നൽകുന്നത്. കൂടാതെ അയ്യപ്പൻ സഹകരിച്ച പല കുടുംബങ്ങളും ഇന്നും കേരളത്തിലുണ്ട്. ചീരപ്പൻചിറ കളരി, എരുമേലിയിലെ പുത്തൻവീട്, അർത്തുങ്കലിലെ വെളുത്തച്ഛൻ (വെളുത്തോൻ), വാവർ, വലിയ കടത്ത, കൊച്ചു കടത്ത ഇവരൊക്കെ ഏതാനും ചില ഉദാഹരണങ്ങളാണ്.

### *എന്തുകൊണ്ടാണ് അയ്യപ്പനെ പൊന്നമ്പലവാസൻ എന്ന് വിളിക്കുന്നത്?*

മക്കളേ, അയ്യപ്പൻ പൊന്നമ്പലവാസൻ എന്ന ഓമനപ്പേരിലും അറിയപ്പെടുന്നു. പൊന്നമ്പലമേട്ടിൽ വസിച്ചവനാണ് പൊന്നമ്പലവാസൻ. ഇതിന്റെ പിന്നിലും വിചിത്രമായ ഒരു കഥയുണ്ട്. പി. ആർ. രാമവർമ്മ രാജാ തന്റെ 'ശ്രീ അയ്യപ്പ ചരിത്രം' എന്ന പുസ്തകത്തിൽ ആ കഥ ഇങ്ങനെ പറയുന്നു: "പന്തളം രാജാവിന്റെ സഹോദരിയെ ജയന്തൻ നമ്പൂതിരി വിവാഹം കഴിച്ചു. അവർ ശബരിമലയ്ക്കടുത്തുള്ള പൊന്നമ്പലമേട്ടിൽ പോയി താമസിച്ചു. അവിടെവച്ച് അവർക്കു

ജനിച്ച പുത്രനാണ് അയ്യപ്പൻ. പൊന്നമ്പലമേട്ടിൽ ജനിച്ചു വളർന്നതുകൊണ്ട് 'പൊന്നമ്പലവാസൻ' എന്ന് വിളിക്കപ്പെടുന്നു. ജയന്തൻ നമ്പൂതിരി അയ്യപ്പൻെറ കഴുത്തിൽ ഒരു മണി കെട്ടിക്കൊടുത്തു. അതിനാലാണ് അയ്യപ്പൻ മണികണ്ഠൻ എന്ന നാമത്തിൽ അറിയപ്പെടാൻ തുടങ്ങിയത്. (പത്തനംതിട്ട ജില്ലയിലെ സീതത്തോട് പഞ്ചായത്തിലാണ് പൊന്നമ്പലമേട്. ശബരിമലയിൽനിന്നും പത്തു കിലോമീറ്ററിലധികം ദൂരമുണ്ട്)

അയ്യപ്പൻെറ ജീവിത കാലഘട്ടം കൊല്ലവർഷം 300-നും 400-നും (എ. ഡി. 1125-1225) ഇടയിലാണെന്നാണ് പല പണ്ഡിതന്മാരുടേയും അഭിപ്രായം.

കൊള്ളക്കാരനായ ഉദയനനും സംഘവും നശിപ്പിച്ച ശബരിമലക്ഷേത്രം പുനരുദ്ധരിക്കുന്നതിനുവേണ്ടി അയ്യപ്പനും കൂട്ടുകാരായ വാവർ, വലിയ കടുത്ത, കൊച്ചുകടുത്ത, വെളുത്തച്ഛൻ എന്നിവരൊക്കെ വളരെ പ്രയത്നിച്ചിട്ടുണ്ട്. അയ്യപ്പനും കൂട്ടുകാരും പടയാളികളും പൊതുജനങ്ങളും നാല്പത്തൊന്നു ദിവസം (ഒരു മണ്ഡലകാലം) വ്രതംനോക്കി കരിമലയിൽചെന്ന് ഉദയനനെ യുദ്ധത്തിൽ വധിക്കുകയുണ്ടായി. ഉദയനൻെറ പടയാളികൾ ചീരപ്പൻചിറ മൂപ്പൻെറ മകളെ തട്ടിക്കൊണ്ടുവന്ന് കരിമലയിൽ ഒളിപ്പിച്ചിരുന്നു.

അയ്യപ്പനും കൂട്ടരും കരിമലയിൽ എത്തിയപ്പോൾ ഉദയനൻ അയ്യപ്പനോട് പറഞ്ഞു: 'നിന്നെ സ്നേഹിച്ച പെണ്ണ് ഇന്ന് എൻെറ മാളികപ്പുറത്തമ്മയായി വാഴുകയാണ്.' അയ്യപ്പനെ വധിക്കാൻ ഉദയനൻ വാളോങ്ങിയപ്പോൾ അയ്യപ്പനെ രക്ഷിക്കാൻ വേണ്ടി അവൾ അയ്യപ്പൻെറ മുന്നിലേക്ക് ഓടിവരികയും ഉദയനൻ വീശിയ വാളേറ്റ് അവൾ നിലത്തുവീഴുകയുംചെയ്തു. അയ്യപ്പൻ അവളെ മടിയിൽ കിടത്തി ഇങ്ങനെ പറഞ്ഞു: 'നീ എൻെറ മാളികപ്പുറത്തമ്മയായി ശബരിമലയിൽ എന്നും വാഴും.' ഈ വാക്കുകൾ കേട്ടാണ് അവൾ എന്നെന്നേക്കുമായി കണ്ണുകളടച്ചത്.

ഉദയനനെ വധിച്ചതിനുശേഷം ശബരിമല പുനഃരുദ്ധാരണത്തിനുവേണ്ടി പിന്നെയും രണ്ടാഴ്ച എടുത്തു. പുനഃപ്രതിഷ്ഠാ കർമ്മം മകരം ഒന്നാം തീയതി ആയിരുന്നു. ജയന്തൻ നമ്പൂതിരിയായിരുന്നു തന്ത്രി. ആ ധന്യമുഹൂർത്തത്തിൽ പങ്കെടുക്കുവാൻ ധാരാളം ആളുകൾ എത്തിയിരുന്നു. സോപാനത്തിനരുകിൽ അയ്യപ്പൻ, വാവർ, വെളുത്തോൻ, വലിയ കടുത്ത, കൊച്ചു കടുത്ത എന്നിവരും നിലയുറപ്പിച്ചിരുന്നു. മുഹൂർത്തമായപ്പോൾ ജയന്തൻ നമ്പൂതിരി അയ്യപ്പനെ നടയ്ക്കുനേരെ വിളിച്ചു നിർത്തി. മന്ത്രങ്ങൾ ഉരുവിട്ടുകൊണ്ട് ജയന്തൻ നമ്പൂതിരി പ്രതിഷ്ഠ പീഠത്തിലേക്ക് ഉറപ്പിക്കുന്ന സമയത്ത് ശബരിമലയും പരിസരവും അല്പനേരത്തേക്ക് അന്ധകാരത്താൽ മൂടപ്പെട്ടു. അന്ധകാരം മാറി പ്രകാശം വീണ്ടും തെളിഞ്ഞപ്പോൾ നടയ്ക്കുനേരെ നിന്നിരുന്ന അയ്യപ്പനെ കാണാനില്ലായിരുന്നു. അയ്യപ്പൻ ധർമ്മശാസ്താ വിഗ്രഹത്തിൽ വിലയംപ്രാപിച്ചിരുന്നു. അന്നുമുതലാണ് ശബരിമല ക്ഷേത്രം അയ്യപ്പക്ഷേത്രം എന്ന നാമത്തിൽ അറിയപ്പെടാൻ തുടങ്ങിയതും ''സ്വാമിയേ ശരണം അയ്യപ്പാ'' എന്ന ശരണമന്ത്രം ജനിച്ചതും.

ആദി ശങ്കരാചാര്യരുടെ കാലത്തുതന്നെ ശബരിമലക്ഷേത്രം ഉണ്ടായിരുന്നു എന്ന് അനുമാനിക്കുന്നതിൽ തെറ്റില്ല. എന്തെന്നാൽ 'ശ്രീ മഹാശാസ്തൃപൂജാ കല്പ

ദ്രുമം' എന്ന ഗ്രന്ഥത്തിലെ മന്ത്രങ്ങളെല്ലാംതന്നെ ശങ്കരാചാര്യരാൽ വിരചിതമാണ്. മന്ത്രങ്ങളിൽ ഒരിടത്തുപോലും അയ്യപ്പൻ എന്നോ മാളികപ്പുറത്തമ്മ എന്നോ പരാമർശമില്ല.

അയ്യപ്പന് 'കയ്യപ്പൻ' എന്ന നാമംകൂടി ഉണ്ടെന്ന് അയ്യപ്പൻപാട്ടിൽ പറയുന്നുണ്ട്.

'പരമശിവൻ തിരുവടിയപ്പോൾ
ഝടുതി പിളർന്നു വലം തുടതൻമേൽ
ഝടുതി പിറന്നു ഹരനുടെ കയ്യിൽ
സുകൃതിമണിയായൊരു ബാലകൻ
കയ്യിലയ്യൻ പിറന്ന കാരണം
കയ്യപ്പനെന്നു തിരുനാമവുമരുളി'

വിഷ്ണുവിൻെറ മോഹിനീ രൂപത്തിൽ മതിമയങ്ങിയ പരമശിവനിൽനിന്നും മോഹിനി ഗർഭം ധരിക്കുകയും പ്രസവിക്കാൻ വരം തരണമെന്ന് മോഹിനി ശിവനോട് അപേക്ഷിക്കുകയുംചെയ്തു. ഉടൻതന്നെ മോഹിനിയുടെ വലതുതുട പിളർന്ന് അയ്യൻ ശിവൻെറ കയ്യിലേക്ക് പിറന്നു. അയ്യൻ ശിവൻെറ കയ്യിലേക്ക് പിറന്നതുകൊണ്ട് 'കയ്യപ്പൻ' എന്നു നാമവും നൽകി.

പുലിപ്പാലിനുവേണ്ടി കാട്ടിൽപ്പോയ അയ്യപ്പൻ പുലിപ്പുറത്ത് തിരിച്ചു വന്നതിനാലാണ് അയ്യപ്പൻെറ വാഹനം പുലിയായത്. 'പുലിവാഹനനാം അയ്യപ്പൻ' എന്നാണല്ലോ ശരണമന്ത്രം പോലും. എന്നാൽ അയ്യപ്പൻെറ വാഹനം ആനയാണെന്നും അയ്യപ്പൻ പാട്ടുകളിൽ കാണുന്നുണ്ട്.

'ആനക്കഴുത്തേറി അയ്യനും വന്നല്ലോ
അമ്പെയ്തു കൊന്നല്ലോ കൊള്ളത്തലവനെ
ഓടി ഒളിച്ചല്ലോ കാട്ടാള കൊള്ളക്കാർ
രാജാവും കൂപ്പുകൈ കൂട്ടി വണങ്ങ്യല്ലോ'

***പന്തളം രാജവംശത്തിൻെറ ചരിത്രം പറഞ്ഞു തരുമോ?***

പറഞ്ഞു തരാമല്ലോ. അയ്യപ്പന് പന്തളം രാജവംശവുമായി ബന്ധമുള്ളതിനാൽ പന്തളം രാജവംശം നിലവിൽ വന്നതിനുശേഷമാണ് അയ്യപ്പൻെറ ജനനം എന്നതിന് യാതൊരു തർക്കവുമില്ല. പതിനൊന്നാം നൂറ്റാണ്ടിൽ ചേര-പാണ്ഡ്യ രാജാക്കന്മാരും ചോളരാജാക്കന്മാരും തമ്മിൽ നടന്ന യുദ്ധങ്ങൾ പ്രസിദ്ധമാണ്. ഒരിക്കൽ യുദ്ധത്തിൽ ചോളരാജാക്കന്മാരോട് പരാജയപ്പെട്ട പാണ്ഡ്യസാമ്രാജ്യം കിഴക്കേ മലകളിലും കാടുകളിലും അഭയം പ്രാപിച്ചു. ആ അവസരത്തിൽ ഉദയനൻെറ നേതൃത്വത്തിലുള്ള 'മറവർ' പടയുടെ ഉപദ്രവം സഹിക്കാനാവാതെ അവർ തമിഴ്നാട്ടിലെ മധുരയിൽനിന്നും തെങ്കാശിയിൽ വന്നു പാർത്തു. അവിടെനിന്നും അവർ കോന്നിയിൽ എത്തി. പിന്നീടവർ പന്തളത്തു വന്ന് പാർത്തു. ('പടപേടിച്ച് പന്തളത്തെത്തിയപ്പോൾ പന്തവും കൊളുത്തി പട' എന്ന പഴമൊഴി ഓർക്കുക) എന്നാൽ

പന്തളം നിവാസികൾ മറവർപ്പടയെ തോല്പിച്ചോടിച്ചു. അങ്ങനെ ആ രാജകുടുംബം പന്തളത്ത് സ്ഥിര താമസമാക്കി. ഈ സംഭവം നടന്നത് ഏതാണ്ട് പതിനൊന്നാം നൂറ്റാണ്ടിലാണെന്നാണ് അനുമാനം. അക്കാലത്ത് പന്തളം രാജവംശം ആയിരം സമ ചതുര മൈൽ ചുറ്റളവിൽ വ്യാപിച്ചിരുന്നു. ഈ കാലയളവിലാണ് പാണ്ഡ്യസാമ്രാജ്യത്തിൻെറ മറ്റൊരു ശാഖയായ രാജവംശം പൂഞ്ഞാറിലും സ്ഥിരതാമസമാക്കിയത്.

എന്നാൽ പന്തളം രാജവംശത്തെപ്പറ്റി വേറൊരു ചരിത്രം ഇങ്ങനെയാണ്. തമിഴ്നാട്ടിലെ ചെമ്പഴത്തൂർ സ്വരൂപമാണ് പന്തളം കോവിലകമായി മാറിയത്. മധുരയിലും തെങ്കാശിയിലും ചെങ്കോട്ടയിലും അച്ചൻകോവിലിലും കോന്നിയിലും മുരിങ്ങമംഗലത്തും ഇവർക്ക് കോവിലകങ്ങളുണ്ടായിരുന്നു. എന്തോ കാരണത്താൽ തമിഴ്നാട്ടിൽനിന്നും തെറ്റിപ്പിരിഞ്ഞ് അച്ചൻകോവിലിൽ ജനപദമായി കഴിഞ്ഞിരുന്ന ഈ സ്വരൂപം അവിടെനിന്ന് കോന്നിയൂരിലെത്തി. മറവപ്പടകളുടെ ആക്രമണം കാരണമാണ് ഇത് സംഭവിച്ചതെന്നു കരുതുന്നു. കോന്നി(യൂർ), മലയാലപ്പുഴ, അറക്കുളം, കക്കാട്, ഇടമറുക്, ഏലത്തൂർ മണിയം, ചൊക്കണംപാറ, വഴക്കപ്പാറ, കടപ്പുറ, ശബരിമല, എന്നീ ക്ഷേത്രങ്ങൾ ഈ കോവിലകത്തിന്റേതായിരുന്നു. എ. ഡി. 1170-ലാണ് അവസാനം പന്തളത്ത് എത്തിച്ചേർന്നതെന്നും കരുതുന്നു.

***പൂഞ്ഞാർ രാജവംശത്തിൻെറ ചരിത്രംകൂടി പറഞ്ഞുതരൂ അച്ഛാ.***

അതും അല്പം പറഞ്ഞു തരാം. മഹാഭാരതത്തിൽ പാണ്ഡ്യരാജാക്കന്മാരെപറ്റി പലയിടത്തും പറയുന്നുണ്ട്. ആ പാണ്ഡ്യരാജാക്കന്മാരുടെ തലമുറയിലെ ഒരു ഭാഗമാണ് പൂഞ്ഞാർ രാജവംശവും പന്തളം രാജവംശവും. പാണ്ഡ്യരാജ്യവംശം മധുരയിൽനിന്നും തിരുവിതാംകൂറിലെത്തിയത് പതിനൊന്നാം നൂറ്റാണ്ടിലുണ്ടായ ചോള-പാണ്ഡ്യ രാജാക്കന്മാരുടെ യുദ്ധത്തോടെയാണെന്ന് മുമ്പ് സൂചിപ്പിച്ചുവല്ലോ. അന്നത്തെ യുദ്ധത്തിൽ ചോളന്മാരോട് പരാജയപ്പെട്ട പാണ്ഡ്യ രാജാക്കന്മാർ വണ്ടിപ്പെരിയാർ വനത്തിൽ എത്തി. അവിടെവച്ച് രാജാവിനെ കാട്ടുകള്ളന്മാർ ആക്രമിക്കുകയും ആ സമയത്ത് ആനപ്പുറത്തെത്തിയ ഒരു സുന്ദര ബാലൻ കള്ളന്മാരെ അമ്പെയ്ത് ഓടിച്ച് രാജാവിനെ രക്ഷിക്കുകയുംചെയ്തു. അതിനുശേഷം രാജാവിനെയും കൂട്ടാളികളെയും ആനപ്പുറത്തു കയറ്റി പൂഞ്ഞാറിൽ ഇറക്കിയെന്നും, പൂഞ്ഞാറിൽ എത്തിയശേഷം ബാലൻ അപ്രത്യക്ഷനായെന്നും, പൂഞ്ഞാർ പ്രദേശം രാജാവിന് നൽകിയെന്നുമാണ് ഐതിഹ്യം. അന്ന് ആ ബാലൻ രണ്ടു കാര്യങ്ങൾ രാജവിനോട് ആവശ്യപ്പെട്ടു. പൂഞ്ഞാർ ആസ്ഥാനമാക്കി രാജ്യം സ്ഥാപിക്കണമെന്നും അങ്ങനെചെയ്താൽ എല്ലാവിധ ഐശ്വര്യങ്ങളും ഉണ്ടാകുമെന്നുമാണ് ഒന്നാമത്തെ ആവശ്യം. രണ്ടാമത്തേത് ഏറ്റുമാനൂർ മഹാദേവർക്ഷേത്രത്തിന് രണ്ടു ദിവസങ്ങൾക്കുള്ളിൽ തീവെട്ടിക്കൊള്ളക്കാരുടെ ആക്രമണമുണ്ടാകുമെന്നുംആയതിനാൽ ക്ഷേത്രം സംരക്ഷിക്കണമെന്നുമായിരുന്നു.

തങ്ങളെ രക്ഷിച്ച ബാലൻ ശബരിമല ധർമ്മശാസ്താവാണെന്ന് മനസ്സിലാക്കിയ രാജാവ് ഏറ്റുമാനൂർക്ഷേത്രം സംരക്ഷിച്ചെന്നും അതിന് പ്രത്യുപകാരമായി ഏറ്റുമാനൂരിലെ തമ്പുരാക്കന്മാർ പൂഞ്ഞാറിൽ രാജ്യം സ്ഥാപിക്കാനുള്ള സൗകര്യം ചെയ്തു കൊടുത്തെന്നുമാണ് പൂഞ്ഞാർ രാജവംശത്തേയും കൊട്ടാരത്തേയും പറ്റിയുള്ള കഥ. കൊള്ളക്കാരിൽനിന്നും തങ്ങളെ രക്ഷിച്ച ധർമ്മശാസ്താവിനോടുള്ള നന്ദിസൂചകമായി പൂഞ്ഞാർ കൊട്ടാരത്തോടനുബന്ധിച്ച് നിർമ്മിച്ചതാണ് ശ്രീധർമ്മശാസ്താ ക്ഷേത്രം. ഈ ക്ഷേത്രത്തിന് എണ്ണൂറു വർഷത്തോളം പഴക്കമുണ്ട്. പൂഞ്ഞാർ രാജവംശം സ്ഥാപിച്ച രാജാവിൻെറ പേര് ഒരു രേഖയിലുമില്ല. 'പൂഞ്ഞാറുടയോൻ കുലശേഖരപ്പെരുമാൾ' എന്ന സ്ഥാനപ്പേരുമാത്രമേ ചരിത്രരേഖയിൽ കാണുന്നുള്ളു.

കൊല്ലവർഷം 360-ൽ (എ. ഡി. 1185) ആണ് പൂഞ്ഞാർ രാജാവ് കേരളത്തിൽ ആദ്യമായി സ്ഥലംവാങ്ങി താമസമുറപ്പിച്ചതെന്ന് ചരിത്രരേഖകളിൽ കാണുന്നുണ്ട്. തൊടുപുഴ കേന്ദ്രമാക്കി ഭരണം നടത്തിയിരുന്ന കീഴ്മല നാട്ടുരാജാവ് കണ്ണൻദേവൻമല പൂഞ്ഞാർ രാജാവിന് എഴുതിക്കൊടുത്തത് എ. ഡി. 1200-ൽ ആണ്.

പല പണ്ഡിതന്മാർക്കും ജന്മം നൽകിയ രാജവംശമാണ് പൂഞ്ഞാർ രാജവംശം. അഷ്ടാംഗഹൃദയത്തിൻെറ തർജ്ജമ, വിഷവൈദ്യരംഗം എന്നിവ രചിച്ച അവിട്ടം തിരുനാൾ പി. രാമവർമ്മരാജ, വൈദ്യശാസ്ത്രരംഗത്ത് കീർത്തികേട്ട തമ്പുരാനായിരുന്നു. ഇദ്ദേഹം ഖണ്ഡകൃതികളെ സംബന്ധിച്ച് പന്ത്രണ്ട് പുസ്തകങ്ങളും രചിച്ചിട്ടുണ്ട്. ഗായത്രിമന്ത്രത്തെക്കുറിച്ചുള്ള പഠനം, അയ്യപ്പചരിത്രം എന്നിവ കുറുപ്പത്ത് തമ്പുരാൻ രചിച്ചവയാണ്. തന്ത്രശാസ്ത്രം, ദൈവതത്വശാസ്ത്രം, യോഗശാസ്ത്രം, പുരാണങ്ങൾ എന്നീ വിഷയങ്ങളിൽ ധാരാളം ലേഖനങ്ങൾ എഴുതിയ പൂരം തിരുനാൾ കേരളവർമ്മ രാജാ ഒരു പ്രഗത്ഭപണ്ഡിതനാണ്.

പന്തളം രാജവംശവും പൂഞ്ഞാർ രാജവംശവും മതസൗഹാർദ്ദത്തിന് ഉത്തമോദാഹരണമാണെന്ന് നമുക്കറിയാം. അയ്യപ്പൻെറ സന്തതസഹചാരിയായ വാവർ മുസ്ലീം സമുദായക്കാരനായിരുന്നു. വെളുത്തച്ഛൻ (വെളുത്തോൻ) ക്രിസ്തീയ സമുദായക്കാരനായിരുന്നു. വലിയ കടുത്ത, കൊച്ചു കടുത്ത, കറുപ്പസ്വാമി ഇവരൊക്കെ താഴ്ന്ന ജാതിക്കാരായിരുന്നു. എ. ഡി. 11-ാം നൂറ്റാണ്ടിൽ മധുരയിൽനിന്നും പൂഞ്ഞാറിലെത്തിയ ആദ്യകാല തമ്പുരാക്കന്മാരുടെ അംഗരക്ഷകർ മുസ്ലീംസമുദായത്തിലെ റാവുത്തർമാരായിരുന്നു.

### *ശബരിമല ക്ഷേത്രത്തിൻെറ ചരിത്രം അറിയാനായിരുന്നു വൈശാലിയുടെ ആഗ്രഹം.*

മാധവൻ പറഞ്ഞു തുടങ്ങി. ശബരിമലക്ഷേത്രം ബുദ്ധമതക്കാരുടേയും ജൈനമതക്കാരുടേയും ആരാധനാലയമായിരുന്നു എന്നാണ് ചരിത്രകാരന്മാരുടെ നിഗമനം. ഏതാണ്ട് ബി. സി. ആറാം നൂറ്റാണ്ടിലാണ് ബുദ്ധമതത്തിൻെറ ഉത്ഭവം. ഉത്തരഭാരതത്തിൽ രൂപംകൊണ്ട ബുദ്ധമതം എ. ഡി. പതിനൊന്നാം നൂറ്റാണ്ടുവരെ ഭാരതം മുഴുവൻ വ്യാപിച്ചിരുന്നു.

ഹീനയാന ബുദ്ധമതവും മഹായാന ബുദ്ധമതവും കേരളത്തിൽ പ്രചരിച്ചതായി ചരിത്രരേഖകളിൽ കാണാം. അശോകൻെറ ശിലാശാസനങ്ങളിൽനിന്നാണ് കേരളത്തിലെ ബുദ്ധമത പ്രവർത്തനങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ ലഭിക്കുന്നത്. എ. ഡി. നാലാം നൂറ്റാണ്ടിൽ മതപ്രചാരണത്തിനായി മഹായാന ബുദ്ധഭിക്ഷുക്കൾ കേരളത്തിൽ വന്നതായി മഹാവംശത്തിൽ പരാമർശമുണ്ട്. പല ബുദ്ധഭിക്ഷുക്കളുടെയും പേരിനുമുമ്പ് 'ധർമ്മ' എന്ന പദം കാണാം. ഇമയവരമ്പൻ നെടുംചേരലാതൻ എന്ന ചേരചക്രവർത്തിയുടെ കാലത്ത് കൊടുങ്ങല്ലൂരിലെത്തിയ ധർമ്മശാസനൻ എന്ന ബുദ്ധഭിക്ഷുവിനെ രാജാവ് ഉചിതമായി സ്വീകരിക്കുകയും രാജാവിൻെറ അനുഗ്രഹാശിസ്സുകളോടെ തൃക്കണാമതിലകത്ത് ഒരു ബുദ്ധവിഹാരം സ്ഥാപിക്കുകയും ചെയ്തതായി കാണാം. ഈ ബുദ്ധവിഹാരം നൂറ്റാണ്ടുകളോളം നിലനിന്നു. തൃക്കണാമതിലകം ജൈനസങ്കേതമായിരുന്നുവെന്നും വാദമുണ്ട്.

ശബരിമല ക്ഷേത്രത്തിൻെറ പഴക്കം എത്രയാണെന്നത് ഇന്നും ഒരു തർക്കവിഷയമാണ്. എ. ഡി. 1818-ൽ ശബരിമലയും പ്രാന്തപ്രദേശങ്ങളും ചുറ്റിക്കറങ്ങി ഗവേഷണ പഠനം നടത്തിയ ലഫ്. ബി. എസ്. വാർഡ് എന്ന ആംഗ്ലേയൻ ശബരിമലക്ഷേത്രത്തിന് അനേകവർഷത്തെ പഴക്കമുണ്ടെന്ന് പറഞ്ഞിട്ടുണ്ട്. എന്നാലും ശബരിമല ക്ഷേത്രത്തിന് കുറഞ്ഞത് ആദിശങ്കരാചാര്യരുടെ കാലത്തോളം പഴക്കമെങ്കിലും കല്പിക്കാം. എന്തെന്നാൽ ശ്രീമഹാ ശാസ്തൃപൂജാകല്പദ്രുമം എന്ന പൂജാഗ്രന്ഥത്തിലെ മന്ത്രങ്ങളെല്ലാം ശ്രീശങ്കരാചാര്യരാൽ വിരചിതമാണ്. ശങ്കരാചാര്യരുടെ ജീവിതകാലം ഏതാണ്ട് എ. ഡി. 805 മുതൽ 837 വരെയാണെന്നാണ് പൊതുവായ അഭിപ്രായം. കംബുദേശത്തുനിന്ന് കണ്ടെടുത്ത ശിവസേനൻെറ ലിഖിതം കണക്കിലെടുത്താൽ ശങ്കരാചാര്യരുടെ ജീവിതകാലം എ. ഡി. 805 മുതൽ 837 വരെയാണ്. എന്നാൽ ശങ്കരാചാര്യരുമായി ബന്ധപ്പെടുത്തിക്കൊണ്ട് 'ആചാര്യവാഗഭേദ്യ' എന്ന കവിവാക്യം പരിഗണിച്ചാൽ അദ്ദേഹം എ. ഡി. 828 മുതൽ ജീവിച്ചിരുന്നതായി കരുതണം.

ശാതവാഹനന്മാർ ബൗദ്ധന്മാരായിരുന്നു. ശാതവാഹന ക്ഷേത്രങ്ങളാണ് ശാസ്താക്ഷേത്രങ്ങളെന്ന് ഡോ: എസ്. കൃഷ്ണസ്വാമി അയ്യങ്കാർ പറയുന്നു. ബൃഹത്കഥാ കർത്താവായ ഗുണാഢ്യൻെറ പുരസ്കർത്താവായിരുന്ന ശാതവാഹനനെയാണ് ദൈവമായി ആരാധിക്കാൻ തുടങ്ങിയതെന്നും കൃഷ്ണസ്വാമി അയ്യങ്കാർ തുടർന്നു പറയുന്നു. ശാതവാഹനന്മാർ എ. ഡി. 200 വരെ പ്രബലരായിരുന്നു.

ധർമ്മശാസ്താ വിഗ്രഹത്തിന് ബുദ്ധവിഗ്രഹവുമായി വളരെ സാമ്യമുണ്ടെന്നാണ് ചരിത്രകാരന്മാരുടെ വാദം. പത്മാസനം, ധ്യാനഭാവം, ഉഷ്ണീഷം, ഉത്തരീയം, മടിയിന്മേൽ ഒന്നിനുമേൽ ഒന്നായി നിവർത്തിവച്ച ഹസ്തതലം, ജ്ഞാനമുദ്ര എന്നീ ലക്ഷണങ്ങൾ കാണുന്ന വിഗ്രഹങ്ങൾ ബുദ്ധവിഗ്രഹമാണെന്ന് കരുതുന്നു. ശാതവാഹനന്മാരുടെ പ്രധാന വാഹനം കുതിരയാണ്. ശാസ്താവിൻെറ വാഹനവും കുതിരയാണ്. 'അശ്വ വാഹനായ നമഃ' 'വാജിവാഹനായ നമഃ' എന്നാണ് മന്ത്രങ്ങൾ.

ബുദ്ധന് ''ആര്യ'' എന്നപര്യായം (അല്ലെങ്കിൽ ആര്യകം) ബൗദ്ധഗ്രന്ഥങ്ങളിൽ ധാരാളമായി കാണാം. ആര്യ എന്ന ശബ്ദം പാലി ഭാഷയിൽ 'അയ്യോ' എന്നായി

ത്തീരും. അയ്യോ എന്ന വാക്ക് ദ്രാവിഡത്തിൽ വന്നപ്പോൾ പുംവാചിയായ 'അൻ' പ്രത്യയവും ചേർന്ന് അയ്യനും, അയ്യ + അപ്പൻ = അയ്യപ്പനും ആയിത്തീർന്നു.

ആദ്യകാലങ്ങളിൽ ആര്യന്മാരുടെ ആരാധനാകേന്ദ്രമായിരുന്നു ശബരിമല യെന്നും മന്ത്രങ്ങളിൽനിന്നും മനസ്സിലാക്കാം.

നാനാരത്നക്ഷമാകീർണ്ണായ ശൈലനിവാസിനെ
ആര്യായ ഭൂതനാഥായ ശാസ്ത്രെ തേ രൈവതായ നമഃ

കൂടാതെ "ഓം ആര്യനാഥായ നമഃ, "ഓം ആര്യ ശാസ്താ ഗുഹാസന്നസ്സേ നാനീ ഭൂതവല്ലഭഃ" ഓം പൂജാവിധിം ന ജനാമിക്ഷമസ്വ ആരിയ പ്രഭോ" എന്നീ മന്ത്രങ്ങളും കാണാം.
(ആര്യൻ എന്ന പദത്തിന് ശ്രേഷ്ഠമായ, ആര്യവർഗ്ഗത്തിൽപെട്ടവൻ, ശാസ്ത്താവ് എന്നീ അർത്ഥങ്ങളുമുണ്ട്)

***ധർമ്മശാസ്താവിന് ഭാര്യമാർ ഉണ്ടായിരുന്നോ?***

വിശാഖിൻെറയും വൈശാലിയുടെയും ചോദ്യത്തിന് മാധവൻ പറഞ്ഞു: മന്ത്ര ങ്ങളിൽ പലയിടത്തും ധർമ്മശാസ്താവിന് പൂർണ്ണ, പുഷ്കല, പ്രഭ എന്നീ മൂന്നു ഭാര്യമാരും സത്യകൻ എന്ന ഒരു പുത്രനും ഉണ്ടെന്ന് പറയുന്നുണ്ട്.

പുഷ്കലാ വല്ലഭ കനക
സദൃശ കല്യാണവർണ്ണ നിധാന മമ
ശീഘ്രം പ്രസീദ പ്രസീദ

* * * * * *

പൂർണ്ണ പുഷ്കലാംബ സമേത
ഹരിഹര പുത്രോ ദേവതാ ഹ്രാം ഹ്രീം ഹ്രൂം
ബീജശക്തി കീലകം ഹ്രാമിത്യാദികരാംഗന്യസ്യഃ

* * * * * *

വാമ ദക്ഷിണ പുഷ്കല പൂർണ്ണയോ

* * * * * *

പാർശേ പുഷ്കല പൂർണ്ണ കാമിനിയുതം
ശാസ്താ മഹേശം ഭജേ

* * * * * *

പൂർണ്ണാ പുഷ്കലോഭയ
പാർശ്വസേവിയായ സത്യസന്ധായ മഹാശാസ്ത്രേ നമഃ

* * * * * *

ശ്രീപൂർണ്ണാ പുഷ്കലാംബ സമേത
ശ്രീ ഹരിഹരപ ുത്ര ദേവതാ പ്രീത്യർത്ഥം

* * * * * *

സപത്നീക സപരിവാര സമേത ഹരിഹരപുത്രസ്യ
രത്നപീഠ മഹായോഗ പീഠ പദ്മാസനായ നമഃ

* * * * * *

സപത്നീക സപരിവാര സഹിത ഹരിഹരപുത്രസ്യ
സർവപ്രാണാൻ പ്രതിഷ്ഠാപയാമി

* * * * * *

ഏഹ്യേഹി പുഷ്കലാകാന്ത പൂർണ്ണേശാമര വന്ദിത
മയാകൃതാം സപര്യാം ത്വം സംഗൃഹ്യ വരദോ ഭവ

* * * * * *

സർവാഭരണ സംയുക്തം സർവശക്ത്യാ സമന്വിതം
ദക്ഷപാർശ്വേ പ്രഭാദേവീം ദേവീം വിദ്രുമ പാടലാം

* * * * * *

നീലക്ഷൌമവസം നവീന ജലദ-
ശ്യാമം പ്രഭാസത്യകം

* * * * * *

രക്ത രക്താംബരാ കല്പസ്വരൂപാം കാന്തയൌവനാം
ധൃതവീണാം പ്രഭോം വന്ദേ ദേവീം രക്താം ത്രിലോചനം
തമാലശ്യാമളാം ഭദ്രാം പിശാംഗീം കല്പസുന്ദരീം
അധിജ്യകാർമ്മുകാം വന്ദേ സത്യകാം വ്യക്തയൌവനാം

* * * * * *

ഭൂതാധിപതി ഭാര്യായൈ ഭൂതിദായൈ ദിനേ ദിനേ
ഭവാന്യൈ ഭവഭക്തായൈ പ്രഭായൈ തേ നമോ നമഃ
ഭൂതാധിപ തനൂജായ ഭൂതിദായാർത്തി ഹാരിണേ
ശരകാർമ്മുക ഹസ്ലായ സത്യകായ നമോ നമഃ

* * * * * *

ഹംസമദന മഹാശാസ്ഥ ഭഗവാൻ മഹാദേവപുത്ര

പൂർണ്ണാക്ഷര നായക പുഷ്കലാ വല്ലഭ കനക സദൃശ
കല്യാണവർണ്ണ നിധാന മമ ശീഘ്രം പ്രസീദ പ്രസീദ

*　　*　　*　　*　　*　　*

അസ്യ ശ്രീ പൂർണ്ണാ പുഷ്കലാംബ സമേതം
ഹരിഹരപുത്ര മഹാമന്ത്രസ്യ

*　　*　　*　　*　　*　　*

ശ്യാമവർണ്ണ ശരീരസുയൗവനം
ശ്രോണി ബിംബ വിലാസജ്ജടാധരം
യോഗവേഷ്ടിത പത്മസുഖാസനം
വാമദക്ഷിണ പുഷ്കല പൂർണ്ണയൊ

*　　*　　*　　*　　*　　*

പാർശേ പുഷ്കല പൂർണ്ണ കാമിനിയുതം
ശാസ്താ മഹേശം ഭജേ

*　　*　　*　　*　　*　　*

മുകളിൽ പറഞ്ഞ ഭാര്യമാരായ ദേവിമാർക്ക് പ്രത്യേക മൂലമന്ത്രങ്ങളുമുണ്ട്.

പൂർണ്ണേശ്വരീ മൂലമന്ത്രം:
ഓം ശ്രീം ഹ്രീം ക്ലീം ഓം നമോ ഭഗവതി
അന്നപൂർണ്ണേ മമാഭിലഷിതം അന്നം പ്രയഛ സ്വാഹാ

*　　*　　*　　*　　*　　*

പുഷ്കലേശ്വരീ മൂലമന്ത്രം:
ഓം ശ്രീം ഹ്രീം ക്ലീം ഓം നമോ ഭഗവതി സർവ ജനവ
ശങ്കരി മമ പുഷ്കലം ദേഹി ചേതോ

### *കൈതപ്പൂവ് പൂജയ്ക്ക് ഉപയോഗിക്കുമോ?*

പുരാതന കാലത്ത് ക്ഷേത്രങ്ങളിൽ കൈതപ്പൂവും പൂജയ്ക്ക് ഉപയോഗിച്ചിരുന്നു. പിന്നീട് കൈതപ്പൂവ് ക്ഷേത്രങ്ങളിൽ പൂജയ്ക്ക് എടുക്കാതെവന്നതിന്റെ പിന്നിൽ രസകരമായ ഒരു കഥയുണ്ട്. ശിവൻ തലയിൽ അണിഞ്ഞിരുന്ന ഒരു പുഷ്പമാണ് കേതകി (കൈതപ്പൂവ്) സത്യയുഗത്തിൽ മഹാവിഷ്ണു നിത്യാനന്ദ പ്രാപ്തിയ്ക്കുവേണ്ടി ശ്വേതദ്വീപിൽപോയി കഠിന തപസ്സുചെയ്തു. അതുപോലെ ബ്രഹ്മാവും മനോഹരമായ മറ്റൊരു സ്ഥലത്തുചെന്ന് മോഹശമനത്തിനായി തപസ്സാരംഭിച്ചു.

വളരെക്കാലം ഇങ്ങനെ തപസ്സു ചെയ്തശേഷം അവർ അല്പം വിശ്രമിക്കുന്നതിനു വേണ്ടി എഴുന്നേറ്റ് ചുറ്റിനടന്നു. അവർ ഒരു സ്ഥലത്തുവച്ച് പരസ്പരം കണ്ടുമുട്ടുകയും അവനവന്റെ മഹത്വത്തെപറ്റി പറഞ്ഞ് തർക്കിക്കുകയുംചെയ്തു. ഈ അവസരത്തിൽ രണ്ടുപേരുടെയും മദ്ധ്യേ ശിവൻ ലിംഗരൂപത്തിൽ പ്രത്യക്ഷനായി. എന്റെ പാദമോ ശിരസ്സോ നിങ്ങളിൽ ആരാണോ ആദ്യം കണ്ടെത്തുന്നത് അവനാണ് കൂടുതൽ ശ്രേഷ്ഠനെന്ന് ശിവൻ പറഞ്ഞു. അതനുസരിച്ച് വിഷ്ണു കീഴോട്ടും ബ്രഹ്മാവ് മുകളിലേക്കും യാത്ര തുടങ്ങി.

വിഷ്ണു വളരെക്കാലം കീഴോട്ടു സഞ്ചരിച്ചിട്ടും ശിവന്റെ പാദം കണ്ടെത്താതെ വിഷണ്ണനായി തിരിച്ചുവന്ന് പുറപ്പെട്ട സ്ഥലത്തുതന്നെ വന്നിരുന്നു. ബ്രഹ്മാവും വളരെക്കാലം മേൽപോട്ടു സഞ്ചരിച്ചു. അപ്പോൾ ആകാശത്തുനിന്ന് ഒരു കൈതപ്പൂവ് കീഴോട്ടു വരുന്നതായി ബ്രഹ്മാവ് കണ്ടു. ബ്രഹ്മാവ് പുഷ്പം കൈയിലെടുത്തു. താൻ ശിവന്റെ ശിരസ്സ് കണ്ടുപിടിച്ചെന്നും അതിന് തെളിവായി ശിവന്റെ ശിരസ്സിൽനിന്ന് അടർത്തിയെടുത്ത കൈതപ്പൂവാണ് ഇതെന്നും പറഞ്ഞ് ബ്രഹ്മാവ് വിഷ്ണുവിന്റെ അടുത്തെത്തി. പക്ഷേ, വിഷ്ണുവിന് ബ്രഹ്മാവിന്റെ വാക്കിൽ വിശ്വാസം തോന്നിയില്ല. വിഷ്ണു കൈതപ്പൂവിനോട് സത്യം പറയാൻ ആവശ്യപ്പെട്ടു. കൈതപ്പൂവ് ബ്രഹ്മാവിന്റെ പക്ഷംചേർന്ന് കള്ളസത്യം പറഞ്ഞു. കൈതപ്പൂവിന്റെ കള്ളസത്യം കേട്ട് ശിവൻ കൈതപ്പൂവിനെ ഇങ്ങനെ ശപിച്ചു. '' ഇനി മുതൽ നിന്നെ ആരും ബഹുമാനിക്കാതെയും പൂജയ്ക്ക് ഉപയോഗിക്കാതെയുംപോകട്ടെ.''

പുഷ്പങ്ങളുടെ കൂട്ടത്തിൽ കൈതപ്പൂവും പുരാതനകാലത്ത് ശബരിമലയിൽ പൂജയ്ക്ക് ഉപയോഗിച്ചിരുന്നുവെന്ന് താഴെപ്പറയുന്ന മന്ത്രത്തിൽനിന്ന് മനസ്സിലാക്കാം.

''ഹുനേത്രി മുധുരൈസ്സാകം കൽഹാര കുസുമൈഃ പ്രിയെ
ഘൃതേന പായസേനാപി മല്ലികാ കുസുമൈരപി
നീലോല്പലൈർ ജാതി പുഷ്പൈശ്ചം പകൈർ ബകുളൈ സ്ഥഥാ
പൂജയേൽ കേതകീ പുഷ്പൈഃ കൽഹാരൈശ്ച വിശേഷതഃ''

കൂടാതെ ''ഓം കേതകീ കുസുമപ്രിയായ നമഃ'' എന്ന് ശ്രീമഹാശാസ്തൃ സഹസ്രനാമാവലിയിലും പറയുന്നുണ്ട്. (കേതകീപുഷ്പം = കൈതപ്പൂവ്)

***പല സ്തുതികളിലും സ്ത്രീകളെപ്പറ്റിയുള്ള പരാമർശങ്ങൾ ഉണ്ടെന്നു പറയുന്നു. ശരിയാണോ?***

ചിലതു ഞാൻ ചൊല്ലാം. ശ്രദ്ധിച്ചു കേട്ടോളൂ.

പുരുഷോ വാഥ നാരീവാ
വേശ്യാ വാഥ സുരാംഗനാ

അചിരേണ സമായാതി
മഹാശാസ്തുഃ പ്രസാദഃ

* * * *

രാജാവാ രാജ പത്നീ വാ
രാജപുത്രോ വാ പ്രിയേ
അമാത്യോ വാ സമായാത്
സപ്താഹാത്മ കൃതോധ്രുവം

* * * *

കണ്ഠേ ശിരസ്സി ഹസ്തേ വാ
ധാരയേദ്യതി സാധകഃ
സർവ്വ പ്രിയതരോ ഭൂത്വാ
മോഹയേത് തരുണീ ജനം

***സാധാരണ ക്ഷേത്രങ്ങളുടെ പരിസരത്ത് ഭൂതപ്രേത പിശാചുക്കൾ എത്തിനോക്കുകപോലുമില്ല. എന്നാൽ ഇവരൊക്കെ ധർമ്മശാസ്താവിനെ വന്ദിക്കുന്നതായി കാണാം. ശരിയാണോ?***

വളരെ ശരിയാണ് മാധവൻ പറഞ്ഞു:

'ഭൂതപ്രേത പിശാച വന്ദിതപദം
ശ്മശ്രു സ്വയാലംകൃതം''

***പന്തളം രാജവംശത്തിന്റെ അവകാശങ്ങളും അനുഷ്ഠാനങ്ങളും എന്തൊക്കെയാണ്?***

പന്തളം രാജവംശത്തിലെ അംഗങ്ങൾക്ക് ശബരിമലയിൽ മറ്റാർക്കുമില്ലാത്ത അവകാശങ്ങളും അധികാരങ്ങളും ഇന്നും നിലനിന്നുപോരുന്നുണ്ട്. അതിലൊന്ന് ഇരുമുടിക്കെട്ടില്ലാതെ പതിനെട്ടാംപടി ചവിട്ടാനുള്ള അധികാരമാണ്.

കോടാനുകോടി അയ്യപ്പന്മാർ സന്നിധാനത്തിൽ ചെന്ന് അയ്യപ്പനെ വണങ്ങുമ്പോൾ പന്തളം വലിയ തമ്പുരാൻ സന്നിധാനത്തിൽ ചെന്നാൽ അയ്യപ്പൻ എഴുന്നേറ്റുനിന്നു തൊഴും എന്നാണ് വിശ്വാസം.

പന്തളത്തുനിന്ന് ശബരിമലയിലേക്കുള്ള തിരുവാഭരണ ഘോഷയാത്രയുമായി ബന്ധപ്പെട്ടതാണ് വേറെ ചില ആചാരങ്ങൾ. രാജകുടുംബത്തിൽപെട്ട ഒരാളെ തിരഞ്ഞെടുത്ത് തിരുവാഭരണ ഘോഷയാത്രയ്ക്കൊപ്പം അയയ്ക്കുകയാണ് പതിവ്. അയ്യപ്പന് അണിയാനുള്ള ആഭരണങ്ങളുമായി പോകുന്നു എന്നതാണ് സങ്കല്പം.

തിരുവാഭരണങ്ങൾ വിഗ്രഹത്തിൽ ചാർത്തിമാത്രമേ മകരസംക്രമസന്ധ്യയിൽ ശബരിമലയിൽ ദീപാരാധന നടത്തുകയുള്ളൂ.

തിരുവാഭരണ ഘോഷയാത്ര നീലിമലയിലെത്തുമ്പോൾ രാജാവ് സംഘത്തിൽ നിന്നും മാറി പമ്പയിലേക്ക് പോകും. മൂന്നു ദിവസങ്ങൾക്കുശേഷമേ തമ്പുരാൻ മല ചവിട്ടുകയുള്ളൂ. മകരവിളക്ക് കഴിയുന്നതുവരെ പന്തളം രാജാവ് ശബരിമല ക്ഷേത്രത്തിൽ ദർശനം നടത്തരുതെന്നാണ് ആചാരം.

മകരം മൂന്നാംതീയതി മലകയറി ചെല്ലുന്ന തമ്പുരാനെ ശരംകുത്തിയിൽനിന്നും ആഘോഷപൂർവ്വം കൊണ്ടുപോകും. പതിനെട്ടാംപടിയ്ക്കു മുന്നിൽവച്ച് മേൽശാന്തി കാൽ കഴുകിച്ചാണ് തമ്പുരാനെ സ്വീകരിക്കുന്നത്. ഒരു ബ്രാഹ്മണൻ ക്ഷത്രിയനെ കാൽ കഴുകിച്ച് ആദരിക്കുന്ന അത്യപൂർവ്വമായ ചടങ്ങ് ശബരിമലയിൽമാത്രമേയുള്ളൂ.

മകരം അഞ്ചാം തീയതി സന്നിധാനത്തെ കളഭാഭിഷേകത്തിനും മകരം ഏഴാം തീയതി മാളികപ്പുറത്ത് നടക്കുന്ന കുരുതിയ്ക്കും മേൽനോട്ടം വഹിക്കുന്നത് തമ്പുരാനാണ്.

മകരം ഏഴാം തീയതി നടയടച്ചശേഷം ശ്രീകോവിലിൻെറ താക്കോലും ഒരു പണക്കിഴിയും മേൽശാന്തി രാജാവിനെ ഏല്പിക്കും. ക്ഷേത്രത്തിലെ ഒരു വർഷത്തെ ആദായം രാജാവിനെ ഏല്പിക്കുന്നു എന്നതാണ് ഇതിൻെറ പിന്നിലെ സങ്കല്പം. അടുത്ത വർഷം താൻ വരുന്നതുവരെ ക്ഷേത്രം സംരക്ഷിക്കണമെന്നാവശ്യപ്പെട്ട് താക്കോലും പണക്കിഴിയും തിരികെ മേൽശാന്തിയെ ഏല്പിച്ച് തിരുവാഭരണങ്ങളുമായി തമ്പുരാൻ പടിയിറങ്ങുന്നതോടെ തീർത്ഥാടന ചടങ്ങുകൾ പൂർത്തിയാകും.

***ശബരിമലയേയും ധർമ്മശാസ്താവിനേയുംകുറിച്ച് ചരിത്രകാരന്മാരുടെയിടയിൽ പല വിമർശനങ്ങളുമുണ്ടല്ലോ. അതിനെപ്പറ്റി വിശദീകരിക്കാമോ?***

'സ്വാമിയേ ശരണമയ്യപ്പാ' എന്നത് 'ബുദ്ധം ശരണം ഗച്ഛാമി' എന്നതിൽനിന്നും കടമെടുത്തതാണെന്നാണ് ഒരു വിമർശനം. ഈ വിമർശനം തീർത്തും തെറ്റാണെന്ന് ആർക്കും മനസ്സിലാവും. ബുദ്ധമതം നിലവിൽ വരുന്നതിനും എത്രയൊ മുമ്പുള്ളതാണ് വേദോപനിഷത്തുക്കളും പുരാണങ്ങളും. ഇവയിലൊക്കെ 'ശരണം' എന്ന പദം പലയിടത്തും കാണാം. മഹാഭാരതത്തിലും ഭഗവത് ഗീതയിലും ഭാഗവതത്തിലുമൊക്കെ 'ശരണം' എന്ന പദം കാണാവുന്നതാണ്.

ബുദ്ധൗ ശരണമന്വിച്ഛ കൃപണഃ ഫലഹേതവഃ (ഭഗവത് ഗീത 2 : 49)

ഗതി ഭർത്താ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃത് (ഭഗവത് ഗീത 9 : 18)

തമേവ ശരണം ഗച്ഛ സർവ്വഭാവേന ഭാരത (ഭഗവത് ഗീത 18 : 62)

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ (ഭഗവത് ഗീത 18 : 66)

ശരണാഗതം പരിത്യജവേദം
വിപ്ലാവ്യ ച ദ്വിജഃ (മനുസ്മൃതി 11 : 198)

"ശ്രീരാമദേവനെ ഞാനും ശരണം പ്രാപിക്കുന്നേൻ" എന്ന് അദ്ധ്യാത്മരാമായണത്തിൽ അഹല്യാദേവി പറയന്നു. അങ്ങനെ വേദപുരാണങ്ങളിൽ പലയിടത്തും ശരണം എന്ന പദം കാണാം.

***'ഭൂതനാഥൻ' എന്ന നാമം ശിവന്റെ അഥവാ രുദ്രന്റെ ഒരു പര്യായപദമാണ്. ശാസ്താവിന് ആ നാമം ഒട്ടും യോജിക്കുന്നതല്ലെന്നാണ് ചിലരുടെ വാദം.***

ഭൂതനാഥൻ എന്ന പദത്തിന് ശിവൻ, ശാസ്താവ് എന്നീ അർത്ഥങ്ങൾ നിഘണ്ടുവിൽ നൽകിയിട്ടുണ്ട്. ഭൂതനാഥൻ എന്നാൽ എല്ലാ പ്രാണികൾക്കും നാഥനായിട്ടുള്ളവൻ എന്നർത്ഥമാണ്. ശാസ്താവിനെപ്പറ്റി ഭൂതനാഥൻ എന്നു പറഞ്ഞാൽ ശിവന്റെ ഭൂതഗണങ്ങളുമായി യാതൊരു ബന്ധവുമില്ല. ശാസ്താവ് എല്ലാ ഭൂതങ്ങൾക്കും (പ്രാണികൾക്കും) നാഥനാണെന്നുള്ള അർത്ഥത്തിലാണ് മന്ത്രങ്ങളിലൊക്കെ ഭൂതനാഥൻ, ഭൂതവല്ലഭൻ എന്നൊക്കെ പ്രതിപാദിച്ചിരിക്കുന്നത്.

"ശാസ്താരം സർവ്വഭൂതേശം
ശിവഭക്തം ശിവാത്മകം
സ്തുത്വാ തത്ഫലമാപ്നോതി
സത്യമേതത് കലൗ യുഗേ"

*   *   *   *   *   *

"ആര്യശാസ്താ ഗുഹാസന്നസേനാനീ ഭൂതവല്ലഭ
രുദ്രജോരൂപവാൻ കാമീവരദോ ലോകപൂജിത
ആയാതു വരദശാസ്താ സർവ്വഭൂതാധിപോ വിഭുഃ
ഭൂതം ഭവ്യം ഭവിഷ്യച്ചയസ്തുവേത്തി സദാശിവഃ"

*   *   *   *   *   *

"ഭൂതനാഥ സദാനന്ദ സർവ്വഭൂത ദയാപരം
രക്ഷ രക്ഷ മഹാബാഹോ ശാസ്ത്രേ തുഭ്യം നമോനമഃ"

*   *   *   *   *   *

"സർവ്വ ഭൂതാധിപതയെനമഃ"

*   *   *   *   *

''ദേവഭൂതനാഥ നമോസ്തുതേ''

*　*　*　*　*

''ശാസ്താരമത്യത്ഭുത ഭൂതനാഥം
ധ്യായേത് സുവീരം സുകുമാര രൂപം''

*　*　*　*　*

***ശാസ്താവിനെ 'താരകബ്രഹ്മം' എന്നു വിളിക്കുന്നതിനെ പലരും വിമർശിക്കുന്നതായി കണ്ടിട്ടുണ്ട്. താരകബ്രഹ്മം എന്നാൽ ബ്രഹ്മാവ് എന്നാണ് ചിലരുടെ വാദം.***

'താരക' എന്നാൽ സംരക്ഷിക്കുന്ന, സഹായിക്കുന്ന എന്നീ അർത്ഥങ്ങൾ നിഘണ്ഡുവിൽ കാണാം. ബ്രഹ്മം എന്നാൽ പരബ്രഹ്മം, പരമാത്മാവ് എന്നൊക്കെയുള്ള അർത്ഥംതന്നെ. അതായത് പ്രപഞ്ചത്തിൻെറ മൂലശക്തിയാണ് ബ്രഹ്മം എന്ന് അഗ്നിപുരാണം ഉദ്ഘോഷിക്കുന്നു. പ്രപഞ്ചത്തിൻെറ മൂലശക്തിയെ സംരക്ഷിക്കുന്നവൻ എന്ന അർത്ഥത്തിലാണ് ശാസ്താവിനെ 'താരകബ്രഹ്മം' എന്ന വിശേഷണം കൊണ്ട് ഉദ്ദേശിക്കുന്നത്.

***ശബരിമലയിലെ യഥാർത്ഥ പ്രതിഷ്ഠയെപ്പറ്റിയും ചില തർക്കങ്ങൾ നിലവിലുണ്ട്.***

ആദ്യകാല പ്രതിഷ്ഠ ഇന്നുള്ളതിൽനിന്ന് വിഭിന്നമായിരുന്നു എന്നൂഹിക്കാവുന്ന ചില സൂചനകൾ ശ്രീമഹാശാസ്തൃ കല്പദ്രുമത്തിലെ ഒരു മന്ത്രത്തിൽഉണ്ട്.

''ദംഷ്ട്രാ കരാള വദനം
ധൂമകേശം ദിഗംബരം
ചതുർഭുജം ത്രിണയനം
സ്മരേത് പാഷാണ ദൈവതം''

എന്നാൽ ഇന്നു നാം കാണുന്ന ശബരിമലയിലെ പ്രതിഷ്ഠാരൂപം ഇങ്ങനെയാണ് :

''ധ്യായേച്ചാരു ജഡാനിബദ്ധ മകുടം
ദിവ്യാംബരം ജ്ഞാന മു-
ദ്രോദ്യദ്ദക്ഷകരം പ്രസന്ന വദനം
ജാനുസ്ഥ ഹസ്തേതരം

മേഘശ്യാമള കോമളം സുരനുതം
ശ്രീയോഗ പട്ടാംബരം
വിജ്ഞാനപ്രദമപ്രമേയ സുഷുമം
ശ്രീഭൂതനാഥം വിഭും''

(ഭംഗിയുള്ള ജട മെടഞ്ഞു തെറുത്ത് ശിവലിംഗാകൃതിയിൽ അലങ്കരിച്ച് രത്നനിർമ്മിതമായ സ്വർണ്ണ കിരീടമണിഞ്ഞ് ദിവ്യമായ നീലനിറമുള്ള വസ്ത്രം ധരിച്ച് വലത്തെ കൈ ജ്ഞാനമുദ്ര യോടുകൂടി സർവ്വരെയും ജ്ഞാനാമൃതരാക്കി ഇടത്തെ കൈ കാൽമുട്ടിൽ വച്ചുകൊണ്ട് കാർമേഘംപോലെ നിറത്തോടുകൂടി ഭംഗിയുള്ള മിനുത്ത ശരീരത്തോടുകൂടിയവനായി സർവ്വരെയും കാരുണ്യംനിറഞ്ഞ് അനുഗ്രഹിച്ച് അജ്ഞാനത്തെ അകറ്റി പരിപാവനരാക്കി മുക്തരാക്കി സർവ്വഐശ്വര്യങ്ങളും നൽകി സുസ്മേരവദനനായി, കൃപ ചൊരിഞ്ഞുകൊണ്ടിരിക്കുന്നവനായി, ദേവന്മാരാൽ സ്തുതിക്കപ്പെടുന്നവനായി യോഗപട്ടാംബരത്തോടുകൂടിയ ഭൂതനാഥനെ ധ്യാനിക്കുന്നു)

*ധർമ്മ ശാസ്താവിലെ ''ധർമ്മ'' എന്ന പദം ധർമ്മശാസ്താവിന് യോജിച്ചതല്ലെന്നും എന്തെന്നാൽ ആരുംതന്നെ ധർമ്മശിവനെന്നോ ധർമ്മവിഷ്ണുവെന്നോ പറയാറില്ലെന്നുമാണ് മറ്റൊരു വാദം.*

വലതുകൈകൊണ്ട് തള്ളവിരലും ചൂണ്ടാണിവിരലും ചേർത്ത് ചിന്മുദ്ര കാണിച്ചുകൊണ്ട് വിരാജിക്കുന്ന രൂപത്തിലാണ് ധർമ്മശാസ്താവിനെപ്രതിഷ്ഠിച്ചിട്ടുള്ളത്. തള്ളവിരലിനെ ആത്മാവായും ചൂണ്ടാണിവിരലിനെ ജീവനായും കല്പിച്ചിരിക്കുന്നു. കോപാവേശത്തിൽ ഉയർത്തിക്കാട്ടാറുള്ള ചൂണ്ടുവിരൽ, അടങ്ങി മടങ്ങിയിരിക്കുന്നത് അജ്ഞാനാവരണം നീങ്ങിയ ജീവൻ സ്വരൂപാവസ്ഥയെ പ്രാപിക്കുന്നതിൻെറ തത്വമാണ്. ആത്മസാക്ഷാത്കാരം സിദ്ധിച്ചാൽ ആത്മാവും ജീവനും തമ്മിലുള്ള ദൂരം മായകൊണ്ട് തോന്നിക്കുന്നത് മാത്രമാണെന്നും, വാസ്തവത്തിൽ ദൂരമില്ലെന്നുള്ളതിൻെറ സൂചനയാണ് വിരലുൾക്കിടയിലുള്ള ശൂന്യാവസ്ഥ.

അതിപുരാതനമാണ് ശബരിമല ക്ഷേത്രം. പരശുരാമൻ പ്രതിഷ്ഠിച്ചതാണെന്നാണ് വിശ്വാസം. ശിവശക്ത്യാത്മകമായ ഈശ്വരഭാവനയാണ് ധർമ്മശാസ്തൃ സങ്കല്പം. അത് വിഷ്ണുമഹേശ ശക്തിസംപുടിതമായ ഏകസന്താനമായി ചിത്രീകരിച്ചതായിക്കൂടെന്നില്ല. വിഷ്ണു ശിവസാരം ഒന്നിച്ചുചേർന്ന ദേവനാണ് ശാസ്താവ്. ധർമ്മശാസ്താവിൻെറ അവതാരമായ അയ്യപ്പൻ യോഗിയും ബ്രഹ്മചാരിയും ആയിരുന്നു. അയ്യപ്പനാൽ ശുദ്ധീകരിക്കപ്പെട്ട മഹിഷി മാളികപ്പുറത്തമ്മയിലും, അവതാരോദ്ദേശ്യമെല്ലാം സാധിച്ചശേഷം അയ്യപ്പൻ ഒരു തേജഃപുഞ്ജമായി ശാസ്താവിലും വിലയിച്ചുവെന്ന് വിശ്വസിച്ചുപോരുന്നു.

''ധർമ്മ'' എന്ന പദംകൊണ്ട് ആരംഭിക്കുന്ന പല പേരുകളും പുരാണങ്ങളിൽ കാണാം. ഉദാഹരണത്തിന്, ധർമ്മദേവൻ. ധർമ്മദേവന് കുന്തിയിൽ ജനിച്ച പുത്രൻ ധർമ്മപുത്രർ (യുധിഷ്ഠിരൻ). ധർമ്മദേവൻെറ പത്നി ധർമ്മവതി, ഇവർക്ക് ജനിച്ച പുത്രി ധർമ്മവ്രത. ധൃതരാഷ്ട്രരുടെ ഒരു പുത്രനായ ധർമ്മനേത്രൻ, ദശരഥൻെറ മന്ത്രിമാരിൽ ഒരാളായ ധർമ്മപാലൻ, പതിനൊന്നാമത്തെ മനുവായ ധർമ്മസാവർണ്ണി, ഇവരെല്ലാംതന്നെ ഒരുതരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ ധർമ്മത്തിന് മുൻ

ഗണന നൽകിയവരാണ്. ഇതിൽനിന്നും ധർമ്മത്തെ ശാസിക്കുന്നവൻ എന്നർത്ഥത്തിൽ ''ധർമ്മശാസ്താവ്'' എന്ന പദം എത്രയോ അനുയോജ്യമാണെന്ന് തർക്കമില്ലാതെ പറയാൻ കഴിയുന്ന വസ്തുതയാണ്.

കഥകൾ പറഞ്ഞ് സമയംപോയതറിഞ്ഞില്ല. രാത്രി പന്ത്രണ്ടു മണിയോടെ ബസ് എരുമേലിയിൽ എത്തി. അവിടെ അയ്യപ്പഭക്തന്മാരെകൊണ്ട് നിറഞ്ഞിരുന്നു. ''അയ്യപ്പ തിന്തകത്തോം.... സ്വാമി തിന്തകത്തോം....'' എന്ന് ഈണത്തിലും താളത്തിലും പേട്ടതുള്ളിവരുന്ന അയ്യപ്പന്മാരെ കണ്ട് വിശാഖും വൈശാലിയും അത്ഭുതംകൂറി നിന്നു.

*നമുക്കും പേട്ട തുള്ളണ്ടേ?*

തീർച്ചയായും. മാധവൻ പറഞ്ഞു: കന്നിക്കെട്ടുകാർ പേട്ടകെട്ടി തുള്ളണമെന്നാണ് ആചാരം. അവർ എരുമേലി കൊച്ചമ്പലത്തിൽനിന്നും പേട്ടതുള്ളൽ ആരംഭിച്ച് അടുത്തുള്ള വാവർ പള്ളിയിൽ കയറി പ്രദക്ഷിണംവച്ച് വണങ്ങി ഇറങ്ങി നേരേ വലിയമ്പലത്തിലേക്ക് നീങ്ങി. കൊച്ചമ്പലത്തിൽനിന്നും ഏതാണ്ട് രണ്ടു ഫർലോങ്ങോളം ദൂരമുണ്ട് എരുമേലി വലിയമ്പലത്തിലേക്ക്. കൈയിലുള്ള ഇലകളും മറ്റും വലിയമ്പലത്തിന്റെ മുകളിൽ ഇട്ടതിനുശേഷം അവർ അമ്പലത്തിന് പ്രദക്ഷിണംവച്ച് പേട്ടതുള്ളൽ അവസാനിപ്പിച്ചു. പിന്നീടവർ കുളിച്ചു വിശ്രമിച്ചു. വിശാഖും വൈശാലിയും ഓരോ സംശയങ്ങൾ ചോദിക്കാൻ തുടങ്ങി.

*ഈ സ്ഥലത്തിന് എരുമേലി എന്ന് പേരുവരാൻ കാരണമെന്താണ്?*

ശാപംകൊണ്ട് മഹിഷി (എരുമ) ആയിത്തീർന്ന ലീലയെ (ഗാലവ മുനിയുടെ പുത്രി) അയ്യപ്പൻ നിഗ്രഹിച്ച സ്ഥലമാണിത്. എരുമയെ കൊന്ന സ്ഥലമായ 'എരുമകൊല്ലി' ലോപിച്ച് എരുമേലിയായി. എന്നാൽ 'ഏർ' എന്ന പദത്തിന് വെള്ളം എന്നർത്ഥമുണ്ട്. 'മെലി' മെലിഞ്ഞത് അല്ലെങ്കിൽ ശോഷിച്ചത്. ചെറിയ തോട് എന്ന അർത്ഥത്തിലും 'എരുമേലി' എന്ന പേരുവരാം. തോടിനും ജലാശയത്തിനും 'എരുവ' എന്ന് പറയാറുണ്ട്. മലയിടുക്കിലുള്ള തോടിന് എരുവകൊല്ലി എന്ന പേർ വന്നിരിക്കാം. എരുവകൊല്ലി എന്നത് എരുമകൊല്ലി ആയതാകാം. എരുമകൊല്ലി എന്നത് എരുമേലി എന്നായി മാറിയതാകാനാണ് കൂടുതൽ സാദ്ധ്യത.

*എരുമേലി ക്ഷേത്രം ആരാണ് നിർമ്മിച്ചത്?*

അന്നത്തെ പന്തളം രാജാവായിരുന്ന രാജശേഖരൻ പാണ്ഡ്യനാണ് എരുമേലി ക്ഷേത്രംനിർമ്മിച്ചത്. കൈയിൽ വില്ലും ശരവും ഏന്തി നായാട്ടുവേഷത്തിലുള്ള ശാസ്താവിഗ്രഹമാണ് ഇവിടത്തെ പ്രതിഷ്ഠ.

***ചരിത്രപ്രസിദ്ധമായ അമ്പലപ്പുഴ, ആലങ്ങാട്ടു സംഘക്കാരുടെ പേട്ടതുള്ളലിനെപ്പറ്റി പറഞ്ഞുതരാമോ?***

പറയാമല്ലോ. കേട്ടോളൂ. അവതാര ഉദ്ദേശ്യം പൂർത്തിയാക്കിയതിനുശേഷമുള്ള യാത്രയിൽ അയ്യപ്പന്റെ വിശ്വസ്ത സേവകരായി മുന്നിലും പിന്നിലും അനുഗമിച്ചത് അമ്പലപ്പുഴ, ആലങ്ങാട്ട് സംഘങ്ങളാണ്. മൂവാറ്റുപുഴ ആറിന് വടക്കുള്ളവർ ആലങ്ങാട്ടു സംഘവും തെക്കുള്ളവർ അമ്പലപ്പുഴ സംഘവും. അമ്പലപ്പുഴ, ആലങ്ങാട്ടു സംഘത്തിന്റെ പേട്ടതുള്ളൽ നടക്കുന്നത് ധനുമാസം 27-ാം തീയതി (ജനുവരി 11) ആണ്. മഹിഷി നിഗ്രഹത്തിലൂടെ തിന്മയുടെ മേൽ നന്മ നേടിയ വിജയത്തിന്റെ സന്തോഷപ്രകടനവും ഓർമ്മ പുതുക്കലുമാണ് പേട്ടതുള്ളൽ. അമ്പലപ്പുഴക്കാർ ശാസ്താവിന്റെ മാതൃസ്ഥാനീയരാണെന്നാണ് സങ്കല്പം. അയ്യപ്പന്റെ മാതാവ് അമ്പലപ്പുഴ ശ്രീകൃഷ്ണ ഭഗവാനാണെന്നാണ് വിശ്വാസം. (മഹാവിഷ്ണുവാണല്ലോ മോഹിനി രൂപം പൂണ്ടത്) ആദ്യം പേട്ടതുള്ളുന്നത് അമ്പലപ്പുഴ സംഘമാണ്. ഗജവീരന്മാരുടെ അകമ്പടിയോടെ ഏതാണ്ട് രാവിലെ 11 മണിക്ക് കൊച്ചമ്പലത്തിൽ നിന്നും പേട്ടതുള്ളൽ ആരംഭിക്കുന്നതിനുമുമ്പ് കൃഷ്ണപരുന്ത് ആകാശത്തിൽ വട്ടമിട്ട് പറക്കും. അമ്പലപ്പുഴ ശ്രീകൃഷ്ണ ഭഗവാൻ ഗരുഡനു പുറത്ത് എത്തുന്നു എന്നാണ് വിശ്വാസം. ഭഗവത് ചൈതന്യം ആവാഹിച്ച് തിടമ്പേറ്റിയ സംഘത്തോടൊപ്പം ഗജവീരന്മാരും അണിനിരക്കും. വാവർ പള്ളിയിൽ കാണിക്കയിട്ടു തൊഴുത് വാവർ സ്വാമിയെയും കൂട്ടിക്കൊണ്ടാണ് പേട്ടതുള്ളി മുന്നോട്ടു പോകുന്നത്. വഴിനീളെ സ്വീകരണങ്ങൾ ഏറ്റുവാങ്ങി അവരുടെ പേട്ടതുള്ളൽ ധർമ്മശാസ്താ വലിയമ്പലത്തിൽ എത്തുമ്പോഴേക്കും സമയം ഏതാണ്ട് മൂന്നുമണിയോളമാകും.

അമ്പലപ്പുഴ ക്ഷേത്രത്തിൽ ചുറ്റു വിളക്ക് തെളിയിച്ചിട്ടാണ് സംഘം യാത്ര തുടങ്ങുന്നത്. ധനു 24-ാംതീയതി ആഴിപൂജ നടത്തി കെട്ടുമുറുക്കി നിർമ്മാല്യ ദർശനവുംകഴിഞ്ഞ് ചുറ്റുവിളക്ക് തെളിയിക്കും. തുടർന്ന് ശ്രീകൃഷ്ണന് തൃക്കയ്യിൽ വെണ്ണ, ത്രിമധുരം, കദളിപ്പഴം മുതലായവ സമർപ്പിക്കും. അമ്പലപ്പുഴയിൽനിന്ന് സന്നിധാനംവരെ കാൽനടയായിട്ടാണ് യാത്ര.

ആലങ്ങാട്ടു സംഘത്തിന്റെ പേട്ടതുള്ളൽ മൂന്നു മണിയ്ക്കുശേഷം ആരംഭിക്കും. ഗജവീരന്മാർ അണിനിരന്നുനിൽക്കും. മാനത്ത് വെള്ളിനക്ഷത്രം പ്രത്യക്ഷപ്പെടുന്നത് കണ്ടുകൊണ്ടാണ് അവരുടെ താളാത്മകമായ പേട്ടതുള്ളൽ ആരംഭിക്കുന്നത്. കോമരവും കൊടിയും ഗോളകയും ചേർന്ന തുള്ളൽ കാണേണ്ട കാഴ്ചതന്നെയാണ്. വാവർസ്വാമി അമ്പലപ്പുഴ സംഘത്തോടൊപ്പം യാത്രതിരിച്ചു എന്ന് വിശ്വസിക്കുന്നതിനാൽ ആലങ്ങാട്ടുസംഘം വാവർ പള്ളിയിൽ പ്രവേശിക്കുകയില്ല. അവരുടെ പേട്ടതുള്ളൽ വലിയമ്പലത്തിൽ ഏകദേശം നാലരമണിയോടെ എത്തും. (അമ്പലത്തിനുചുറ്റും പുഴയായതിനാൽ അമ്പലപ്പുഴ എന്ന നാമം വന്നു) ആലങ്ങാട്ടുകാർ ശാസ്താവിന്റെ പിതൃസ്ഥാനീയരാണെന്ന് സങ്കല്പം. പെരുമ്പാവൂരിന് വടക്കുള്ള പ്രദേശമാണ് ആലങ്ങാട്. ഒരുകാലത്ത് ആ പ്രദേശമെല്ലാം ആലുംകാടായിരുന്നു. ആലുംകാടാണ് പിന്നീട് ആലങ്ങാടായി മാറിയത്. ആ കാട്ടിൽവച്ചാണ് ശ്രീപരമേ

ശ്വരൻ വിഷ്ണുവിൻെറ മോഹിനീ രൂപത്തെ പ്രാപിച്ചതും ശാസ്താവ് ജനിച്ചതും. അങ്ങനെയാണ് ആലങ്ങാട്ടുകാർ ശാസ്താവിൻെറ പിതൃസ്ഥാനീയരായതെന്നാണ് ആലങ്ങാട്ടുകാരുടെ വിശ്വാസം. ആക്കുന്ന് ധർമ്മശാസ്താക്ഷേത്രം, അമ്പാടത്ത് മാളിക, പുത്തനമ്പലം എന്നിവടങ്ങളിൽ തൊഴുതിട്ടാണ് അലങ്ങാട്ട് സംഘം യാത്ര തുടങ്ങുന്നത്. ഭക്തനായ അമ്പാടത്ത് കേശവപിള്ളയ്ക്ക് അയ്യപ്പൻ നേരിട്ടുകൊടുത്ത ശിലയാണ് ആക്കുന്ന് ശാസ്താക്ഷേത്രത്തിലെ പ്രതിഷ്ഠ. കേശവപിള്ളയ്ക്ക് അയ്യപ്പൻ നൽകിയ ഭസ്മസഞ്ചിയും മുദ്രവടിയുമാണ് ആക്കുന്ന് മാളികയിലെ പ്രതിഷ്ഠ.

***എരുമേലി പേട്ടതുള്ളലിന് ചരിത്രപരമായി എന്തെങ്കിലും വസ്തുതകളുണ്ടോ?***

അതും പറയാം. ഉദയനൻെറ നേതൃത്വത്തിലുള്ള മറവർപ്പടയുടെ പ്രധാന പ്രവർത്തന താവളം കരിമലയായിരുന്നു. അയ്യപ്പനും കൂട്ടരും കരിമലയിൽ എത്തി ഉദയനനെ വധിക്കാൻതന്നെ തീരുമാനിച്ചു. പടസന്നാഹങ്ങളെല്ലാം എരുമേലിയിൽ ഒത്തുകൂടി. എരുമേലിയിൽനിന്ന് പിന്നങ്ങോട്ട് കൊടുംവനമാണ്. വഴിമദ്ധ്യേ ഒന്നുംതന്നെ കിട്ടുകയില്ല. കാട്ടാളവേഷം ധരിച്ച് അവരെല്ലാം കാട്ടിലൂടെ പോകാൻ തീരുമാനിച്ചു. ഓരോരുത്തരും അവർക്കു വേണ്ടുന്ന ആഹാരസാധനങ്ങളും ശബരിമല ശാസ്താവിന് അർപ്പിക്കാനുള്ള പൂജാസാധനങ്ങളും വഹിച്ചിരുന്നു. ആദ്യകാലത്ത് എരുമേലി ഒരു വാണിജ്യകേന്ദ്രമായിരുന്നു. പേട്ട എന്നാൽ ചന്ത (അങ്ങാടി) എന്നാണർത്ഥംതന്നെ. പേട്ട കെട്ടുക എന്നാൽ ചന്തയിൽനിന്നും ആവശ്യമായ സാധനസാമഗ്രികൾ വാങ്ങി കെട്ടിക്കൊണ്ടു പോവുക എന്നാണ് വിവക്ഷ. എരുമേലി മുതൽ കരിമലവരെയുള്ള ഇടത്താവളങ്ങളിലൊക്കെ വാവരുടെ നേതൃത്വത്തിൽ പേട്ടകൾ (ചന്തകൾ) സജ്ജീകരിച്ചിരുന്നു. ഇങ്ങനെ പോയവരൊക്കെ നാല്പത്തൊന്നു ദിവസത്തെ വ്രതം അനുഷ്ഠിച്ചാണ് പോയത്. കാരണം ഉദയനനെ വധിച്ച് കരിമലക്കോട്ട തകർത്തതിനുശേഷം പിന്നീട് ശബരിമല പുനഃപ്രതിഷ്ഠാചടങ്ങിൽ പങ്കുകൊള്ളുക എന്നതായിരുന്നു മറ്റൊരു ലക്ഷ്യം. ഏവരുടേയും നായകൻ അയ്യപ്പൻ ആയതിനാൽ എല്ലാവരും ''അയ്യപ്പ തിന്തകത്തോം സ്വാമി തിന്തകത്തോം'' ''സ്വാമിയേ അയ്യപ്പോ, അയ്യപ്പോ സ്വാമിയേ'' എന്ന ശരണമന്ത്രം ഉരുവിട്ടു. എല്ലാവരും കറുത്ത വസ്ത്രമാണ് ധരിച്ചിരുന്നത്.

***എന്താണച്ഛാ അവരൊക്കെ കറുത്തവസ്ത്രം ധരിക്കാൻ കാരണം? വൈശാലിയുടെ സംശയം.***

അതിൻെറ പിന്നിലും ശാസ്ത്രീയ തത്വം ഒളിഞ്ഞിരുപ്പുണ്ട്. കറുപ്പു നിറത്തിന് ചൂടിനെ ആവാഹിച്ചെടുത്ത് നിലനിർത്താൻ കഴിവുണ്ട്. ഇതുമൂലം തണുപ്പിൽ നിന്ന് ഒരളവുവരെ മോചനം ലഭിക്കും. കൂടാതെ കറുത്തനിറം കാട്ടുമൃഗങ്ങളിൽ നിന്ന് രക്ഷനേടാനുള്ള ഒരു മാർഗ്ഗംകൂടിയാണ്. പ്രത്യേകിച്ച് രാത്രികാലങ്ങളിൽ. പക്ഷേ കാലം മാറി. ഇന്ന് അയ്യപ്പന്മാർ കറുപ്പും നീലയും കാവിയുമൊക്കെ വസ്ത്രം ധരി

ക്കാറുണ്ട്.

*വിശാഖും വൈശാലിയും പിന്നീട് ചോദിച്ചത് പള്ളിയെപറ്റിയായിരുന്നു.*

അതിന് മറുപടിയായി മാധവൻ പറഞ്ഞു: എരുമേലിയിലെ വാവർപള്ളി ''നൈനാർ മസ്ജിദ്'' എന്ന പേരിലാണ് അറിയപ്പെടുന്നത്. മതസൗഹാർദ്ദത്തിന് പുകഴ്പെറ്റതാണ് ശബരിമലക്ഷേത്രം. അയ്യപ്പൻെറ ഉറ്റ ചങ്ങാതിമാരിൽ ഒരാളായിരുന്നു വാവർ. (ശബരിമലയിൽ പതിനെട്ടാം പടിക്ക് അല്പം വടക്കുഭാഗത്തായിട്ട് വാവരുസ്വാമിയുടെ പ്രതിഷ്ഠ ഉണ്ട്. വ്രതമില്ലാത്തവർ പടികയറി അശുദ്ധമാക്കാതിരിക്കാൻ വാവർസ്വാമി ജാഗരൂകനായി അവിടെ കാവൽനിൽക്കുന്നു എന്നാണ് സങ്കല്പം)

വാവരെപ്പറ്റിയും പല കഥകളും പ്രചാരത്തിലുണ്ട്. അതിലൊരു കഥ വാവർ ആലിക്കുട്ടിയുടെയും പാത്തുമ്മയുടേയും മകനാണെന്നാണ്. ചെറുപ്പത്തിൽതന്നെ വാവർ ആയോധന കലകളിൽ പ്രഗത്ഭനായിരുന്നു. തെക്കുനിന്നും കപ്പലിൽ യാത്ര ചെയ്തുവന്ന വാവരോട് ആനപ്പുറത്തു കയറി അവിടെച്ചെന്ന് അയ്യപ്പൻ ചുങ്കം ചോദിച്ചു. ഈ വിഷയത്തിൽ അവർ തമ്മിൽ ഭയങ്കര വാക്കേറ്റവും ദ്വന്ദയുദ്ധവുമുണ്ടായി. കായിക ബലത്തിൽ തുല്യരായിരുന്ന രണ്ടുപേരും ഇഞ്ചോടിഞ്ചു പൊരുതി. അവസാനം പരസ്പര ബഹുമാനത്തിലും സ്നേഹത്തിലുമായി. അയ്യപ്പൻ ഒരു സാധാരണ മനുഷ്യനല്ലെന്നു മനസ്സിലാക്കിയ വാവർ അയ്യപ്പൻെറ അനുയായി ആയിമാറി. (അയ്യപ്പൻ ശബരിമല ധർമ്മശാസ്താവിൽ വിലയംപ്രാപിക്കുന്ന മുഹൂർത്തത്തിൽ വാവർ സ്വാമിയും മറ്റുള്ളവരോടൊപ്പം സോപാനത്തിനരുകിൽ നിൽപ്പുണ്ടായിരുന്നുഎന്നാണ് കഥ) പിന്നീട് എരുമേലിയിലും ശബരിമലയിലും വാവരെ കുടിയിരുത്തി.

മറ്റൊരു കഥ, വാവർ അറേബ്യയിൽനിന്നും കച്ചവടത്തിനായി എത്തിയതാണെന്നും, ഒരു കൊള്ളക്കാരൻ ആയിരുന്നുവെന്നുമാണ്. അയ്യപ്പൻ വാവരെ യുദ്ധത്തിൽ തോല്പിച്ച് തത്ത്വോപദേശം നൽകി തൻെറ അനുയായി ആക്കി മാറ്റിയെന്നാണ് പരക്കെയുള്ള വിശ്വാസം. വാവർ നടയിലെ പ്രധാന വഴിപാടുകൾ ഗോതമ്പ്, മഞ്ഞൾ, കുരുമുളക് എന്നിവയാണ്. ഈ വഴിപാടുകളിൽനിന്ന് വാവർ അറേബ്യയിൽനിന്നുംവന്ന ഒരു കച്ചവടക്കാരനാണെന്ന് അനുമാനിക്കുന്നതിൽ തെറ്റില്ല. ശാസ്താവിനോടൊപ്പം ആരാധിക്കപ്പെടുന്ന വാവർസ്വാമി 'ബാവരി' എന്ന ബൗദ്ധാചാര്യനാകാൻ സാദ്ധ്യതയുണ്ടെന്നാണ് പ്രബലമായ വേറൊരു വിശ്വാസം. 'സുത്തനിപാത' ത്തിൽ ബാവരിയുടെ ശിഷ്യന്മാർ ക്രിസ്തുവർഷം ആദിശതകത്തിൽ കാഞ്ചിയിലേയ്ക്കും അവിടെനിന്നും മധുരയിലേക്കും യാത്രചെയ്തതായി പറയപ്പെടുന്നു.

എ. ഡി. 710-ലാണ് മുഹമ്മദീയർ കേരളത്തിൽ പ്രവേശിച്ചതെന്നാണ് 'ബർത്തലോമിയ' എന്ന സഞ്ചാരിയുടെ അഭിപ്രായം. എന്നാൽ എ. ഡി. ഏഴും എട്ടും നൂറ്റാണ്ടുകളിൽ കച്ചവടക്കാരായ അറബികൾ മലബാറിൽ ഉണ്ടായിരുന്നതായി പല അറബി സഞ്ചാരികളും രേഖപ്പെടുത്തിയിട്ടുണ്ട്.

*വാവർ സ്വാമിയെ കൂടാതെ അയ്യപ്പൻെറ മറ്റ് ചങ്ങാതിമാർ ആരൊക്കെയായിരുന്നു?*

മക്കളുടെ ഓരോ ചോദ്യങ്ങൾ എന്നു പറഞ്ഞ് വിശാഖിനെയും വൈശാലിയേയും സ്നേഹപൂർവ്വം തലോടിക്കൊണ്ട് മാധവൻ തുടർന്നു: മറവപ്പടയുടെ തലവനായ ഉദയനൻെറയും സംഘത്തിൻെറയും ആക്രമണത്തിൽനിന്നും രാജ്യത്തെ രക്ഷിക്കാൻ പന്തളത്തു രാജാവ് കേരളത്തിൻെറ പല ഭാഗങ്ങിലായി ആറു കളരികൾ സ്ഥാപിച്ചു. അവയുടെ തലവന്മാർ പിന്നീട് അയ്യപ്പൻെറ ഉറ്റ ചങ്ങാതികളായിത്തീർന്നു. ഇതിൽ വയനാട്ടു കളരിയുടെ തലവൻ കടത്ത എന്ന ആളായിരുന്നു. എല്ലാ കളരികളുടെയും തലവൻ കടത്ത ആയതിനാൽ അയാൾ 'വലിയ കടത്ത' എന്ന നാമധേയത്തിൽ അറിയപ്പെട്ടു. വലിയ കടത്തയുടെ അനുഗ്രഹംകൂടി കിട്ടാൻ വേണ്ടിയാണ് അയ്യപ്പന്മാരൊക്കെ 'വലിയ കടത്തസ്വാമിയെ ശരണമയ്യപ്പാ' എന്ന് ശരണം വിളിക്കുന്നത്. ഇതു കേട്ടമാത്രയിൽ വിശാഖും വൈശാലിയും ഉറക്കെ ശരണം വിളിച്ചു: 'വലിയ കടത്ത സ്വാമിയേ.... ശരണമയ്യപ്പാ....'

ഇഞ്ചിപ്പാറ കളരിയുടെ തലവൻ രാമൻ ആയിരുന്നു. അദ്ദേഹം 'കൊച്ചു കടുത്ത' എന്ന പേരിൽ അറിയപ്പെട്ടു. കളരിപ്പയറ്റിൽ കടത്ത കഴിഞ്ഞാൽ രാമനായിരുന്നു സ്ഥാനം. അതുകൊണ്ടാണ് 'കൊച്ചുകടത്ത' എന്ന പേർ കിട്ടിയത്. അവർ ശരണം വിളിച്ചു: 'കൊച്ചുകടത്ത സ്വാമിയേ.... ശരണമയ്യപ്പാ....'

തലപ്പാറ കളരിയുടെ തലവൻ കൃഷ്ണൻ എന്ന ആളായിരുന്നു. തലപ്പാറ കളരിയുടെ തലവന്മാർ കാലക്രമേണ 'വില്ലാളി വീരന്മാർ' എന്ന പേരിൽ വിളിക്കപ്പെട്ടു. തലപ്പാറ മലയിലെ വില്ലാളിവീരനെപ്പറ്റിയുള്ള കഥ പറയാം. മണികണ്ഠന് പന്തളത്തു രാജാവു കൂടാതെ വേറൊരു വളർത്തച്ഛൻ കൂടിയുണ്ടെന്ന് ചരിത്രം പറയുന്നു. ശബരിമലയിലുള്ള വനയാത്രയിൽ തുണയേകിയത് തലപ്പാറമല കോട്ടയുടെ അധിപനായ വില്ലാളിവീരനായിരുന്നു. പ്ലാപ്പള്ളി ജംഗ്ഷനടുത്താണ് തലപ്പാറമല കോട്ട. പതിനെട്ടു മലകളാൽ ചുറ്റപ്പെട്ടതാണ് ശബരിമല. അവയിൽ ഒരു മലയാണ് തലപ്പാറ മല. ശബരിമലയോളം പഴക്കവും പാരമ്പര്യവും ഉള്ളതാണ് തലപ്പാറ മല കോട്ടയെന്ന് ഐതിഹ്യം. ഇവിടെ മണികണ്ഠൻ പള്ളികൊള്ളുകയും പൂജാദികർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്തു എന്നാണ് വിശ്വാസം. ഇന്നും പതിവുതെറ്റിക്കാതെ, തിരുവാഭരണ പേടകങ്ങൾ കടന്നുപോകുന്നത് തലപ്പാറ മലയിലെ വില്ലാളിവീരൻെറ പിൻഗാമിയായ കൊച്ചുവേലൻെറ അനുമതി വാങ്ങിയാണ്. തലപ്പാറ മലയിലെ വില്ലാളി വീരന് സ്ഥാനം കിട്ടിയതിൻെറ ചരിത്രവും പറയാം. പുലികളുമായി കൊട്ടാരത്തിൽ തിരിച്ചെത്തിയ അയ്യപ്പൻ രാജാവിൻെറ മുന്നിൽ തൻെറ അവതാരോദ്ദേശ്യം വെളിപ്പെടുത്തി. ഹരിയുടെയും ഹരൻെറയും ശക്തസംയോഗമാണ് താനെന്ന് ധരിപ്പിച്ച മണികണ്ഠൻ തൻെറ ഉദ്ദേശ്യങ്ങൾ നിറവേറ്റിയെന്നും ഇനി ശബരിമലയിൽ കുടികൊള്ളുകയാണെന്നും ധരിപ്പിച്ചു.

വന്യമൃഗങ്ങളുടെ ആവാസകേന്ദ്രമായ വനത്തിൽ മണികണ്ഠന് ആര് തുണയാകുമെന്നോർത്ത് രാജാവ് വ്യാകുലപ്പെട്ടു. ധർമ്മസങ്കടത്തിലായ രാജാവിന് രാത്രി

യിൽ ശബരിമലയിലെ മലകളെക്കുറിച്ചും അവരുടെ അധിപന്മാരായ മലമൂപ്പന്മാരെപ്പററിയും സ്വപ്നദർശനം ലഭിച്ചു. ഭടന്മാരുടെ സഹായത്തോടെ എല്ലാ മലമൂപ്പന്മാരെയും കൊട്ടാരത്തിലേക്ക് വിളിപ്പിച്ചു. പന്തളം കൊട്ടാരത്തിലെത്തിയ മലമൂപ്പന്മാർ തലപ്പാറ മലയിലെ 'വില്ലാളി വീരനെ' മലങ്കോട്ടയിലെ കൊച്ചുവേലനായി സ്ഥാനപ്പെടുത്തി. അതിനുപുറമേ രാജാവ് പൂങ്കാവനത്തിലെ വളർത്തച്ഛനായി രാജകല്പനയും നൽകി. രാജമുദ്രയുള്ള ശംഖ്, അരമണിവാള്, ശൂലം, തലപ്പാവ് എന്നിവയും രാജാവ് അനുവദിച്ചു നൽകി. വർഷത്തിലൊരിക്കൽ തിരുവാഭരണം ചാർത്തി മണികണ്ഠനെ ദർശിക്കാനുള്ള ആഗ്രഹവും രാജാവ് പ്രകടിപ്പിച്ചു. അത് സമ്മതിച്ചപ്പോൾ മണികണ്ഠൻ പൂങ്കാവനത്തിലെ വളർത്തച്ചൻെറ വക ആഭരണപ്പെട്ടി കൊണ്ടുവരണമെന്ന് അറിയിച്ചു. തലപ്പാറമല കോട്ടയിൽ ആഭരണപ്പെട്ടി പൂജിക്കണമെന്ന ആഗ്രഹവും മണികണ്ഠൻെറ നിർദ്ദേശങ്ങളുമെല്ലാം രാജാവ് അംഗീകരിച്ചു. തുടർന്നുള്ള വനയാത്രയിൽ മണികണ്ഠനോടൊപ്പം കൊച്ചുവേലനും ഉണ്ടായിരുന്നു. മണികണ്ഠൻ ശബരിമല ശാസ്താവിൽ വിലയം പ്രാപിച്ചശേഷം വില്ലാളി വീരൻ തലപ്പാറ മലയിൽ കോട്ടകെട്ടി പൂജ തുടങ്ങുകയുംചെയ്തു എന്നാണ് വിശ്വാസം.

ശബരിമലയ്ക്കുള്ള തിരുവാഭരണ പെട്ടികളിലൊന്ന് തലപ്പാറമല കോട്ട വകയുള്ളതാണെന്നാണ് സങ്കല്പം. മകരവിളക്കു ദിവസം അതിരാവിലെയാണ് തിരുവാഭരണപ്പെട്ടികൾ തലപ്പാറമല കോട്ടയിൽ എത്തുന്നത്. കോട്ടയ്ക്ക് പ്രദക്ഷിണം ചെയ്ത് കൊച്ചുവേലൻ പെട്ടികൾ താങ്ങി ഇറക്കി പൂജാദികർമ്മങ്ങൾ നടത്തും. തുടർന്ന് ദക്ഷിണ വാങ്ങിയശേഷം കൊച്ചുവേലൻ തന്നെ തിരുവാഭരണപ്പെട്ടികൾ താങ്ങി ഉയർത്തിവിടും. തിരുവാഭരണ ഘോഷയാത്രയ്ക്കൊപ്പം കൊച്ചുവേലനും ശബരിമലയ്ക്ക് യാത്രയാകും. റാന്നി താലൂക്കിലെ കുരുമ്പൻകുഴി ആദിവാസി കോളനിയിലെ കൊട്ടത്തട്ടി തറവാട്ടിലെ രാമൻ ഗോപാലനാണ് (71) ഇപ്പോഴത്തെ തലപ്പാറമല കോട്ടയിലെ വില്ലാളിവീരനായ കൊച്ചുവേലൻ. രണ്ടുവർഷം മുമ്പ് പന്തളം രാജപ്രതിനിധിയുടെ സാന്നിദ്ധ്യത്തിലായിരുന്നു സ്ഥാനാരോഹണം നടന്നത്.

കണ്ടൻമേടു കളരിയുടെ തലവൻ ഗോവിന്ദനും, പശുപ്പാറ കളരിയുടെ തലവൻ പരമേശ്വരനും, മേലപ്പാറ കളരിയുടെ തലവൻ മറ്റൊരു പരമേശ്വരനും ആയിരുന്നു. കറുപ്പസ്വാമിയും അയ്യപ്പൻെറ ചങ്ങാതി ആയിരുന്നു. വേറൊരു ഉറ്റ ചങ്ങാതിയായ വെള്ളുത്തച്ഛനെപറ്റി (വെള്ളുത്തോൻ) പിന്നാലെ പറയാം.

### *അയ്യപ്പൻ എങ്ങനെയാണ് പന്തളം കൊട്ടാരത്തിൽ എത്തിയത്?*

അതിനു പിന്നിലുള്ള ഒരു കഥ ഇങ്ങനെയാണ്. ഒരിക്കൽ പന്തളം കൊട്ടാരത്തിൽ കളരിപ്പയറ്റ് മത്സരം നടക്കുന്നുണ്ടെന്നറിഞ്ഞപ്പോൾ പൊന്നമ്പലവാസനായ അയ്യപ്പൻ അച്ഛൻെറയും അമ്മയുടെയും (ജയന്തൻ നമ്പൂതിരിയുടെയും മായാദേവിയുടെയും) അനുവാദം വാങ്ങി പന്തളം കൊട്ടാരത്തിലേക്ക് പോയി. കൊട്ടാരത്തിലെത്തിയ അയ്യപ്പൻ ഈ നടക്കുന്ന കളരിപ്പയറ്റു മത്സരത്തിൽ തന്നെയും പങ്കെടു

ക്കാൻ അനുവദിക്കണമെന്ന് രാജാവിനോട് അപേക്ഷിച്ചു. അയ്യപ്പൻെറ രൂപലാവണ്യത്തിൽ മതിമറന്ന രാജാവ് തൽക്ഷണം അനുവാദം നൽകി. മുൻപറഞ്ഞ ആറു കളരികളുടെയും തലവന്മാരെ അയ്യപ്പൻ കളരിപ്പയറ്റിൽ നിഷ്പ്രയാസം തോല്പിച്ചു. ആഹ്ളാദംകൊണ്ട് തുള്ളിച്ചാടിയ രാജാവ് അയ്യപ്പനെ ആലിംഗനംചെയ്തു.

മോനേ നീ ആരാണ്? എവിടെനിന്നും വരുന്നു?

പിതാവ് കൊടുത്തുവിട്ട ഒരു എഴുത്തോല അയ്യപ്പൻ രാജാവിന് നൽകി. രാജാവ് അത് നിവർത്തി വായിച്ചു. "ഇവൻ അങ്ങയുടെ സഹോദരിയായ മായാദേവിയുടെ മകനാണ്. പേര് അയ്യപ്പൻ."

രാജാവ് സന്തോഷത്താൽ കണ്ണീരൊഴുക്കി.

ഈ നിൽക്കുന്ന അയ്യപ്പൻ പന്തള കുമാരനാണ്. രാജാവിൻെറ വാക്കുകൾ കേട്ട് പന്തളവാസികൾ അതിശയിച്ചു. അന്നു മുതലാണ് അയ്യപ്പൻ പന്തളം കൊട്ടാരത്തിലെ അംഗമാകുന്നത്. പിന്നീട് മുന്നോട്ടുള്ള അയ്യപ്പൻെറ സംഭവബഹുലമായ കഥകൾ പന്തളം കൊട്ടാരവുമായി ബന്ധപ്പെടുത്തിയിട്ടുള്ളതാണ്.

ഇനിയുള്ള കുറെ കഥകൾ വനയാത്രയിലൂടെ പറഞ്ഞുതരാം. മാധവൻെറ വാക്കുകൾ കേട്ട് വിശാഖും വൈശാലിയും തലയാട്ടി.

പരമ്പരാഗത പാതയിലൂടെ കാൽനടയായി അവർ യാത്ര തിരിക്കാൻ തയ്യാറായി. ഇരുമുടി കെട്ടുകളിന്മേൽ കർപ്പൂരം ഉഴിഞ്ഞ് അവർ പ്രാർത്ഥിച്ചു. വിശാഖിൻെറയും വൈശാലിയുടെയും ശിരസ്സിൽ ഇരുമുടിക്കെട്ടുകൾ വച്ച് ശരണം വിളിച്ചു. എരുമേലിയിൽനിന്നും അവർ തിരിച്ചപ്പോൾ നേരം വെളുത്തുവരുന്നതേയുണ്ടായിരുന്നുള്ളു. കാൽനടയായി പോകുന്ന ധാരാളം അയ്യപ്പന്മാർ കൂട്ടിനുണ്ടായിരുന്നു.

***എരുമേലിയിൽനിന്ന് പമ്പവരെ എന്തു ദൂരമുണ്ടച്ഛാ?***

അമ്പത്തിരണ്ട് കിലോമീറ്ററോളം വരും.

അയ്യോ! അയ്യപ്പാ, അത്രയും ദൂരം എങ്ങനെ നടക്കും?

അതൊക്കെ അയ്യപ്പൻ നടത്തിപ്പിക്കും. മാധവൻ അവരെ സാന്ത്വനപ്പെടുത്തി. എരുമേലിയിൽനിന്നും "സ്വാമിയേ അയ്യപ്പോ.... അയ്യപ്പോ സ്വാമിയേ...." എന്ന് ശരണം വിളിച്ച് അവർ മുന്നോട്ടു നീങ്ങിയപ്പോൾ മാധവൻ ഉപദേശിച്ചു: മാളികപ്പുറം നടുക്കു നടക്കണം. വിശാഖ് ഏറ്റവും മുന്നിൽ. ഞാൻ ഏറ്റവും പിറകിൽ.

അതെന്താണച്ഛാ ഞാൻ നടുക്ക് നടക്കണമെന്ന് പറയുന്നത്? വൈശാലി അതിൻെറ കാരണം അറിയാൻ ഉത്സാഹം കാട്ടി.

എനിക്ക് നിങ്ങളെ രണ്ടുപേരെയും ശ്രദ്ധിക്കാമല്ലോ. വിശാഖിന് ഞാൻ പിന്നിൽനിന്നും ആജ്ഞ നൽകും. വിശാഖിൻെറ പിന്നാലെ മോളും നടക്കണം. മക്കളെ, രാമായണത്തിൽ പറയുന്നുണ്ട് സ്ത്രീയുടെ സ്ഥാനം മദ്ധ്യത്തിലായിരിക്കണമെന്ന്. ശ്രീരാമനും ലക്ഷ്മണനും സീതയും കാട്ടിലേക്ക് പ്രവേശിക്കുമ്പോൾ ശ്രീരാമൻ ലക്ഷ്മനോട് പറയുന്നതെന്താണെന്ന് അറിയാമോ?

"മുന്നിൽ നീ നടക്കേണം വഴിയേ വൈദേഹിയും
പിന്നാലെ ഞാനും നടന്നീടുവേൻ ഗതഭയം
ജീവാത്മാ പരമാത്മാക്കൾക്കു മദ്ധ്യസ്ഥയാകും
ദേവിയാം മഹാമായാ ശക്തിയെന്നതുപോലെ"

ജീവാത്മാവിനും പരമാത്മാവിനും മദ്ധ്യേ മഹാമായാശക്തിയുടെ സ്ഥാനമാണ്. അപ്പോൾ ഒന്നും ഭയപ്പെടേണ്ടകാര്യമില്ല.

അവർ ആദ്യം കോട്ടപ്പടിയിലും (വാപരൻെറ ഗോഷ്ഠാതിർത്തിയാണ് കോട്ടപ്പടി. പുലിക്കൂട്ടങ്ങളുമായി അയ്യപ്പൻ പന്തളത്തേക്ക് യാത്രതിരിക്കുംമുമ്പ് വന്യമൃഗങ്ങളിൽനിന്ന് ഉപദ്രവം ഉണ്ടാകാതെ ഭക്തസംരക്ഷണത്തിനായി ഗോഷ്ഠം സ്ഥാപിച്ച് കാത്തിരിക്കാൻ ഭഗവാൻ വാപരനെ ഉപദേശിച്ച സ്ഥാനമാണ് ഇത്. കോട്ടപ്പടി കഴിഞ്ഞാൽ പിന്നെ പൂങ്കാവനമായി) അവിടെനിന്നും അവർ പേരൂർതോട്ടിൽ എത്തി. (വനവാസക്കാലത്ത് ധർമ്മശാസ്താവ് ഭൂതഗണങ്ങളോടൊപ്പം വിശ്രമിച്ച സ്ഥലമാണിത്) ഇവിടെ അവർ തീർത്ഥമാടി പാറക്കെട്ടുകളിൽ മലർപ്പൊടി വിതറി. പേരൂർതോട് കടന്ന് വിശ്രമിച്ച് കാനനഭംഗി ആസ്വദിച്ച് ആ സുഖശീതളിമയിൽ അവർ മുന്നോട്ടു നീങ്ങി, ഇരുമ്പൂന്നിക്കരയിൽ എത്തി. ഇവിടെയുള്ള രണ്ടു ക്ഷേത്രങ്ങളിൽ പ്രാർത്ഥിച്ച് കർപ്പൂരം കത്തിച്ചു. എരുമേലിയിൽനിന്നും ഇപ്പോൾ ഏഴു കിലോമീറ്റർ നടന്നു കഴിഞ്ഞു. പിന്നെ അവർ അരശുമുടികോട്ടയിൽ എത്തി. പിന്നെയും മന്ദം മന്ദം നടന്ന് ശരണമന്ത്രം ഉരുവിട്ട് അവർ 'കാളകെട്ടി' എന്ന സ്ഥലത്തെത്തി.

***'കാളകെട്ടി' എന്നാൽ കാളയുമായി വല്ല ബന്ധവുമുണ്ടോ? വൈശാലിയുടെ സംശയം.***

ഉണ്ടല്ലോ. ആ കഥ പറയാം. പരമശിവൻ തൻെറ വാഹനമായ കാളയുമായി ഇവിടെവന്ന് കാളയെ ഒരു ആഞ്ഞിലിമരച്ചുവട്ടിൽ കെട്ടിയിട്ടിട്ട് മണികണ്ഠൻെറ മഹിഷി നിഗ്രഹം കണ്ടു എന്നാണ് ഐതിഹ്യം. കാളകെട്ടിയിലെ ശിവപാർവ്വതി അമ്പലത്തിൽ അവർ കർപ്പൂരം കത്തിച്ച് തൊഴുതു. കൂടാതെ അർച്ചന, എണ്ണവിളക്ക്, ധാര എന്നിവയും നടത്തി. ഇവിടെ കാണുന്ന പരമശിവൻെറ വാഹനമായ കാളയുടെ പ്രതിമ മഹിഷീ വധത്തിൻെറ ഓർമ്മയ്ക്കായി പുരാതനകാലം മുതലേ ഉള്ളതാണ്. "കാളകെട്ടി ആഞ്ഞിലി ശരണമെൻറയ്യപ്പാ..." ശരണം വിളികൾ മുഴങ്ങി. അവിടെയും അവർ കുറെസമയം വിശ്രമിച്ചു. കാട്ടുപാത അയ്യപ്പന്മാരെക്കൊണ്ട് നിറഞ്ഞിരുന്നു. കാളകെട്ടിയിൽനിന്നും അവർ പമ്പയുടെ പോഷക നദിയായ അഴുതാ നദിയെ ലക്ഷ്യമാക്കി നടന്നു.

കാളകെട്ടിയിൽനിന്നും അഴുതയിലേക്ക് രണ്ടു കിലോമീറ്റർ ദൂരമേയുള്ളൂ. പ്രകൃതിസൗന്ദര്യം തുളുമ്പുന്ന വനങ്ങളിലൂടെയും അഗാധമായ മലയിടുക്കുകളിലെ പാറക്കെട്ടുകളിലൂടെയും ഒഴുകിയെത്തുന്ന അഴുതാനദി എത്രയോ മനോഹരമാണ്. അഴുതാ നദിയുടെ മറുകര പെരിയാർ കടുവാ സങ്കേതത്തിൽപ്പെട്ട വനമേഖലയാ

ണ്. അവർ അഴുതാനദിയിൽ മുങ്ങി ഓരോ ചെറിയ കല്ല് കയ്യിലെടുത്തു. അതുമായി കരയ്ക്കു കയറിയപ്പോൾ വൈശാലി ചോദിച്ചു: ഈ കല്ല് എന്തുചെയ്യണം?

ഈ കല്ലുകൾ നമ്മൾ കല്ലിടാംകുന്നിൽ ഇടണം. മണികണ്ഠൻ നിഗ്രഹിച്ച മഹിഷിയുടെ ജഡം കല്ലുകൾ ഇട്ട് മൂടി എന്നാണ് ഇതിൻെറ പിന്നിലുള്ള സങ്കല്പം. പക്ഷേ, ഇതിൻെറ പിന്നിൽ വേറൊരു ആശയംകൂടിയുണ്ട്. അഴുതയിൽ മുങ്ങിയെടുക്കുന്ന കല്ല്, കല്ലിടാംകുന്നിൽ ഇട്ട് പുതിയ ഒരു കുന്ന് സൃഷ്ടിക്കണമെന്നും അല്ലാതെ നിലവിലുള്ള കുന്നുകൾ നശിപ്പിക്കുകയല്ല ചെയ്യേണ്ടതെന്നും നമ്മെ ഓർമ്മിപ്പിക്കുന്നു. ഈ കാടും മലകളുമൊക്കെ പരിസ്ഥിതി സംരക്ഷണത്തെയാണ് നമ്മെ ഓർമ്മിപ്പിക്കുന്നത്. (മഹിഷിയെ വധിച്ച് അയ്യപ്പൻ ജഡം വലിച്ചെറിഞ്ഞപ്പോൾ അത് വന്നു വീണത് കല്ലിടാംകുന്നിലാണെന്നാണ് വിശ്വാസം)

കല്ലിടാംകുന്നിൽനിന്നും അവർ ശരണം വിളിച്ച് മുന്നോട്ടു നീങ്ങി ഇഞ്ചിപ്പാറ കോട്ടയിലെത്തി. അഴുതമേട് കയറ്റം അവസാനിക്കുന്നത് ഇഞ്ചിപ്പാറ കോട്ടയിലാണ്. ഇഞ്ചിപ്പാറ കോട്ടയ്ക്ക് ഉടുമ്പാറ മല എന്നും പേരുണ്ട്. ഇവിടെയും ചെറിയ ഒരു അയ്യപ്പൻക്ഷേത്രമുണ്ട്. കൂടാതെ ഉടുമ്പാറ ദേവൻെറ (വനദേവത) ഒരു അമ്പലവുമുണ്ട്. ഈ കോട്ടയിലുള്ള ശാസ്താക്ഷേത്രത്തിൽ അവർ ശരണംവിളിച്ച് പ്രാർത്ഥിച്ചു. അവിടെ അവർ വെടിവഴിപാടും സർപ്പംപാട്ടും നടത്തി. അവിടെനിന്നും അവർ നടന്ന് മുക്കുഴിയിലെത്തി. ഇവിടെയുള്ള ഗണപതിക്ഷേത്രത്തിലും ഭഗവതി ക്ഷേത്രത്തിലും അവർ ശരണംവിളിച്ച് തൊഴുത് പ്രാർത്ഥിച്ചു.

മുക്കുഴിയിൽനിന്നും വീണ്ടും ശരണംവിളിച്ച് കാനനഭംഗി ആസ്വദിച്ച് കരിയിലാംതോട്ടിലെത്തി. (കരിമലത്തോട്) അവിടെ അവർ പുതുശ്ശേരി താവളത്തിൽ കുറേ നേരം വിശ്രമിച്ചു. കാരണം ഇനി അങ്ങോട്ടുള്ള യാത്ര കഠിനമാണ്. കരിമലയിലേക്കുള്ള കയറ്റം!

"കരിമല കയറ്റം കഠിനമെൻറയ്യപ്പാ....

സ്വാമിയേ ശരണം ശരണമെൻറയ്യപ്പാ" ശരണം വിളിച്ച് അവർ പുതുശ്ശേരി താവളത്തിൽനിന്ന് നേരേ കരിമല കയറാൻ തുടങ്ങി. പിന്നെയവർ മുക്കുഴി താവളത്തിലെത്തി. കിഴുക്കാംതൂക്കായ മലകയറാൻ തുടങ്ങിയതോട അവർ തളർന്നു തുടങ്ങി. കല്ലും മുള്ളും വേരുകളും നിറഞ്ഞ് കിഴുക്കാംതൂക്കായ മല! നിന്നും ഇരുന്നും വിശ്രമിച്ചും കരിമല കയറി മുകൾ നിരപ്പിൽ എത്തിയപ്പോൾ വിശാഖും വൈശാലിയും ദീർഘശ്വാസം വിട്ടു. എത്ര മനോഹരമായ സ്ഥലം! ദേ, നോക്കിക്കേ, ഈ മുകൾ ഭാഗം എത്ര നല്ല സമനിരപ്പാണ്. അവിടെ ഒരിക്കലും വറ്റാത്ത 'മണിക്കിണർ' കണ്ടു. അതിലെ തെളിനീർ കണ്ട് അവരുടെ മനം കുളിർത്തു.

ഇത് ആര് കുഴിച്ച കിണറാ? വൈശാലിയുടെ ചോദ്യത്തിന് മാധവൻ പറഞ്ഞു. അയ്യപ്പനും കൂട്ടർക്കും ദാഹിച്ചപ്പോൾ അയ്യപ്പൻ അമ്പെയ്ത് കുഴിച്ച കിണറാണ് ഇത്. മണികണ്ഠൻെറ കിണറായതിനാൽ മണിക്കിണർ എന്നറിയപ്പെടുന്നു. പിന്നീട് അവർ കരിമലത്തപ്പൻ, കരിമല ഭഗവതി, കൊച്ചുകടുത്തസ്വാമി എന്നീ നടകളിൽ പ്രാർത്ഥിച്ചു. വെടിവഴിപാടും നടത്തി.

പലജാതി പക്ഷികൾ പാട്ടുപാടി ചിറകടിച്ചു പറക്കുന്നു. അങ്ങകലെ വൃക്ഷ

ക്കൊമ്പുകൾ ഒടിയുന്ന ശബ്ദം. അച്ഛാ, അങ്ങോട്ടു നോക്കിക്കേ. ഒന്നുരണ്ട് ആനകൾ. വിശാഖും വൈശാലിയും നാട്ടിൽ അമ്പലങ്ങളിൽ തിടമ്പേറി നിൽക്കുന്ന ആനകളെ മാത്രമേ കണ്ടിട്ടുള്ളു. കാട്ടാനകളെ കണ്ടപ്പോൾ അവർ അത്ഭുതപരതന്ത്രരായി! കരിമലയുടെ മുകളിൽനിന്നവർ പ്രകൃതി സൗന്ദര്യം ആവോളം കണ്ടാനന്ദിച്ചു.

കരിമലയും കരിമല ഉൾപ്പെടെയുള്ള ശബരിമല വനത്തെയുംപറ്റി അറിയാനുള്ള ആകാംക്ഷ വിശാഖും വൈശാലിയും പ്രകടിപ്പിച്ചപ്പോൾ മാധവൻ തുടർന്നു. മണ്ണിന് കരിയുടെ നിറമായതിനാലാണ് കരിമല എന്ന പേർ കിട്ടിയത്. കൂടാതെ ഈ മലയിലും ചുറ്റുമുള്ള വനങ്ങളിലും കരികൾ (ആനകൾ) ധാരാളം ഉള്ളതിനാലും കരിമല എന്ന് പേരു കിട്ടി. കരിമലയുടെ ഉയരം 2084 അടിയാണ്. കരിമല കയറ്റത്തിനിടയിൽ എട്ട് തട്ടുകളുണ്ട്. ഒന്നിനൊന്ന് കഠിനമാണ് ഓരോ തട്ടിലെയും കയറ്റം. ഈ നിബിഡ വനത്തിൽ 2000-ൽപരം തരത്തിലുള്ള വൃക്ഷങ്ങളും ചെടികളുമുണ്ട്. ഇതിൽ ധാരാളം ഔഷധച്ചെടികളും ഉൾപ്പെടുന്നു. ഇവിടെ 63 തരം വർഗ്ഗത്തിൽപെട്ട മൃഗങ്ങളുണ്ട്. 223 തരം പക്ഷി വർഗ്ഗങ്ങളുണ്ട്. 45 തരത്തിലുള്ള ഇഴജന്തുക്കളുണ്ട്. ഇതിൽ ഉഗ്രവിഷമുള്ള മൂർഖൻ പാമ്പുകളും ഉണ്ട്. കരിമലയിൽനിന്നും അവർ പടിഞ്ഞാറേ ദിക്കിലേക്ക് നോക്കിയപ്പോൾ അസ്തമയസൂര്യന്റെ കിരണങ്ങൾ വൃക്ഷലതാദികൾക്കിടയിലൂടെ കരിമലനാഥനോട് വിട ചോദിക്കാനായി തിരക്കുകൂട്ടുകയായിരുന്നു. അന്നു രാത്രി അവർ കരിമലയിൽ വിരിവെച്ചുറങ്ങാൻ തീരുമാനിച്ചു. ധാരാളം അയ്യപ്പന്മാർ മാളികപ്പുറങ്ങൾ ഉൾപ്പെടെ അവിടെ വിരിവച്ചിരുന്നു. വൈദ്യുത വിളക്കുകളുടെ പ്രഭാപൂരത്തിൽ കാട്ടിലെ കൂരിരുട്ട് ആരുംതന്നെ അറിഞ്ഞിരുന്നില്ല.

അവർ മന്ത്രം ജപിച്ച് ഉറങ്ങാൻ തയ്യാറെടുത്തു.

കരചരണകൃതം വാ കായജം കർമ്മജം വാ
ശ്രവണനയനജം വാ മാനസം വാപരാധം
വിദിതമവിദിതം വാ സർവ്വമേതത് ക്ഷമസ്വ
ജയ ജയ കരുണാബ്ധേ ശ്രീമഹാദേവ ശംഭോ

(കൈകാലുകൾകൊണ്ട് ചെയ്യപ്പെട്ടതോ, വാക്ക്, ദേഹം, കർമ്മം, ചെവി, കണ്ണ് എന്നിവ കൊണ്ട് സംഭവിച്ചതോ, മനസുകൊണ്ട് ചെയ്തുപോയതോ ആയ എന്റെ സമസ്താപരാധങ്ങളും പൊറുക്കണേ! കരുണാമയാ! മഹേശ്വരാ! ശംഭോ! നിന്തുരുവടി വിജയിച്ചാലും! വിജയിച്ചാലും!)

***കിടക്കുന്നതിനു മുമ്പായി വൈശാലി ചോദിച്ചു: എങ്ങോട്ടാണ് തലവെച്ച് കിടക്കേണ്ടത്?***

വീട്ടിൽ എങ്ങനെയാണ് കിടന്നുറങ്ങുന്നത്; അതുപോലെതന്നെ. ഉറങ്ങുമ്പോൾ കിഴക്കോട്ടോ അല്ലെങ്കിൽ തെക്കോട്ടോ തലവച്ചു കിടക്കണം.

"ആവാം കിഴക്കോട്ട് അരുത് പടിഞ്ഞാറ്
വേണം തെക്കോട്ട് വേണ്ട വടക്കോട്ട്"

കൊച്ചു മാളികപ്പുറത്തമ്മേ, അതിന്റെ കാരണമെന്തെന്നു പറയട്ടെ. വിശാഖ്

പറഞ്ഞു: ശാസ്ത്രീയമായി ഭൂമിയുടെ ഗുരുത്വാകർഷണ ശക്തി അനുസരിച്ച് വടക്കു ദിശയ്ക്ക് കൂടുതൽ ഗുരുത്വാകർഷണമുണ്ട്. അപ്പോൾ വടക്കോട്ട് തലവച്ചു കിടന്നാൽ തലയ്ക്കും ശരീരത്തിനും അത് പലരീതിയിൽ ദോഷംചെയ്യും. കിഴക്കോട്ട് തലവെച്ച് കിടന്നാൽ രാവിലത്തെ വെയിൽ നേരത്തേ എഴുന്നേക്കാൻ പ്രേരിപ്പിക്കും. തെക്കുവശത്ത് തലവെച്ചു കിടന്നാൽ ഭൂമിയുടെ കാന്തമേഖലയുമായി ഒത്തുപോകാൻ സഹായിക്കും. ശരണം വിളിച്ച് അയ്യപ്പനെ ധ്യാനിച്ച് അവർ കിടന്നു. കരിമലയില പാൽവെളിച്ചംമൂലം ആകാശത്തിൽ കണ്ണുചിമ്മി പുഞ്ചിരിതൂകുന്ന നക്ഷത്രങ്ങളെ അവർക്ക് നല്ലവണ്ണം കാണാൻ കഴിഞ്ഞില്ല.

സൂര്യൻ ഉദിക്കുന്നതിന് മുമ്പുതന്നെ അവർ ഉണർന്നു. പ്രഭാതകർമ്മങ്ങൾ നിർവ്വഹിച്ചു. കരിമലയിൽ നിന്നപ്പോൾ അവർക്ക് പമ്പാതടം അല്പമായി കാണാൻ കഴിഞ്ഞു. അങ്ങോട്ട് ചൂണ്ടിക്കൊണ്ട് വിശാഖും വൈശാലിയും പറഞ്ഞു: കരിമലയ്ക്കടുത്താണല്ലോ പമ്പ!

മക്കളേ, നിങ്ങൾക്ക് അങ്ങനെ തോന്നുന്നതാ. ഇവിടെനിന്നും വളരെ ദൂരമുണ്ട്. കുറഞ്ഞത് അഞ്ച് കിലോമീറ്റർ. ഇനിയങ്ങോട്ട് കയറ്റമില്ല; ഇറക്കമാണ്. കരിമല ഇറങ്ങിക്കഴിഞ്ഞാൽ പിന്നെ സമതലമാണ്.

കർപ്പൂരം കത്തിച്ച് ഇരുമുടിക്കെട്ടുകളിലുഴിഞ്ഞ് ശരണം വിളിച്ച് ഇരുമുടിക്കെട്ടും തലയിലേന്തി ദേവതകളെ മനസ്സിൽ ധ്യാനിച്ച് അവർ മുന്നോട്ടു നീങ്ങി. കുത്തനെയുള്ള ഇറക്കം. പാതകളിൽ ഉയർന്നുനിൽക്കുന്ന മരങ്ങളുടെ വലിയ വേരുകളും കല്ലും മുള്ളുമൊക്കെയുണ്ട്. സൂക്ഷിച്ചുവേണം നടക്കാൻ. നടക്കുന്നതിനിടയിൽ ഒരു പാമ്പ് ഇഴഞ്ഞുനീങ്ങുന്നതും അവർ കണ്ടു. മൂന്നു കിലോമീറ്റർ നടന്നപ്പോൾ അവർ വലിയാനവട്ടത്തിൽ എത്തി. വലിയാനവട്ടത്തിന് പെരിയാനവട്ടമെന്നും പേരുണ്ട്. കെട്ടുകൾ ഇറക്കിവച്ച് അവർ വളരെനേരം വിശ്രമിച്ചു. യേശുദാസും ജയചന്ദ്രനുമൊക്കെ പാടിയ അയ്യപ്പ ഗാനങ്ങൾ വിശാഖും വൈശാലിയും പാടിക്കൊണ്ടിരുന്നു. പാട്ട് ആസ്വദിച്ച് മാധവൻ തലയാട്ടി താളമിട്ടുകൊണ്ടിരുന്നു. അവരുടെ അയ്യപ്പഗാനങ്ങൾകേട്ട് മറ്റ് അയ്യപ്പന്മാരും അടുത്തുകൂടി. അവരൊക്കെ വിശാഖിനെയും വൈശാലിയെയും പാടാൻ പ്രോത്സാഹിപ്പിച്ചു. ഉച്ചകഴിഞ്ഞ് ഏകദേശം മൂന്നുമണിയോട് അവർ ഇരുമുടിക്കെട്ടുമേന്തി ശരണംവിളിച്ച് യാത്ര തുടങ്ങി. അനേകം അയ്യപ്പന്മാർ കൂടെകൂടി. ഏകദേശം ഒരു കിലോമീറ്റർ നടന്ന്, അവർ ചെറിയാനവട്ടത്തെത്തി. അവിടെയും അവർ മതിയാവോളം വിശ്രമിച്ചു. കാനനഭംഗിയിൽ മതിമറന്നാഹ്ലാദിച്ച വിശാഖും വൈശാലിയും വിളിച്ചുപറഞ്ഞു. "കാൽനടയായി ശബരിമലയിൽ വരുന്ന അയ്യപ്പന്മാരേ, നിങ്ങൾ ഭാഗ്യവാന്മാർ.... എന്തെന്നാൽ നിങ്ങൾക്ക് പ്രകൃതിഭംഗി പൂർണ്ണമായും ആസ്വദിക്കാം. "

ഇരുമുടിക്കെട്ടുകൾ തലയിലേന്തി വീണ്ടും അവർ നടപ്പാരംഭിച്ചു. വൈകുന്നേരം ആറു മണിയായപ്പോൾ അവർ പമ്പയിൽ എത്തി. അയ്യപ്പന്മാരെകൊണ്ട് പമ്പ ഒരു മനുഷ്യമഹാസമുദ്രമായി മാറിയിരിക്കുന്നു. പമ്പയിലെ ആയിരക്കണക്കിന് വാഹനങ്ങൾ കണ്ട് വിശാഖും വൈശാലിയും അമ്പരന്നു. കെട്ടിടങ്ങളും കടകളുമൊക്കെ കണ്ട് അവർ അത്ഭുതംകൂറി. ഒഴുകിയെത്തുന്ന അയ്യപ്പഭക്തിഗാനങ്ങൾ

കേട്ട് അവർ ഭക്തിയുടെ പാരവശ്യത്തിൽ കോൾമയിർകൊണ്ടു. അവർ പമ്പയിൽ വിരിവച്ച് വിശ്രമിച്ചു. വെള്ളിപ്പാദസരങ്ങൾ കിലുക്കിക്കൊണ്ട് മന്ദമായി ഒഴുകുന്ന സുന്ദരിയായ പമ്പാനദിയെ നോക്കി വിശാഖും വൈശാലിയും എല്ലാം മറന്നിരുന്നു.

***എരുമേലി മുതൽ പമ്പവരെ ഏതെല്ലാം ഇടത്താവളങ്ങൾ നമ്മൾ പിന്നിട്ടു?***

വിശാഖിൻെറ ചോദ്യത്തിന് മാധവൻ പറഞ്ഞു: എരുമേലി, കോട്ടപ്പടി, പേരൂർത്തോട്, ഇരുമ്പൂന്നിക്കര, കാളകെട്ടി, അഴുത, അഴുതമേട്, കല്ലിടാംകുന്ന്, ഇഞ്ചിപ്പാറ കോട്ട, കരിയിലാംതോട്, പുതുശ്ശേരി, മുക്കുഴി, കരിമല, വലിയാനവട്ടം, ചെറിയാനവട്ടം, പമ്പ.

***പമ്പാനദിയെപറ്റിയും പമ്പാ ചടങ്ങുകളെപറ്റിയും പറഞ്ഞു തരൂ അച്ഛാ.***

അതും പറഞ്ഞുതരാം. പമ്പാനദി നമുക്ക് പുണ്യനദിയാണ്. ശരണമന്ത്രവുമായി എത്തുന്ന അയ്യപ്പഭക്തന്മാരുടെ പുണ്യസങ്കേതമാണ് പമ്പ. അയ്യപ്പഭക്തന്മാരുടെ ഏറ്റവും വലിയ ഇടത്താവളവും പമ്പയാണ്. പമ്പാസ്നാനംകൊണ്ട് മനസ്സിലും ശരീരത്തിലുമുള്ള മാലിന്യങ്ങളെ കഴുകിക്കളയുകയാണ് ചെയ്യുന്നത്. സർവ്വപാപങ്ങളും ഈ നദിയിലെ സ്നാനംകൊണ്ട് നശിക്കുന്നതിനാൽ പമ്പ എന്ന് പേര് ലഭിച്ചു. അങ്ങനെ പരിശുദ്ധ മനസ്സും ശരീരവുമായിട്ടാണ് ഭക്തർ പമ്പയിൽനിന്നും സന്നിധാനത്തിൽ എത്തുന്നത്. പമ്പാനദി ദക്ഷിണഗംഗയായിട്ടാണ് അറിയപ്പെടുന്നത്. പീരുമേട്ടിലെ പ്ലാച്ചിമലയിൽനിന്ന് ഉത്ഭവിച്ച് അഴുതയാറ്, കല്ലാറ്, മണിമലയാറ്, അച്ചൻകോവിലാറ് എന്നിവയുമായി ചേർന്ന് 176 കിലോമീറ്റർദൂരം ഒഴുകി അവസാനം വേമ്പനാട്ടു കായലിൽ പതിക്കുന്ന നദിയാണ് പമ്പ. റാന്നി, പത്തനംതിട്ട, തിരുവല്ല, ചങ്ങനാശ്ശേരി, കുട്ടനാട്, അമ്പലപ്പുഴ എന്നീ സ്ഥലങ്ങളിലൂടെയാണ് പമ്പാനദി ഒഴുകുന്നത്. പമ്പാനദിയുടെ ഉപനദികളാണ് അഴുത, കക്കടയാർ, കക്കാർ, കല്ലാർ എന്നിവ. പമ്പയുടെ അല്പമകലെ വേറൊരു നദി പമ്പയുമായി ഒഴുകിച്ചേരുന്നുണ്ട്. ആ സംഗമസ്ഥാനം 'ത്രിവേണി' എന്നറിയപ്പെടുന്നു. മുമ്പ് ഇവിടെയൊരു  തടിപ്പാലം ആണ് ഉണ്ടായിരുന്നത്. ഇപ്പോൾ അതുമാറ്റി കോൺക്രീറ്റ് പാലം നിർമ്മിച്ചിട്ടുണ്ട്.

പമ്പയിലെ പ്രധാന ചടങ്ങുകളാണ് പിതൃതർപ്പണം, പമ്പാസദ്യ, പമ്പവിളക്ക് മുതലായവ. പമ്പവിളക്കും പമ്പാസദ്യയും നാളെ, അതായത് ജനുവരി 13-ാംതീയതി വൈകിട്ടാണ് നടക്കുക. നമുക്കത് കാണാൻ കഴിയുകയില്ല. കാരണം നമ്മൾ നാളെ അതിരാവിലെതന്നെ പമ്പയിൽനിന്നും സന്നിധാനത്തിലേക്ക് പോകും. ശബരിമലയിൽ ദീപാരാധന നടക്കുന്ന സമയത്താണ് പമ്പയിൽ പമ്പവിളക്ക് ചടങ്ങ് നടക്കുന്നത്. സ്തൂപികപോലെ കെട്ടിയുണ്ടാക്കി മുകളിൽ മെഴുകുതിരി വിളക്കുകൾ തെളിച്ച് പമ്പയിലൊഴുക്കി പമ്പാവിളക്ക് ആഘോഷിക്കുന്നു. ഇത് നയനാനന്ദകര

മായ ഒരു കാഴ്ചയാണ്.

പമ്പാസദ്യയിൽ മണികണ്ഠസ്വാമികൂടി പങ്കെടുക്കുമെന്നാണ് വിശ്വാസം. മഹിഷി നിഗ്രഹവും മറവപ്പടയെ തുരത്തലും ഉദയനനെ വധിക്കലും ഉൾപ്പെടെയുള്ള മണികണ്ഠസ്വാമിയുടെ വിജയത്തിന്റെ ആഹ്ലാദപ്രകടനംകൂടിയാണ് പമ്പവിളക്കും പമ്പസദ്യയും.

രാത്രി വളരെ വൈകിയിട്ടും വിശാഖിനും വൈശാലിക്കും ഉറക്കം വന്നില്ല. പമ്പാതടം സ്വർഗ്ഗസമാനമായി അവർക്ക് തോന്നി. ഒഴുകിയെത്തുന്ന അയ്യപ്പഗാനങ്ങളിൽ അവർ എല്ലാം മറന്നിരുന്നു. എങ്ങും അയ്യപ്പ ശരണമന്ത്രധ്വനികൾ മാത്രം. എരുമേലി മുതൽ പമ്പവരെ നടന്നിട്ടും മക്കൾക്ക് പറയത്തക്ക ക്ഷീണമൊന്നുമില്ലല്ലോ എന്നോർത്ത് മാധവൻ അയ്യപ്പനെ സ്തുതിച്ചു. വെളുപ്പിനെ നാലു മണിയായപ്പോൾ മാധവൻ വിശാഖിനെയും വൈശാലിയെയും വിളിച്ചുണർത്തി. അവരുടെ ഉണർവ്വും ഉന്മേഷവുംകണ്ട് മാധവൻ വളരെ ആഹ്ലാദിച്ചു. മക്കളേ, ഈ സമയം പ്രാർത്ഥനയ്ക്കുള്ള ഏറ്റവും നല്ല മുഹൂർത്തമാണ്.

***മുഹൂർത്തം എന്നാൽ എന്താണച്ഛാ? വൈശാലിക്ക് അറിയാനുള്ള ആഗ്രഹം വർദ്ധിച്ചു.***

പറഞ്ഞു തരാം. ശുഭകർമ്മങ്ങൾക്ക് നിശ്ചയിക്കപ്പെട്ട സമയമാണ് മുഹൂർത്തം. 30 മുഹൂർത്തം കൂടുന്നതാണ് ഒരു ദിവസം. 15 മുഹൂർത്തങ്ങൾ പകലും 15 മുഹൂർത്തങ്ങൾ രാത്രിയും. ഒരു മുഹൂർത്തം രണ്ടു നാഴിക കൂടുന്നതാണ്. അതായത് 48 മിനിറ്റു സമയം.

***ബ്രാഹ്മമുഹൂർത്തം എന്നു പറഞ്ഞാൽ എന്താണ്? വിശാഖിന്റെ സംശയം.***

രാത്രിയുടെ അന്ത്യ യാമമാണ് ബ്രാഹ്മമുഹൂർത്തം. അതായത് സൂര്യോദയത്തിന് മുമ്പുള്ള ഏഴര നാഴിക (മൂന്നു മണിക്കൂർ) ഈ മുഹൂർത്തത്തിന്റെ ദേവത ബ്രഹ്മാവായതിനാലാണ് ബ്രാഹ്മമുഹൂർത്തം എന്നു പേർ കിട്ടിയത്. ബ്രാഹ്മമുഹൂർത്തത്തിൽ ഈശ്വരനെ ധ്യാനംചെയ്താൽ വളരെ ഉത്തമമാണെന്ന് അഗ്നിപുരാണം. (എന്നാൽ സൂര്യോദയത്തിന് മുമ്പുള്ള രണ്ടു നാഴിക (48 മിനിറ്റ്) ബ്രാഹ്മമുഹൂർത്തമാണെന്നും ധാരണയുണ്ട്)

''ബ്രാഹ്മേ മുഹൂർത്തേ ഉത്തിഷ്ഠ സ്വസ്ഥോ രക്ഷാർത്ഥമായുഷഃ'' എന്ന് അഷ്ടാംഗഹൃദയം.

***മുഹൂർത്തംപോലെതന്നെയാണോ 'യാമം' എന്നു പറയുന്നതും?***

എട്ടു യാമങ്ങൾ കൂടുന്നതാണ് ഒരു ദിവസം. നാലു യാമം പകലും നാലു യാമം രാത്രിയും. ഏഴര നാഴിക (മൂന്നു മണിക്കൂർ) കൂടുന്നതാണ് ഒരു യാമം. ഇതിൽ രാത്രി

യിലെ മൂന്നാം യാമം എല്ലാംകൊണ്ടും അശുഭമാണ്. അതായത് രാത്രി 12 മണിമുതൽ 3 മണിവരെ. ഈ യാമത്തിലാണ് ഭൂതപ്രേത പിശാചാദികളുടെ സഞ്ചാരം. നാലാം യാമത്തിന്റെ തുടക്കം മുതൽ നല്ല സമയമാണ്.

കുറേനേരം അവർ ശരണം വിളിച്ചു. പിന്നെ വിശാഖ് ഒരു പാട്ടു പാടി:

"ശബരിമലയിൽ തങ്ക സൂര്യോദയം....
ഈ സംക്രമപ്പുലരിയിൽ അഭിഷേകം...."

വിശാഖ് പാടിക്കഴിഞ്ഞപ്പോൾ വൈശാലി വേറൊരു പാട്ടു പാടി:

"നീലത്തുളസിപ്പൂവുകളേ.... ശ്രീശബരീശ്വര പാദം പണിയാൻ
നീലിപർവ്വത സാനുവിൽ വിടരും നീലത്തുളസിപ്പൂവുകളേ...."

മാധവനും കുട്ടികളും സ്നാനത്തിനായി പമ്പയിലേക്ക് നടന്നു. ഭക്തർ പമ്പാസ്നാനത്തിനായി തടിച്ചുകൂടിയിരിക്കുകയാണ്. അവർ മന്ത്രം ജപിച്ച് പമ്പയിൽ മുങ്ങിക്കുളിച്ചു.

ഗംഗേ ച യമുനേ ചൈവ
ഗോദാവരീ സരസ്വതീ
നർമ്മദേ സിന്ധു കാവേരി
തീർത്ഥേസ്മിൻ സന്നിധിം കുരു

(തീർത്ഥങ്ങളായ ഗംഗ, യമുന, ഗോദാവരി, സരസ്വതി, നർമ്മദ, സിന്ധു, കാവേരി എന്നീ പുണ്യനദികളിലെ ജലം ഞാൻ കുളിക്കുന്ന ഈ ജലത്തിൽ ഉണ്ടാകുമാറാകട്ടെ)

പമ്പയിൽ കുളിച്ചപ്പോൾ വളരെ ഉന്മേഷവും പ്രസരിപ്പും തോന്നി. പിന്നീടവർ ബലിതർപ്പണത്തിനായി ഒരുങ്ങി. പമ്പാതീരത്ത് ധാരാളം ബലിതർപ്പണശാലകൾ കണ്ട് വിശാഖും വൈശാലിയും അത്ഭുതപ്പെട്ടു.

***അയ്യപ്പഭക്തന്മാർ എന്തിനാണ് പമ്പാസ്നാനം കഴിഞ്ഞ് ബലിതർപ്പണം ചെയ്യുന്നത്?***

വൈശാലിയുടെ ചോദ്യത്തിന് മാധവൻ പറഞ്ഞു: ബലിതർപ്പണം പിതൃതർപ്പണംതന്നെയാണ്. മറവപ്പടയുമായുണ്ടായ യുദ്ധത്തിൽ മരണമടഞ്ഞ അയ്യപ്പന്റെ അനുയായികുളടെ ആത്മശാന്തിയ്ക്കുവേണ്ടി അയ്യപ്പനും കൂട്ടരും പമ്പാസ്നാനം കഴിഞ്ഞ് പമ്പാതീരത്ത് ബലിയിട്ടതിന്റെ സ്മരണ നിലനിർത്താനാണ് തീർത്ഥാടകർ പിതൃതർപ്പണംചെയ്യുന്നത്. അതോടൊപ്പംതന്നെ മരിച്ചുപോയവരുടെ ആത്മശാന്തിയും പിതൃദേവകളുടെ അനുഗ്രഹത്തിനുംകൂടിയാണ് ബലിതർപ്പണംചെയ്യുന്നത്. മക്കളേ, "പിതൃക്കൾ" എന്നു പറയുന്നത് ഒരുകൂട്ടം ദേവഗണങ്ങളാണ്. ബ്രഹ്മപുത്രനായ മനുപ്രജാപതിയിൽനിന്നും മരീചി മുതലായ സപ്തർ

ഷികൾ ഉണ്ടായി. മരീച്യാദികൾ പിതൃക്കളെ സൃഷ്ടിച്ചു എന്ന് മനുസ്മൃതി:

''മനോർ ഹൈരണ്യ ഗർഭസ്യ
യേ മരീച്യാദയ സുതഃ
തേഷാ മൃഷീണാം സർവ്വേഷാം
പുത്രാഃ പിതൃഗണാഃ സ്മൃതാഃ''

മരീച്യാദികളെ കൂടാതെ ബ്രഹ്മാവ്, വിരാട് പുരുഷൻ മുതലായവരും പിതൃക്കളെ സൃഷ്ടിച്ചിട്ടുണ്ടെന്ന് പുരാണങ്ങൾ പറയുന്നു.

അവർ ബലിതർപ്പണംചെയ്ത് ദക്ഷിണയും നൽകി വീണ്ടും വിരിവച്ച സ്ഥലത്തെത്തി. അവർ അയ്യപ്പകീർത്തനങ്ങൾ പാടി. ശരണം വിളിച്ച് കർപ്പൂരം കത്തിച്ച് ഇരുമുടിക്കെട്ടിനുമേൽ മൂന്നു തവണ ഉഴിഞ്ഞു. കിഴക്കോട്ടു തിരിഞ്ഞുനിന്ന വിശാഖിന്റെയും വൈശാലിയുടെയും ശിരസ്സിൽ മാധവൻ കെട്ടുകൾ താങ്ങിക്കൊടുത്തു. അവർ മാധവന് ദക്ഷിണ നൽകി പാദം തൊട്ടുവണങ്ങി. ശരണം വിളിച്ച് പമ്പയിൽനിന്നും ശബരിമലയിലേക്കുള്ള പ്രയാണമാരംഭിച്ചു. ഭക്തന്മാരുടെ ഒരു മഹാപ്രവാഹമാണ് സന്നിധാനത്തിലേക്ക് നീങ്ങുന്നത്.

നടക്കുന്നതിനിടയിൽ വൈശാലി ചോദിച്ചു. പമ്പയിൽനിന്ന് സന്നിധാനത്തിലേക്ക് എന്തു ദൂരം വരും? ആറു കിലോമീറ്ററോളം. മാധവൻ പറഞ്ഞു.
അത്രേയുള്ളോ. നിസ്സാരമട്ടിൽ വിശാഖും വൈശാലിയും പറഞ്ഞിട്ട് ശരണംവിളിച്ചുനീങ്ങി. ആദ്യമായി അവർ പമ്പാ ഗണപതിക്ഷേത്രത്തിൽ തൊഴുത് കാണിക്കയിട്ടു. ''ഓം ശ്രീ ഗണപതയെ നമഃ'' എന്ന് ഭക്തിയോട് സ്തുതിച്ചു.

ഗജാനനം ഭൂതഗണാധിസേവിതം
കപിധ്വജം ഭൂഫലസാരഭക്ഷിതം
ഉമാസുതം ശോകവിനാശ കാരണം
നമാമി വിഘ്നേശ്വര പാദപങ്കജം

പിന്നീടവർ ഗണപതിയുടെ ഗായത്രിമന്ത്രങ്ങൾ ചൊല്ലി.

''തത്പുരുഷായ വിദ്മഹേ
വക്രതുണ്ഡായ ധീമഹി
തന്നോ ദന്തിഃ പ്രചോദയാത്''

* * * *

''വിനായകായ വിദ്മഹേ
ഗജവക്ത്രായ ധീമഹി
തന്നോ വിഘ്നഃ പ്രചോദയാത്''

* * * *

"ഏകദംഷ്ട്രായ വിദ്മഹേ
ഗജാനനായ ധീമഹി
തന്നോ ദന്തിഃ പ്രചോദയാത്"

പിന്നീടവർ ശ്രീരാമ സന്നിധിയിൽ തൊഴുത് കാണിക്കയിട്ട് പ്രാർത്ഥിച്ചു.

ശ്രീരാമ! രാമ! രാമ! ശ്രീരാമ ചന്ദ്ര! ജയ
ശ്രീരാമ! രാമ! രാമ! ശ്രീരാമ ഭദ്ര! ജയ
ശ്രീരാമ! രാമ! രാമ! സീതാഭിരാമ! രാമ
ശ്രീരാമ! രാമ! രാമ! ലോകാഭിരാമ! ജയ

പിന്നെയവർ ശ്രീരാമചന്ദ്രാഷ്ടക സ്തുതി ചൊല്ലി:

സുഗ്രീവമിത്രം പരമം പവിത്രം
സീതാകളത്രം നവമേഘ ഗാത്രം
കാരുണ്യപാത്രം ശതപത്രനേത്രം
ശ്രീരാമചന്ദ്രം സതതം നമാമി

സംസാരസാരം നിഗമപ്രചാരം
ധർമ്മാവതാരം ഹൃതഭൂമിഭാരം
സദാനിർവ്വികാരം സുഖസിന്ധുസാരം
ശ്രീരാമചന്ദ്രം സതതം നമാമി

ലക്ഷ്മീവിലാസം ജഗതാം നിവാസം
ഭൂദേവവാസം ശരദിന്ദുഹാസം
ലങ്കാവിനാശം ഭുവനപ്രകാശം
ശ്രീരാമചന്ദ്രം സതതം നമാമി

മന്ദാരമാലം വചനേ രസാലം
ഗുണൈർവ്വിശാലം ഹൃതസപ്തതാലം
ക്രവ്യാദകാലം സുരലോക പാലം
ശ്രീരാമചന്ദ്രം സതതം നമാമി

ശ്യാമാഭിരാമം നയനാഭിരാമം
ഗുണാഭിരാമം വചനാഭിരാമം
വിശ്വപ്രണാമം കൃതഭക്തകാമം
ശ്രീരാമചന്ദ്രം സതതം നമാമി

വേദാന്തവേദ്യം സകലൈശ്ചമാന്യം
ഹൃതാരിമാനം ക്രതുഷുപ്രധാനം

ഗജേന്ദ്രപാലം വിഗതാഭിമാനം
ശ്രീരാമചന്ദ്രം സതതം നമാമി

ലീലാശരീരം രണരംഗധീരം
വിശ്വൈകവീരം രഘുവംശ ധീരം
ഗംഭീരനാദം ജിതസർവ്വദാനം
ശ്രീരാമചന്ദ്രം സതതം നമാമി

അഘേ/തിഭീതം സുജനേ വിനീതം
തമോവിഹീനം മനുവംശദീപം
താരാപ്രഗീതം വ്യസനേ ച മിത്രം
ശ്രീരാമചന്ദ്രം സതതം നമാമി

രാമചന്ദ്രാഷ്ടകം പുണ്യം
പ്രാതരുത്ഥായ യഃ പഠേത്
കോടിജനകൃതം തസ്യ
പാലം സദോ വിനശ്യതി

പിന്നീടവർ ശ്രീഹനുമാൻ നടയിൽ തൊഴുത് കാണിക്കയിട്ട് സ്തോത്രം ചൊല്ലി.

അതുലിതബലധാമം സ്വർണ്ണശൈലാഭദേഹം
ദനുജവനകൃശാനും ജ്ഞാനിനാമഗ്രഗണ്യം
സകലഗുണനിധാനം വാനരാണാമധീശം
രഘുപതിവരദൂതം വാതജാതം നമാമി

ഗോഷ്ഫദീകൃതവാരാശിം മശകീകൃതരാക്ഷസം
രാമായണമാമാലാരത്നം വന്ദേനിലാത്മജം
അഞ്ജനാ നന്ദനം വീരം ജാനകീ ശോകനാശനം
കപീശമക്ഷഹന്താരം വന്ദേ ലങ്കാഭയങ്കരം

ഉല്ലംഘ്യ സിന്ധോഃ സലിലം സലീലം
യഃ ശോകവഹ്നിം ജനകാത്മജായാഃ
ആദായ തേനൈവ ദദാഹ ലങ്കാം
നമാമി തം പ്രാഞ്ജലിരാഞ്ജനേയം

മനോജവം മാരുത തുല്യവേഗം
ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥ മുഖ്യം
ശ്രീരാമദൂതം മനസാ സ്മരാമി

ആഞ്ജനേയമതി പാടലാനനം
കാഞ്ചനാദ്രി കമനീയ വിഗ്രഹം
പാരിജാത തരുമൂല വാസിനം
ഭാവയാമി പവമാനനന്ദനം

യത്ര യത്ര രഘുനാഥ കീർത്തനം
തത്ര തത്ര കൃതമസ്തകാഞ്ജലിം
ബാഷ്പവാരി പരിപൂർണ്ണ ലോചനം
മാരുതിം നമത രാക്ഷസാന്തകം

ശ്രീരാമന്റെ ഏറ്റവും വലിയ ഭക്തനായ ഹനുമാനെപ്പറ്റി കൂടുതൽ അറിയാൻ ആഗ്രഹമുണ്ടെന്നു പറഞ്ഞ് വിശാഖും വൈശാലിയും മാധവനെ നിർബന്ധിച്ചു. ചുരുക്കി പറയാം എന്നു പറഞ്ഞ് മാധവൻ തുടർന്നു: ശക്തിമാനും വേദാന്തിയും പണ്ഡിതനും ബ്രഹ്മചാരിയും അതീവ ഭക്തനും ചിരംജീവിയുമായ ഹനുമാൻ അഥവാ അഞ്ജനേയൻ രാമായണ കഥയിൽ നിറഞ്ഞുനിൽക്കുന്ന ഒരു കഥാപാത്രമാണ്. അഞ്ജന പ്രസവിച്ചതുകൊണ്ട് അഞ്ജനേയനായി. ഹനുമാന്റെ ജനനത്തെപ്പറ്റി പുരാണങ്ങളിൽ വിഭിന്നങ്ങളായ കഥകളുണ്ട്. ഹനുമാൻ ശിവന്റെ പുത്രനാണെന്നും വായുവിന്റെ പുത്രനാണെന്നും ഒക്കെ കഥകളുണ്ട്.

ഒരിക്കൽ ശിവനും പാർവ്വതിയുംകൂടി കാടുകളിൽ വാനരരൂപികളായി വൃക്ഷശിഖരങ്ങളിൽ ചാടിച്ചാടി നടന്നു. ഈ ഘട്ടത്തിൽ പാർവ്വതി ഗർഭിണിയായി. ഒരു വാനരന്റെ അമ്മയായിരിക്കാൻ പാർവ്വതിക്ക് മനസ്സു തോന്നിയില്ല. വിവരമറിഞ്ഞ ശിവൻ പാർവ്വതിയുടെ ഗർഭസ്ഥിതനായ ശിശുവിനെ എടുത്ത് വായുദേവന് നൽകി. വായുഭഗവാൻ പാർവ്വതിയുടെ ഗർഭവുംപേറി നാനാദിക്കിലും സഞ്ചരിച്ചു. ഗർഭം പരിപക്വമായപ്പോൾ വായുദേവൻ ഗർഭത്തെ അഞ്ജനയുടെ ഗർഭത്തിൽ നിക്ഷേപിച്ചു. അങ്ങനെ അഞ്ജന പ്രസവിച്ച പുത്രനാണ് ഹനുമാനെന്ന് കമ്പരാമായണം.

മഹാവിഷ്ണുവിന്റെ മോഹിനീവേഷംകണ്ട് ശിവൻ കാമോത്സുകനായിത്തീർന്നപ്പോൾ സ്ഖലിച്ച ഇന്ദ്രിയം സപ്തർഷികൾ എടുത്ത് അഞ്ജന എന്ന വാനരസ്ത്രീയുടെ ഗർഭത്തിൽ നിക്ഷേപിച്ചു. അങ്ങനെ അഞ്ജനയിൽനിന്നും ജനിച്ച പുത്രനാണ് ഹനുമാൻ എന്ന് ശിവപുരാണം.

സന്താനലബ്ധിക്കായി നടത്തിയ പുത്രകാമേഷ്ടി യാഗത്തിൽനിന്നും ലഭിച്ച ദിവ്യമായ പായസം ദശരഥൻ ഭാര്യമാരായ കൗസല്യ, കൈകേയി, സുമിത്ര എന്നിവർക്ക് വീതിച്ചുകൊടുത്തു. അതിൽനിന്ന് എങ്ങനെയോ അല്പഭാഗം ഒരു പരുന്ത് അപഹരിച്ചുകൊണ്ടുപോയി. വഴിമദ്ധ്യേ പരുന്തിന്റെ കൊക്കിൽനിന്ന് ആ പായസം താഴെ പോവുകയും അത് വനത്തിലൊരിടത്ത് തപസ്സിൽ മുഴുകിയിരുന്ന അഞ്ജനയിൽ പതിക്കുകയുംചെയ്തു. അമൃതതുല്യമായ ആ പായസത്തിന്റെ തേജസ്സാൽ അഞ്ജനയിൽ ജനിച്ച ശിശുവാണ് ഹനുമാനെന്ന് ആനന്ദരാമായണം.

ജനിച്ച ഉടൻ അഞ്ജനേയൻ സൂര്യബിംബം ഭക്ഷിക്കാനുള്ള ഫലമാണെന്ന വിചാരത്തിൽ സൂര്യൻെറ നേർക്ക് ഒറ്റച്ചാട്ടം ചാടി. സൂര്യൻെറ സമീപത്തെത്തിയപ്പോൾ സൂര്യനെക്കാൾ വലുതായി നിൽക്കുന്ന രാഹുവിനെക്കണ്ട് അതിൻെറ നേർക്ക് എടുത്തുചാടി. തുടർന്ന് ഐരാവതത്തെകണ്ട് അതിനെ പിടിക്കാനൊരുങ്ങി. അതിൽ കോപിഷ്ടനായ ഇന്ദ്രൻ തൻെറ വജ്രായുധംകൊണ്ട് അഞ്ജനേയനെ ആക്രമിച്ചു. വജ്രായുധം ഹനുമാൻെറ താടിയിൽ മുട്ടി മുറിവേറ്റു. ഇങ്ങനെ മുറിവുപറ്റിയതിനാലാണ് ഹനുമാൻ എന്നു പേർ ലഭിച്ചത്. (ഹനു = താടിയെല്ല്. വലിയ ഹനുവോടുകൂടിയവൻ ഹനുമാൻ) ലോകമുള്ള കാലംവരെയും ആയുഷ്മാനായി വാഴുകയെന്നും അത്യന്തം ഭക്തനായി വാഴുകയെന്നും വിക്രമനായി വിശ്വം ജയിച്ച് വാഴുകയെന്നും ആയുധങ്ങളാൽ അപകടം ഉണ്ടാകാതെയിരിക്കട്ടെയെന്നും, അഗ്നി ബാധ ഉണ്ടാകാതെയിരിക്കട്ടെയെന്നും ഒരിക്കലും മരണം സംഭവിക്കാതെയിരിക്കട്ടെയെന്നും (ചിരംജീവി) ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരും, ഇന്ദ്രനും, അഗ്നിയും, കാലനും മറ്റു ദേവഗണങ്ങളും അഞ്ജനേയനെ അനുഗ്രഹിച്ചു. ബലത്തിലും വേഗത്തിലും ഹനുമാനെ വെല്ലാൻ ആരുംതന്നെ ഉണ്ടാകാതിരിക്കട്ടെയെന്നും അനുഗ്രഹിച്ചു. പിന്നീട് സൂര്യനെ ഗുരുവായി സ്വീകരിച്ചു. വെറും 60 നാഴിക (24 മണിക്കൂർ) കൊണ്ട് പ്രപഞ്ചത്തിലെ എല്ലാ ശാസ്ത്രങ്ങളും ഹനുമാൻ വശമാക്കി. അതിൻെറ ഗുരുദക്ഷിണയായിട്ടാണ് സൂര്യപുത്രനായ സുഗ്രീവനെ ഹനുമാൻ സഹായിച്ചത്. പല രൂപത്തിലും ഭാവത്തിലും ഭക്തർ ഹനുമാനെ ഉപാസിച്ചുവരുന്നു. ചൊവ്വാദോഷ നിവാരണം, ശനിദോഷ നിവാരണം, വ്യാഴപ്രീതി, ശത്രുജയത്തിനും, ശരീരത്തിന് ആത്മീയബലം വർദ്ധിപ്പിക്കുന്നതിനും, വിദ്യാവിജയത്തിനും, ഹനുമാനെ ഉപാസിക്കുന്നത് ഉത്തമമാണ്. ഭക്തിയോടെ ഭജിക്കുന്നവരെ കാറ്റിനെപ്പോലെ പാഞ്ഞെത്തി രക്ഷിക്കുമെന്നാണ് വിശ്വാസം.

***അച്ഛൻ വലിയ ഹനുമാൻ ഭക്തനാണല്ലോ. ഇതിൻെറ പിന്നിൽ വല്ല കാരണവുമുണ്ടോ? വൈശാലിയുടെ കുസൃതിച്ചോദ്യത്തിന് മാധവൻ ഇങ്ങനെ മറുപടി നൽകി.***

മക്കളേ, എനിക്കിപ്പോൾ ശനിദശയാണ്. ശനിദോഷ നിവാരണത്തിന് അഞ്ജനേയനെ ഭജിക്കുന്നത് ഏറ്റവും ശ്രേഷ്ഠമാണ്. ഒരിക്കൽ ശനിയെ പരാജയപ്പെടുത്തിയ ഹനുമാൻ ശനിയോട് ഇങ്ങനെ പറഞ്ഞു. എൻെറ ഭക്തരായ ആളുകളെ നീ ഉപദ്രവിക്കയില്ലെന്ന് സത്യംചെയ്താൽ നിന്നെ ഞാൻ വിടാം. ശനീശ്വരൻ സമ്മതിച്ചശേഷമാണ് ഹനുമാൻ ശനിയ്ക്ക് മോചനം നൽകിയത്. അതുകൊണ്ടാണ് ശനിദോഷ നിവാരണത്തിന് ഹനുമൽഭജനം ഏറ്റവും ശ്രേഷ്ഠം എന്ന് പറയുന്നത്. ഹനുമാനെ ഉപാസിക്കാൻ നല്ലത് ചൊവ്വ, വ്യാഴം, ശനി എന്നീ ദിവസങ്ങളാണ്. (ശനിയാഴ്ച ശാസ്താവിൻെറയും വിശേഷദിവസമാണ്. ശാസ്താവിനെയും ശനിദേവനായിട്ടാണ് കരുതുന്നത്)

പമ്പാദർശനം കഴിഞ്ഞ് അവർ മുന്നോട്ടു നീങ്ങി. പന്തള രാജാവിൻെറ മണ്ഡപത്തിൽ ദക്ഷിണ നൽകി തൊഴുത്, രാജാവ് നൽകിയ ഭസ്മവും നെറ്റിയിൽ തൊട്ട്

വീണ്ടും അവർ നടന്നു. നടക്കുന്നതിനിടയിൽ വൈശാലി ചോദിച്ചു.

***ഭസ്മവും ചന്ദനവും കളഭവും ടങ്ങക്കെ നമ്മൾ എന്തിനാണ് നെറ്റിയിൽ തൊടുന്നത്? അതുകൊണ്ടുള്ള പ്രയോജനമെന്താണ്?***

ഭസ്മം, ചന്ദനം, മഞ്ഞൾപ്രസാദം, കുങ്കുമം, കളഭം ഇവയൊക്കെ ക്ഷേത്രങ്ങളിൽ പ്രസാദമായി നൽകുന്നതിൻെറ പിന്നിൽ ധാരാളം ശാസ്ത്രീയ വശങ്ങളുണ്ട്. ഔഷധമൂല്യങ്ങളുള്ള ഇവ ശരീരത്തിൻെറ ഊഷ്മാവിനെ നിലനിർത്തുന്നതിനും രോഗാണുക്കളെ ചെറുത്തുനിൽക്കുന്നതിനും സഹായിക്കുന്നു. തകിട്, ചരട് ഇവയൊക്കെ ഭസ്മത്തിൽവച്ച് മന്ത്രംചൊല്ലി പൂജിച്ചു നൽകുന്നത് സാധാരണമാണല്ലോ. ചന്ദനം, മഞ്ഞൾ കളഭം ഇവയൊക്കെ ശരീരത്തിന് തണുപ്പു നൽകുന്നതാണ്.

ഭസ്മത്തിന് വിഭൂതി എന്നും പറയും. 'ഭ' എന്നാൽ ഭർത്സനം; 'സ്മ' എന്നാൽ സ്മരണം. അതായത് ഭർത്സനത്തെ നശിപ്പിച്ച് ഈശ്വരനെ സ്മരിക്കുന്ന എന്നർത്ഥമാണ് ഭസ്മം എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത്. (ഭസ്മം എന്ന പദത്തിന് ശക്തി, ഐശ്വര്യം, ധനം, സിദ്ധി എന്നീ അർത്ഥങ്ങൾ നിഘണ്ഡുവിൽ പറയുന്നുണ്ട്.) പരിശുദ്ധമായ പശുവിൻ ചാണകം ചാരമാക്കിയാണ് ഭസ്മം ഉണ്ടാക്കുന്നത്. 64 സിദ്ധൗഷധങ്ങളിൽ ഭസ്മത്തിന് പ്രധാന സ്ഥാനമാണുള്ളത്. പ്രത്യേകിച്ച് തങ്കഭസ്മത്തിന്. തങ്കഭസ്മം കഴിച്ചാൽ വാർദ്ധക്യത്തേപ്പോലും ചെറുത്തു നിൽക്കാനുള്ള കഴിവുണ്ടാകും. തങ്കഭസ്മം നെറ്റിയിൽ തൊടുന്നത് ഏറ്റവും ഉത്തമമാണ്. ഭസ്മധാരണം പഞ്ചാക്ഷരീമന്ത്രമായ 'നമശിവായ' എന്നതിനെയാണ് സൂചിപ്പിക്കുന്നത്. ഭസ്മം വലതു കൈയിലെടുത്ത് നെറ്റിയിൽ മൂന്ന് സമരേഖയായിട്ടാണ് ധരിക്കേണ്ടത്. ഒന്നാമത്തെ വര അഹങ്കാരത്തെയും രണ്ടാമത്തെ വര അജ്ഞതയേയും മൂന്നാമത്തെ വര ദുഷ്കർമ്മങ്ങളേയും ഇല്ലാതാക്കുന്നു. ശരീരത്തിലെ ഒമ്പത് ഭാഗങ്ങളിൽ ഭസ്മധാരണം ചെയ്യണമെന്നാണ് വിധി. നെറ്റി, രണ്ടു കൈകളുടെ മുകൾ ഭാഗം, രണ്ടു കൈമുട്ടുകൾ, രണ്ടു കണങ്കൈകൾ, കഴുത്ത്, നെഞ്ച് എന്നിവയാണ് ഒമ്പത് ഭാഗങ്ങൾ.

എന്നാൽ ഭസ്മം ശരീരത്തിലെ 15 ഭാഗങ്ങളിൽ ധരിക്കുന്നത് ഏറ്റവും ഉത്തമമാണെന്ന് സ്കന്ദപുരാണം ഉദ്ഘോഷിക്കുന്നു. തല, നെറ്റി, കഴുത്ത്, നെഞ്ച്, വയറിൻെറ ഇരുവശങ്ങൾ, രണ്ടു ഭുജങ്ങൾ, രണ്ട് കണങ്കാലുകൾ, രണ്ട് കണങ്കൈകൾ, പുറകിൽ ഇരുവശം, കഴുത്തിൻെറ പിൻഭാഗം എന്നിവയാണ് 15 ഭാഗങ്ങൾ.

ശരീരം മുഴുവനും വൈദ്യുതകാന്ത തരംഗമായി (Electro magnetic waves) ഊർജ്ജം (Energy) ബഹിർഗമിക്കപ്പെടുന്നുണ്ട്. പ്രത്യേകിച്ച് നെറ്റിയും രണ്ടു പുരികങ്ങളുടെയും ഇടയിലുള്ള സൂക്ഷ്മഭാഗത്ത് ഈ ഊർജ്ജം താരതമ്യേന വർദ്ധിക്കുമ്പോൾ അത് തലവേദന (Headache) ആയി മാറുന്നു. ഭസ്മം, ചന്ദനം, മഞ്ഞൾ പ്രസാദം, കുങ്കുമം, കളഭം ഇവയൊക്കെ നെറ്റിയിൽ പുരട്ടുമ്പോൾ ആ ഭാഗത്തുള്ള ഊർജ്ജത്തിൻെറ ശക്തി കുറയ്ക്കുവാൻ സഹായകമാകുന്നു.

കുങ്കുമം സാധാരണയായി സ്ത്രീകളാണ് തൊടാറുള്ളത്. എന്തെന്നാൽ കുങ്കുമം ലക്ഷ്മി, പാർവ്വതി, സരസ്വതി, ഭഗവതി എന്നീ ദേവിമാരുടെ ആരാധനയുമായി

ബന്ധപ്പെടുത്തിയിട്ടുള്ളതാണ്. കുങ്കുമം ഐശ്വര്യം, ഭാഗ്യം, ദീർഘവും സുഖകരവുമായ വിവാഹജീവിതം എന്നിവയെ പ്രതിനിധാനം ചെയ്യുന്നു. അതുകൊണ്ടുതന്നെയാണ് വിവാഹിതകളായ സ്ത്രീകൾ നെറ്റിക്കു മുകളിൽ കുങ്കുമം തൊടുന്നത്.

കുറിതൊടുന്നതിന് സാധാരണയായി ഭസ്മം, ചന്ദനം, കുങ്കുമം ഇവയാണ് ഉപയോഗിക്കുന്നത്. ഇവ മൂന്നും ജ്ഞാനദർശനങ്ങളെ സൂചിപ്പിക്കുന്നു. പണ്ടൊരു ബ്രാഹ്മണൻ അവരുടേതായ നിത്യകർമ്മങ്ങൾ ഉപേക്ഷിച്ച് ഒരു ശൂദ്രൻെറ കുടുംബത്തിൽ താമസമാക്കി. ശൂദ്രൻെറ ദുഷ്ക്കർമ്മങ്ങളിൽ ഈ ബ്രാഹ്മണനും പങ്കാളിയായി. നിർഭാഗ്യവശാൽ ബ്രാഹ്മണൻെറ അന്ത്യം ഈ ശൂദ്രൻെറ കൈകൾകൊണ്ടുതന്നെ നടന്നു. ശവശരീരം കാട്ടിൽ ഉപേക്ഷിക്കപ്പെട്ടു. ആ സമയം ഏതോ ചാരക്കൂട്ടിൽ കിടന്ന നായ് അവിടെ എത്തി ശവശരീരം മണത്തുനോക്കി. കുറച്ചു ചാരം നായയുടെ ശരീരത്തിൽനിന്ന് ശവശരീരത്തിലേക്ക് വീണു. ഈ സമയം നരകത്തിലെത്തിയ ബ്രാഹ്മണനെ ശിവദൂതന്മാർ കയ്യോടെ പിടിച്ച് തേരിൽക്കയറ്റി കൊണ്ടുപോകാൻ ശ്രമിച്ചു. എന്നാൽ യമധർമ്മ രാജാവ് തടഞ്ഞു. ബ്രാഹ്മണൻെറ ശരീരത്തിൽവീണ ഭസ്മത്തിൻെറ മഹത്വത്തെപ്പറ്റി ശിവദൂതന്മാർ യമധർമ്മനെ പറഞ്ഞ് മനസ്സിലാക്കി ബ്രാഹ്മണനെ സ്വർഗ്ഗത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. ഈ കഥ ഭസ്മത്തിൻെറ മാഹാത്മ്യത്തെ വെളിപ്പെടുത്തുന്നു.

ചാണകം ചുട്ടുണ്ടാക്കുന്ന ഭസ്മമാണ് ഉത്തമം. ഭസ്മം എടുത്ത് നെറ്റിയിൽ മൂന്നുവര വരച്ചാൽ സകല പാപങ്ങളും തീരും. ആയുസ്സും ആരോഗ്യവും ഐശ്വര്യവുമാണ് ഈ വരകൾകൊണ്ട് ഉദ്ദേശിക്കുന്നത്. ഭസ്മം രാവിലെ വെള്ളം ചേർത്ത് കുഴച്ചും വൈകിട്ട് നനയ്ക്കാതെയും കുറി വരയ്ക്കണം എന്നാണ് നിയമം.

ചന്ദനം നമ്മുടെ നെറ്റിയിൽ ഒരു ചെറിയ വരപോലെയാണ് ഉപയോഗിക്കാറുള്ളത്. ഇതിൻെറ കാരണം നെറ്റിയുടെ മദ്ധ്യത്തിലോ അതിനോട് ചേർന്ന ഭാഗത്തോ വളരെ പ്രധാനപ്പെട്ട മർമ്മം സ്ഥിതിചെയ്യുന്നു. ഈ മർമ്മം തലച്ചോറിൻെറ പ്രവർത്തനത്തെ സഹായിക്കുന്ന ഒന്നാണ്. ആ മർമ്മം നമുക്ക് കൃത്യമായി അറിയാത്തതുകൊണ്ടാണ് ചെറിയ വരപോലെ തൊടുന്നത്. അതുകൊണ്ട് നെറ്റിയ്ക്കും തലയ്ക്കും കുളിർമ്മ ലഭിക്കുന്നു.

സുഗന്ധമുള്ള തടിയോടുകൂടിയ ഒരു വൃക്ഷമാണ് ചന്ദനം. തെക്കേ ഇന്ത്യയിൽ കേരളം, കർണ്ണാടകം, ആന്ധ്ര, തമിഴ്നാട് എന്നിവടങ്ങളിൽ ചന്ദനമരം സുലഭമാണ്. വിലയേറിയ ഈ വൃക്ഷം ഗവണ്മെൻറിൻെറ അധീനതയിലാണ്. ഇതിൻെറ ശാസ്ത്രനാം Santalum Album എന്നാണ്. ചന്ദനത്തിൽ നിന്ന് എടുക്കുന്ന എണ്ണ ഔഷധഗുണമുള്ളതാണ്, ഇതിന് ത്വക്ക് രോഗങ്ങളെ ചെറുക്കാൻ കെല്പുണ്ട്. ചന്ദനം ആയുർവ്വേദ ഔഷധങ്ങളിൽ ഉപയോഗിച്ചുവരുന്നു. ചന്ദനത്തിൽനനിന്ന് ചന്ദനത്തിരി, സുഗന്ധദ്രവ്യങ്ങൾ എന്നിവ ഉണ്ടാക്കുന്നു. വിത്തിൽനിന്നും മുളച്ച് വളർന്നുവരുന്ന ചന്ദനമരം 12 മുതൽ 15 മീറ്റർ ഉയരം വരെ വളരുന്നു. ഇതിൻെറ വേറൊരു വകഭേദമാണ് രക്തചന്ദനം. ഇതും ഒരു ഔഷധമായി ഉപയോഗിച്ചുവരുന്നു.

ചന്ദനത്തിൻെറ പര്യായപദങ്ങളാണ് ഭദ്രശ്രീ, ഗന്ധസാരം, മലയജം, മാലേയം

എന്നിവ.

നീലിമല കയറാൻ തുടങ്ങിയപ്പോൾ വൈശാലി ചോദിച്ചു. കരിമലയേക്കാൾ ഉയരമുണ്ടോ നീലിമലയ്ക്ക് ? ഉയരം കൂടിയത് കരിമലയാണ്. വിശാഖ് ശരിയായ ഉത്തരം നൽകി.

"സ്വാമിയേ.... അയ്യപ്പോ.... അയ്യപ്പോ.... സ്വാമിയേ...." ശരണം വിളിച്ചുകൊണ്ട് അവർ പതുക്കെപ്പതുക്കെ മല ചവുട്ടി അപ്പാച്ചിമേട്ടിൽ എത്തി. അപ്പാച്ചിമേട്ടിൻെറ അടുത്തുള്ള ഇപ്പാച്ചിക്കുഴിയിലേക്ക് 'അരിയുണ്ട' വലിച്ചെറിഞ്ഞപ്പോൾ വൈശാലി ചോദിച്ചു: നമ്മൾ ഈ അരിയുണ്ട എറിയുന്നത് എന്തിനാണ്? മാധവൻ പറഞ്ഞു: അവിടെ വസിക്കുന്ന താടക എന്ന രാക്ഷസിയെ ഓടിക്കാൻവേണ്ടിയാണ് അരിയുണ്ട എറിയുന്നതെന്നാണ് വിശ്വാസം. അഗസ്ത്യൻെറ ശാപംകൊണ്ടാണ് താടക രാക്ഷസിയായി തീർന്നത്. രാമായണത്തിൽ പറയുന്ന ആ കഥ പറഞ്ഞുതരാം.

സുരക്ഷൻെറ പുത്രനായി സുകേതു എന്ന വലിയ ഒരു യക്ഷനുണ്ടായിരുന്നു. അദ്ദേഹം കുട്ടികളില്ലാത്ത ദുഃഖംമൂലം ബ്രഹ്മാവിനെ തപസ്സുചെയ്തു. ബ്രഹ്മാവിൻെറ വരപ്രസാദത്തിൽ സുകേതുവിന് താടക എന്ന പുത്രി ജനിച്ചു. ബ്രഹ്മാവ് അവൾക്ക് ആയിരം ആനയുടെ ശക്തി കൊടുത്തു. അക്രമപ്രവർത്തിയും മായാപ്രവർത്തിയും താടകയ്ക്ക് സ്വതസിദ്ധമായിത്തീർന്നു. അവൾ ഝർഝരൻെറ പുത്രനായ സുന്ദനെ വിവാഹംകഴിച്ചു. അവർക്ക് മാരീചനെന്നും സുബാഹുവെന്നും രണ്ട് പുത്രന്മാർ ജനിച്ചു. അവരും താടകയെപ്പോലെ അതിശക്തരും മഹാമായാവികളുമായിത്തീർന്നു.

ഒരിക്കൽ സുന്ദൻ അഗസ്ത്യമുനിയുടെ ആശ്രമം ആക്രമിച്ചു. അഗസ്ത്യൻെറ കോപാഗ്നിയിൽ സുന്ദൻ ചാമ്പലായിപ്പോയി. വിവരമറിഞ്ഞ താടക പുത്രന്മാരോടൊത്ത് അഗസ്ത്യനെ ആക്രമിച്ചു. അഗസ്ത്യൻ അവരെയും ശപിച്ച് രാക്ഷസരാക്കി. രാവണൻെറ സഹായത്താൽ താടക 'കരൂക്ഷം' എന്ന സ്ഥലത്തുള്ള കൊടുങ്കാട് കൈവശപ്പെടുത്തി പുത്രന്മാരോടൊത്ത് അവിടെ താമസം തുടങ്ങി. ആ അവസരത്തിലാണ് വിശ്വാമിത്രൻ രാമലക്ഷ്മണന്മാരോടുകൂടി ആ കാട്ടിൽക്കൂടി കടന്നുവന്നത്. താടക ശ്രീരാമനോട് എതിർത്തപ്പോൾ ശ്രീരാമൻ ഒറ്റ ബാണംകൊണ്ട് താടകയെകൊന്നു. താടകയുടെ സ്ഥൂലദേഹം വൻമലപോലെ നിലംപതിച്ചു. സൂക്ഷ്മദേഹം ഒരു ഗന്ധർവ്വസുന്ദരിയായി മാറി. ശാപമുക്തി നേടിയ താടക ശ്രീരാമനെ സ്തുതിച്ചശേഷം ഗന്ധർവ്വലോകത്തേക്ക് യാത്രയാകുകയുംചെയ്തു.

അപ്പാച്ചിമേട്ടിൽ വരുന്നവരെ കാത്തുരക്ഷിക്കുന്നത് ധർമ്മശാസ്താവിൻെറ ഭൂതഗണങ്ങളിൽ പ്രധാനിയായ കടുരവൻ ആണെന്നും കടുരവനെ പ്രീതിപ്പെടുത്തുവാനാണ് ഇരുവശത്തുമുള്ള അപ്പാച്ചി, ഇപ്പാച്ചി എന്നീ കുഴികളിൽ അരിയുണ്ട എറിയുന്നതെന്നുമാണ് മറ്റൊരു വിശ്വാസം. ദുർദ്ദേവതകളെ പ്രീതിപ്പെടുത്താനാണ് അരിയുണ്ട എറിയുന്നതെന്നും വിശ്വാസമുണ്ട്.

അപ്പാച്ചിമേട്ടിൽ അവർ കുറേസമയം വിശ്രമിച്ചു. നാരങ്ങാവെള്ളം കുടിച്ച് ദാഹം തീർത്തു. കാനനഭംഗി ആവോളം നുകർന്ന് വിശാഖും വൈശാലിയും മതിമറന്നിരുന്നു. പക്ഷികളുടെ കളകൂജനങ്ങൾ അവർക്ക് കർണ്ണപീയൂഷമായി.

അയ്യപ്പന്മാർ തിങ്ങിഞെരുങ്ങി നീങ്ങിക്കൊണ്ടിരിക്കുകയാണ്. പതിവുപോലെ സൂര്യദേവൻ ഉദിച്ചുയർന്ന് ശബരിഗിരീശനെ തൊഴുത് സാവധാനം നീങ്ങിത്തുടങ്ങി. ഇരുമുടിക്കെട്ടുമേന്തി അവർ മലകയറ്റം തുടർന്നു. അവരെപ്പോലെതന്നെ ആയിരക്കണക്കിന് അയ്യപ്പന്മാരാണ് മലകയറിക്കൊണ്ടിരിക്കുന്നത്. വൃദ്ധരും വികലാംഗരുമായ ഭക്തർ അവരുടെ അവശതകളെ തൃണവൽഗണിച്ച് മലകയറുന്നതുകണ്ടപ്പോൾ വിശാഖിനും വൈശാലിയ്ക്കും സഹതാപംതോന്നി.

വാനരന്മാർ വൃക്ഷശിഖരങ്ങളിൽ ഊഞ്ഞാലാടി നടക്കുന്ന കാഴ്ച വിശാഖിനെയും വൈശാലിയെയും ആനന്ദിപ്പിച്ചു. കാനനത്തിൻെറ മനോഹാരിതകൾ നുകർന്നുകൊണ്ടുള്ള യാത്ര അവരെ ശബരിപീഠത്തിലെത്തിച്ചത് അറിഞ്ഞതേയില്ല. സമതലമായ ഈ ഭാഗം മരക്കൂട്ടം എന്നറിയപ്പെടുന്നു. കാനനത്തിലെ ഏഴു കോട്ടകളിൽ ഒന്നാണിത്. അവർ ശബരീപീഠത്തിൽ നാളികേരം ഉടച്ച് പ്രദക്ഷിണംവച്ച് തൊഴുതു. നടയിൽ കർപ്പൂരം കത്തിച്ചു.

### *ശബരി ആരായിരുന്നു?*

വിശാഖിൻെറയും വൈശാലിയുടെയും ചോദ്യത്തിന് മാധവൻ മറുപടി പറഞ്ഞുതുടങ്ങി: രാമായണ കാലത്തോളം പഴക്കമുള്ള പരിപാവനമായ സ്ഥലമാണ് ശബരിമലയും പരിസരങ്ങളും. രാമായണ കഥയിലെ ശബരി ഇരുന്ന് തപസ്സുചെയ്ത സ്ഥലമായതിനാൽ ശബരിമല എന്ന പേർ വന്നു. വനവാസക്കാലത്ത് ശ്രീരാമൻ മോക്ഷം നൽകിയ ഒരു കാട്ടാള സ്ത്രീയാണ് ശബരി.

ശബരി തൻെറ പൂർവ്വജന്മത്തിൽ ചിത്രകവചൻ എന്ന ഗന്ധർവ്വ രാജാവിൻെറ പുത്രിയായ മാലിനിയായിരുന്നു. മാലിനിയെ വീതിഹോത്രൻ എന്ന ഗന്ധർവ്വ രാജകുമാരൻ വിവാഹം കഴിച്ചു. വിവാഹം കഴിഞ്ഞിട്ടും മാലിനി കല്മാഷൻ എന്ന കാട്ടാളനെ കാമുകനാക്കി വച്ചു. ഇതറിഞ്ഞ വീതിഹോത്രൻ, ''കാട്ടാളൻെറ കാമുകിയായിത്തീർന്നതുകൊണ്ട് നീ കാട്ടാള സ്ത്രീയായിട്ടുതന്നെ മാറട്ടെയെന്ന്'' അവളെ ശപിച്ചു. മാലിനി കരഞ്ഞു കൊണ്ട് ഭർത്താവിനോട് ശാപമോക്ഷത്തിനായി കേണു. ശ്രീരാമനിൽനിന്ന് പാപമോചനം ലഭിക്കുമെന്ന് അവൾക്ക് ശാപമോക്ഷം നൽകി. ഉടൻതന്നെ അവൾ ഒരു കാട്ടാള സ്ത്രീയായി മതംഗാശ്രമത്തിൻെറ പരിസരത്ത് വന്നുചേർന്നു. ആ പ്രദേശം അവൾക്ക് സുഖപ്രദമായി തോന്നി. അതിന് ഒരു കാരണവും ഉണ്ടായിരുന്നു. ഒരിക്കൽ മതംഗമുനിക്കുവേണ്ടി (മതംഗമുനിക്ക് മാതംഗമുനി എന്നും പേരുണ്ട്) ശിഷ്യന്മാർ ഫലങ്ങൾ ശേഖരിച്ച് തളർന്നു വരുന്നവഴി കുറെ സ്വേദബിന്ദുക്കൾ അവിടെ വീണു. ആ സ്വേദ ബിന്ദുക്കളിൽ നിന്നും വളർന്നുവന്ന വൃക്ഷലതാദികളും അവയുടെ പുഷ്പങ്ങളും ഒരിക്കലും വാടിപ്പോവുകയില്ലെന്ന് മുനി അനുഗ്രഹിച്ചു.

കഥകേട്ടുകൊണ്ടിരുന്ന വിശാഖും വൈശാലിയും ചുറ്റുപാടുമുള്ള വൃക്ഷലതാദികളിലേക്കു നോക്കി പറഞ്ഞു: എത്ര മനോഹരം!

മതംഗ മുനിയെയും ശിഷ്യന്മാരെയും ശുശ്രൂഷിച്ചും തപശ്ചര്യ അനുഷ്ഠിച്ചും

ശബരി വളരെക്കാലം അവിടെ കഴിഞ്ഞുകൂടി. മുനിമാർ ദേഹത്യാഗം ചെയ്യുന്ന അവസരത്തിൽ 'ശ്രീരാമ ദർശനവും ശാപമോക്ഷവും' സംഭവിക്കുമെന്നും അപ്രത്യക്ഷങ്ങളും ഭൂതഭാവി കാര്യങ്ങളും കണ്ടറിയാനുള്ള ദിവ്യദശക്തി ലഭിക്കുമെന്നും അവൾക്ക് വരവും കൊടുത്തു. അതിനുശേഷം അവൾ ശ്രീരാമനെ കാത്ത് ദിവസങ്ങൾ കഴിച്ചുകൂട്ടുകയായിരുന്നു.

ശ്രീരാമ ലക്ഷ്മണന്മാരുടെ വനവാസക്കാലം അവർ പല ആശ്രമങ്ങളും സന്ദർശിച്ച് മതംഗാശ്രമത്തിലും എത്തിച്ചേർന്നു. ശ്രീരാമൻെറ ആഗമന വാർത്ത മനസ്സിലാക്കിയ ശബരി അദ്ദേഹത്തിനുവേണ്ടി ധാരാളം പഴവർഗ്ഗങ്ങൾ സംഭരിച്ചിരുന്നു. രാമലക്ഷ്മണന്മാർ ആശ്രമത്തിൽ പ്രവേശിച്ചപ്പോൾ ശബരി അവരെ ആദരപൂർവ്വം എതിരേറ്റു. ശബരി നൽകിയ പഴങ്ങൾ ശ്രീരാമന് അമൃതായിത്തോന്നി. ശ്രീരാമൻ ശബരിയ്ക്ക് ഭക്തിമാർഗ്ഗം ഉപദേശിച്ചുകൊടുത്തു.

"ഭക്തിയൊന്നൊഴിഞ്ഞു മറ്റില്ല കാരണമേതും
മുക്തി വന്നീടുവാനുമില്ല മറ്റേതുമൊന്നും...."
ഇങ്ങനെ പോകുന്നു ആ ഉപദേശങ്ങൾ.

സീതയെ അന്വേഷിച്ചു നടക്കുകയാണെന്നു ശ്രീരാമനിൽനിന്നും അറിഞ്ഞ ശബരി ശ്രീരാമനോട് പറഞ്ഞു: "ഇവിടെനിന്ന് കുറേ തെക്കോട്ട് ചെല്ലുമ്പോൾ പമ്പ എന്ന മനോഹരമായ സരസ്സുണ്ട്. അതു കഴിഞ്ഞ് കുറേക്കൂടി സഞ്ചരിച്ചാൽ ഋശ്യമൂകമെന്ന ഒരു പർവ്വതത്തിലെത്താം. (ഋശ്യമൂകാചലത്തിന് ബാലികേറാമല എന്ന പേരുമുണ്ട്) അതിനു മുകളിൽ സൂര്യപുത്രനായ സുഗ്രീവൻ വസിക്കുന്നുണ്ട്. സുഗ്രീവനുമായി സഖ്യം ചെയ്താൽ സീതയെ അന്വേഷിച്ച് കണ്ടുപിടിക്കുന്നതിന് സാധിക്കും. ഇത്രയും പറഞ്ഞശേഷം ശബരി കണ്ണുകളടച്ചു. പെട്ടെന്ന് അവളുടെരൂപം മാറി അവൾ ഗന്ധർവ്വകുമാരിയായ മാലിനി ആയിത്തീർന്നു. ഉടനെ ഒരു ദിവ്യവിമാനത്തിൽ ഒരു ഗന്ധർവ്വ രാജകുമാരൻ അവിടെ വന്നിറങ്ങി. അത് മാലിനിയുടെ ഭർത്താവായ വീതിഹോത്രനായിരുന്നു. ശ്രീരാമനെ വണങ്ങിയശേഷം വീതിഹോത്രൻ മാലിനിയെ ഗന്ധർവ്വ നഗരിയിലേക്ക് കൂട്ടിക്കൊണ്ടു പോയി.

കഥ കേട്ടുകഴിഞ്ഞപ്പോൾ വിശാഖും വൈശാലിയും പറഞ്ഞു: രാമായണ കഥയുമായി താരതമ്യപ്പെടുത്തുമ്പോൾ എത്രമാത്രം സമാനതയാണ് ഈ പ്രദേശത്തിന് തോന്നുന്നത്.

ചുറ്റുപാടുമുള്ള മാമലകളും വനങ്ങളും കണ്ട് അവരുടെ മനം കുളിർന്നു. ഉറക്കെ ശരണം വിളിച്ച് അവർ മുന്നോട്ടു നടന്നു. നീലിമല കയറ്റം കഴിഞ്ഞു. ഇനിയങ്ങോട്ട് ഇറക്കമാണ്. കരിമലയുമായി തട്ടിച്ചു നോക്കിയാൽ ഇതൊന്നുമില്ല. അവർ ശരംകുത്തിയിൽ എത്തിയപ്പോൾ വൈശാലി പറഞ്ഞു:

***അയ്യോ! എന്തുമാത്രം ശരക്കോലുകളാണ്. എന്തിനാണച്ഛാ ഈ ശരക്കോലുകളൊക്കെ ഇവിടെ നിക്ഷേപിക്കുന്നത്?***

മക്കളേ, അതൊരു വലിയ കഥയാണ്. ജീവിതലക്ഷ്യം പൂർത്തീകരിച്ച

തിനുശേഷം മണികണ്ഠൻ പന്തള രാജാവിനോട് പറഞ്ഞു: എന്റെ അവതാരോദ്ദേശ്യം പൂർത്തീകരിച്ചു. ഇനി ഞാൻ സ്വസ്ഥമായ ഒരു സ്ഥലത്തിരിക്കാൻ പോവുകയാണ്. മണികണ്ഠൻ ഒരു ശരം തൊടുത്തുവിട്ടു. അത് ഒരു അരയാലിൽ ചെന്ന് പതിച്ചു. അതാണ് ശരംകുത്തിയാല്. മുമ്പ് ഇവിടെ ഒരു ആൽമരം ഉണ്ടായിരുന്നു. തീർത്ഥാടകർക്ക് സൗകര്യങ്ങൾ ഒരുക്കാൻവേണ്ടി ആൽമരം വെട്ടിമാറ്റി തറ നിരപ്പാക്കി. മറവപ്പടയെ തുരത്തിയോടിച്ച അയ്യപ്പനും അനുയായികളും തങ്ങളുടെ ആയുധങ്ങൾ ഉപേക്ഷിച്ച സ്ഥലമാണ് ശരംകുത്തിയെന്നും പറയുന്നു. കന്നിഅയ്യപ്പന്മാർ കൊണ്ടുവരുന്ന ശരക്കോലുകൾ നിക്ഷേപിക്കുന്നത് ഇവിടെയാണ്.

ശരംകുത്തിയിൽ എത്തിയപ്പോൾ അവർ സന്നിധാനത്തിലെ ആരവം കേട്ടു. വിശാഖും വൈശാലിയും അവരുടെ ശരക്കോലുകൾ ശരംകുത്തിയിൽ നിക്ഷേപിച്ചു.

മാളികപ്പുറത്തമ്മയ്ക്ക് അയ്യപ്പനെ വിവാഹം കഴിക്കുവാൻ വളരെ ആഗ്രഹമുണ്ടായിരുന്നു. പക്ഷേ അയ്യപ്പൻ ഒരു നിർദ്ദേശം മുന്നോട്ടു വച്ചു. എന്നെ കാണാൻ കന്നിഅയ്യപ്പന്മാർ വരാതിരിക്കുന്ന വർഷം നിന്നെ ഞാൻ വിവാഹം കഴിക്കുന്നതായിരിക്കും. അതുവരെ നീ മാളികപ്പുറത്തമ്മയായി ശബരിമലയ്ക്ക് വടക്കുഭാഗത്തായി വാഴും. എന്നെ കാണാൻ എത്തുന്ന ഭക്തന്മാർ നിന്നെയും കണ്ടു തൊഴാതെ മടങ്ങിപ്പോവുകയില്ല.

മക്കളേ നിങ്ങൾ ഉൾപ്പെടെ ഈ വർഷവും ആയിരക്കണക്കിന് കന്നി അയ്യപ്പന്മാരാണ് വന്നിട്ടുള്ളത്. അതിന്റെ തെളിവാണ് ഈ കാണുന്ന ശരക്കോലുകൾ. ശബരിമല ഉള്ള കാലംവരെയും കന്നി അയ്യപ്പന്മാരും വന്നു കൊണ്ടിരിക്കും. ഇതുകേട്ട് വിശാഖും വൈശാലിയും താണസ്വരത്തിൽ പറഞ്ഞു: പാവം മാളികപ്പുറത്തമ്മ.

ഉത്സവത്തിന് പള്ളിവേട്ടയ്ക്കായി ഭഗവാൻ എഴുന്നെള്ളി എത്തുന്നത് ശരംകുത്തിയിലാണ്. മണ്ഡലപൂജയ്ക്ക് ചാർത്തുവാനുള്ള തിരുവാഭരണവും ദേവസ്വം അധികൃതർ സ്വീകരിച്ച് സന്നിധാനത്തിലേക്ക് ആനയിക്കുന്നതും ശരംകുത്തിയിൽനിന്നാണ്. തിരുവാതാംകൂർ മഹാരാജാവ് ശ്രീചിത്തിര തിരുനാൾ 1973-ലാണ് 450 പവൻ തൂക്കമുള്ള തങ്കഅങ്കി ഭഗവാന് നടയ്ക്കുവച്ചത്. ആറന്മുള പാർത്ഥസാരഥി ക്ഷേത്രത്തിൽനിന്നും രഥഘോഷ യാത്രയോടെയാണ് തങ്കഅങ്കി മണ്ഡലപൂജയുടെ തലേദിവസം ഉച്ചയോടെ പമ്പയിൽ എത്തുന്നത്. പിന്നീട് പമ്പാ ഗണപതിക്ഷേത്രത്തിൽ ദർശനത്തിന് വയ്ക്കും. മൂന്നു മണിയൊടെ തങ്കഅങ്കി അയ്യപ്പസേവാസംഘം പ്രവർത്തകർ ചുമന്ന് സന്നിധാനത്തിൽ എത്തിക്കും. തങ്കഅങ്കി ചാർത്തി അന്നു വൈകുന്നേരം ദീപാരാധന നടത്തും. പിറ്റേ ദിവസം വെളുപ്പിന് നിർമ്മാല്യത്തിന് ഇവ മാറ്റും. പിന്നെ നെയ്യഭിഷേകം നടക്കും. തങ്കഅങ്കി ചാർത്തി നടക്കുന്ന ഉച്ചപൂജയ്ക്കാണ് മണ്ഡലപൂജ എന്നു പറയുന്നത്.

ശരംകുത്തിയിൽനിന്നും ഏതാണ്ട് ഇരുപത് മിനിറ്റു നടന്നാൽ സന്നിധാനമായി.

പക്ഷേ ശരംകുത്തിയൽനിന്നും ഭക്തന്മാർ ക്യൂവിൽ നിൽക്കുകയാണ്. മാധവനും കുട്ടികളും പതിനെട്ടാംപടിയിൽ ഉടയ്ക്കാനുള്ള നാളികേരം കൈയിൽ പിടിച്ചുകൊണ്ട് ക്യൂവിൽ നിന്നു. ഒച്ച് ഇഴയുന്ന രീതിയിലാണ് അയ്യപ്പന്മാരുടെ ക്യൂ നീങ്ങുന്നത്. വെടിവഴിപാടിന്റെ ശബ്ദംകൊണ്ട് അന്തരീക്ഷം മുഖരിതമാണ്. രാവിലെ ഒമ്പതു മണിയായപ്പോൾ അവർ പതിനെട്ടാംപടിയുടെ താഴെ എത്തി. ശബരിമലയും പരിസരവും കണ്ടപ്പോൾ വിശാഖും വൈശാലിയും അത്ഭുത പരതന്ത്രരായി. ഭക്തിസാന്ദ്രമായ അന്തരീക്ഷം. കർപ്പൂരാദി ചന്ദനത്തിന്റെയും നെയ്യുടെയും സുഗന്ധംകൊണ്ട് പൂരിതമായ അന്തരീക്ഷം. എങ്ങും ശരണ ഘോഷങ്ങൾ മാത്രം. ''സ്വാമിയേ ശരണം അയ്യപ്പാ.... ധർമ്മ ശാസ്താവേ ശരണം അയ്യപ്പാ....''

***പതിനെട്ടാം പടിയുടെ ഇരുവശങ്ങളിലുമുള്ള ചെറിയ അമ്പലങ്ങൾ കണ്ട് വൈശാലി ചോദിച്ചു: ഇവിടെ ഏത് പ്രതിഷ്ഠകളാണുള്ളത്?***

മാധവൻ പറഞ്ഞു: മക്കളേ, ഞാൻ നേരത്തേ സൂചിപ്പിച്ചുവല്ലോ, അയ്യപ്പന്റെ ഉറ്റ ചങ്ങാതികളായ കടുത്തസ്വാമിയേയും കറുപ്പസ്വാമിയേയുംപറ്റി. അവരുടെ ക്ഷേത്രങ്ങളാണ് ഇവ. പതിനെട്ടാംപടിയുടെ ദ്വാരപാലകരാണവർ.

***ഈ പൊന്നുപതിനെട്ടാംപടിയ്ക്ക് എന്തൊരു ഉയരം?***

അതേ മക്കളേ, നല്ല ഉയരമുണ്ട്. പുരാതന കാലത്ത് ഒറ്റകരിങ്കലിൽ നിർമ്മിച്ച 18 പടികൾ 1985-ൽ ആണ് പഞ്ചലോഹംകൊണ്ട് പൊതിഞ്ഞത്. പടികളെല്ലാം ഒരേ അളവിലുള്ളതാണ്.

***പതിനെട്ടു പടികളുടെ മാഹാത്മ്യത്തെപറ്റി പറഞ്ഞുതരാമോ?***

മക്കളേ, ഇത് അറിഞ്ഞിരിക്കേണ്ട കാര്യംതന്നെയാണ്. ഹിന്ദുധർമ്മം അനുസരിച്ച് ഓരോ അക്കത്തിനും അതിന്റേതായ മഹാത്മ്യങ്ങളുണ്ട്. എന്നാൽ പതിനെട്ട് എന്ന അക്കത്തിന് ധാരാളം മാഹാത്മ്യങ്ങൾ നമ്മുടെ വേദപുരാണങ്ങളിൽ കാണാവുന്നതാണ്. പതിനെട്ട് എന്ന അക്കത്തെ സ്പർശിക്കുന്ന എല്ലാ പൊരുളുകളുടെയും ആകെ സത്താണ് നമ്മുടെ മുന്നിൽ കാണുന്ന ഈ പൊന്നുപതിനെട്ടാംപടി. അവയിൽ ചിലത് ഞാൻ പറയാം. ഭക്തിയോടെ മനസ്സിലാക്കണം.

- ആദ്യത്തെ അഞ്ചു പടികൾ പഞ്ചേന്ദ്രിയങ്ങളെയും (കണ്ണ്, ചെവി, മൂക്ക്, നാക്ക്, ത്വക്ക്) പിന്നീടുള്ള എട്ടു പടികൾ അഷ്ടരാഗങ്ങളേയും (കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം, അഹങ്കാരം, അസൂയ) അടുത്ത മൂന്നു പടികൾ ത്രിഗുണങ്ങളേയും (സത്വ, രജസ്, തമോ ഗുണങ്ങൾ) പിന്നെ വിദ്യയും അവിദ്യയും

കൂടി ചേരുന്ന പതിനെട്ടിനെ സൂചിപ്പിക്കുന്നു.

● പതിനെട്ട് പടികൾ ഭഗവത് ഗീതയിലെ 18 അദ്ധ്യായങ്ങളെ സൂചിപ്പിക്കുന്നു. (അർജ്ജുന വിഷാദയോഗം, സാംഖ്യയോഗം, കർമ്മയോഗം, ജ്ഞാനകർമ്മ സന്യാസ യോഗം, കർമ്മസന്യാസ യോഗം, അഭ്യാസയോഗം (ധ്യാനയോഗം), ജ്ഞാന വിജ്ഞാന യോഗം, ക്ഷരാക്ഷര ബ്രഹ്മയോഗം, രാജവിദ്യാ രാജഗുഹ്യയോഗം, വിഭൂതി വിസ്തരയോഗം, വിശ്വരൂപ ദർശനയോഗം, ഭക്തിയോഗം, ക്ഷേത്ര ക്ഷേത്രജ്ഞ വിഭാഗയോഗം, ഗുണത്രയ വിഭാഗയോഗം, പുരുഷോത്തമയോഗം, ദൈവാസുര സമ്പദ് വിഭാഗയോഗം, ശ്രദ്ധാത്രയ വിഭാഗയോഗം, മോക്ഷ സന്യാസയോഗം) ഭഗവത്ഗീതയിലെ അദ്ധ്യായത്തിന് 'യോഗം' എന്നാണ് പറയുന്നത്. പതിനെട്ടു പടികൾ പതിനെട്ടു ദിവസം നീണ്ടുനിന്ന കുരുക്ഷേത്ര യുദ്ധത്തെയും സൂചിപ്പിക്കുന്നു.

● പതിനെട്ട് പടികൾ മഹാഭാരതത്തിലെ പതിനെട്ട് പർവ്വങ്ങളെ സൂചിപ്പിക്കുന്നു. (ആദിപർവ്വം, സഭാപർവ്വം, വനപർവ്വം, വിരാടപർവ്വം, ഉദ്യോഗപർവ്വം, ഭീഷ്മപർവ്വം, ദ്രോണപർവ്വം, കർണ്ണപർവ്വം, ശല്യപർവ്വം, സൗപ്തികപർവ്വം, സ്ത്രീപർവ്വം, ശാന്തിപർവ്വം, അനുശാസനപർവ്വം, അശ്വമേധികപർവ്വം, ആശ്രമവാസിക പർവ്വം, മൗസലപർവ്വം, മഹാപ്രസ്ഥാനിക പർവ്വം, സ്വർഗ്ഗാരോഹണ പർവ്വം) മഹാഭാരതത്തിലെ അദ്ധ്യായത്തിന് 'പർവ്വം' എന്നാണ് പറയുന്നത്.

● പതിനെട്ട് പടികൾ പതിനെട്ട് പുരാണങ്ങളെ സൂചിപ്പിക്കുന്നു. ശിവനെ സംബന്ധിക്കുന്ന ആറ് പുരാണങ്ങൾ. (വായുപുരാണം, ലിംഗപുരാണം, സ്കന്ദ പുരാണം, അഗ്നിപുരാണം, മത്സ്യപുരാണം, കർമ്മപുരാണം) വിഷ്ണുവിനെ സംബന്ധിക്കുന്ന ആറ് പുരാണങ്ങൾ. (ഭാഗവതപുരാണം, വിഷ്ണുപുരാണം, നാരദീയപുരാണം, ഗരുഡപുരാണം, പത്മപുരാണം, വരാഹപുരാണം) ബ്രഹ്മാവിനെ സംബന്ധിക്കുന്ന ആറ് പുരാണങ്ങൾ. (ബ്രഹ്മപുരാണം, ബ്രഹ്മാണ്ഡ പുരാണം, ബ്രഹ്മവൈവർത്ത പുരാണം, മാർക്കണ്ഡേയപുരാണം, ഭവിഷ്യ പുരാണം, വാമനപുരാണം)

● പതിനെട്ട് പടികൾ പതിനെട്ട് ഉപപുരാണങ്ങളെ സൂചിപ്പിക്കുന്നു. (സനൽ കുമാരം, നാരസിംഹം, നാരദീയം, ശിവം, ദുർവ്വാസസ്, കാപിലം, മാനവം, ഉശനസ്, വാരുണം, കാളികം, സാംബം, സൗരം, ആദിത്യം, മാഹേശ്വരം, ദേവീഭാഗവതം, വാസിഷ്ഠം, വിഷ്ണുധർമ്മോത്തരം, നീലമറപുരാണം)

● പതിനെട്ട് പടികൾ പതിനെട്ട് മലകളെ പ്രതിനിധാനം ചെയ്യുന്നു. (ശബരിമല, പൊന്നമ്പലമേട്, ഗൗണ്ഡൽമല, നാഗമല, സുന്ദരമല, ചിറ്റമ്പലമേട്, ഖൾഗിമല, മാതംഗമല, മൈലാടുംമല, ശ്രീപാദമല, ദേവർമല, നിലയ്കൽമല, തലപ്പാറമല, നീലിമല, കരിമല, പുതുശ്ശേരിമല, കാളകെട്ടിമല, ഇഞ്ചിപ്പാറ മല) ഈ പതിനെട്ട് മലകൾ ചേർന്നതാണ് അയ്യപ്പന്റെ 'പൂങ്കാവനം'.

● പതിനെട്ട് പടികൾ പതിനെട്ട് വാദ്യങ്ങളെ പ്രതിനിധാനംചെയ്യുന്നു. (ചെണ്ട, മൃദംഗം, മിഴാവ്, മദ്ദളം, പെരുമ്പറ, ഇടയ്ക്ക, കുഴൽ, കടുന്തുടി, ഇലത്താളം, കുഴി

ത്താളം, ഉടുക്ക്, തമ്പേറ്, വീക്കൻ ചെണ്ട, തിമില, ചങ്കിടിക്കുഴൽ, ചില്ലരി, അങ്ക്യം, ഉയരെവച്ച് കൊട്ടുന്ന വാദ്യം ഇവയാണ് പതിനെട്ട് വാദ്യങ്ങളെന്ന് ശബ്ദതാരാവലി)

- പതിനെട്ട് പടികൾ പതിനെട്ട് അടവുകളെ സൂചിപ്പിക്കുന്നു. (ഓതിരം, ഒറ്റപയറ്റ്, തട്ട്, വാളുവലി, പരിചതട്ട്, അന്നക്കരണം, കുന്തംകുത്ത്, തോട്ടിവലി, തട, തിക്ക്, ചാട്ടുകയറ്റം, മർമ്മകൈ, മാറിത്തടവ്, ആകാശ പൊയ്ത്, കന്നമ്പട, നിലമ്പട, തൂശിക്കരണം, തുള്ളിപൊയ്ത്ത് )
- പതിനെട്ട് പടികൾ പുരാണത്തിലെ പതിനെട്ട് വാസ്തുശാസ്ത്ര കാരന്മാരായ പുരന്ദരൻ, ഭൃഗു, അത്രി, വസിഷ്ഠൻ, വിശ്വകർമ്മാവ്, മയൻ, നാരദൻ, നഗ്നജിത്ത്, വിശാലാക്ഷൻ, ബ്രഹ്മാവ്, കുമാരൻ, നന്ദീശൻ, ശൗനകൻ, ഗർഗ്ഗൻ, വാസുദേവൻ, ശുക്രൻ, ബൃഹസ്പതി, അനിരുദ്ധൻ എന്നിവരെ പ്രതിനിധാനം ചെയ്യുന്നു.
- പതിനെട്ട് എന്നത് നവഗ്രഹങ്ങളേയും (സൂര്യൻ, ചന്ദ്രൻ, കുജൻ (ചൊവ്വ), ബുധൻ, ഗുരു (വ്യാഴം), ശുക്രൻ (വെള്ളി) ശനി, രാഹു കേതു) നവദോഷങ്ങളേയും (ഗുളികൻ, വിഷ്ടി, ഗണ്ഡാന്തം, വിഷഘടിക, ഉഷ്ണശിഖ, ഏകാർഗ്ഗളം, സർപ്പശിരസ്, ലാടം, വൈധൃതം) സൂചിപ്പിക്കുന്നു.
- അക്ഷൗഹിണിപ്പടയിലെ എണ്ണത്തിന്റെ ആകെ തുകയായ പതിനെട്ടിനെ സൂചിപ്പിക്കുന്നു. 21,870 രഥങ്ങൾ. (ഇവയിലെ അക്കങ്ങൾ 2 +1 + 8 + 7 + 0 = 18) 21,870 ആനകൾ. (ഇവയിലെ അക്കങ്ങളുടെ തുകയും 18) 65,610 കുതിരകൾ. (6 + 5 + 6 + 1 + 0 = 18) 1,09,350 കാലാളുകൾ (1 + 0 + 9 + 3 + 5 + 0 = 18) ഇനി രഥങ്ങൾ, ആനകൾ, കുതിരകൾ, കാലാളുകൾ ഇവയുടെ മൊത്തം തുക 2, 18,700. ഈ അക്കങ്ങൾ കൂട്ടിയാലും ( 2+ 1 + 8 + 7 + 0 + 0) 18 കിട്ടുന്നു.
- 18 ആയുധങ്ങളെ പ്രതിനിധാനം ചെയ്യുന്നു. (ശൂലം, മുസലം, പരിഘവും, ചക്രവും, വേലോടു വെണ്മഴു, കുന്തം, ഗദകളും, തുള്ളും മുനയോടിളകും ചുരിക,ളുള്ളം നടുങ്ങും കടുത്തില, വാളുകൾ എന്നാണ് ചൊല്ല്) അയ്യപ്പൻ ഓരോ ആയുധവും ഓരോ പടികളിൽ നിക്ഷേപിച്ച് ഓരോരോ പാപങ്ങളെ അകറ്റിമാറ്റി കയറി എന്ന് വിശ്വാസം. അയ്യപ്പന് ഏറ്റവും പ്രിയമായ ചുരിക പന്തളം രാജാവിന് നൽകി. മകരവിളക്കിന് അത് കൊണ്ടുവന്ന് വിഗ്രഹത്തിൽ ചാർത്തും.
- മനുഷ്യശരീരത്തിൽ സുഷുമ്നാ നാഡി മാർഗ്ഗത്തിൽ ആറ് ചക്രങ്ങളുണ്ടെന്നും (ഷഡ്ചക്രങ്ങൾ) ഓരോന്നിനും മൂന്നുവീതം പടികളുണ്ടെന്നും അങ്ങനെയുള്ള 18 പടികളും കടന്നിട്ടാണ് കുണ്ഡലിനീശക്തി പരബ്രഹ്മത്തിൽ ലയിക്കുന്നതെന്നും യോഗശാസ്ത്രത്തിൽ പരാമർശിക്കുന്നു.
- പതിനെട്ട് പടികൾ നാലു വേദങ്ങൾ, ആറ് ശാസ്ത്രങ്ങൾ, ചതുരുപായങ്ങൾ, ചാതുർവർണ്യങ്ങൾ എന്നിവയെ ബന്ധപ്പെടുത്തുന്നു.

***പടിപൂജയെപ്പറ്റി ഒന്നു വിവരിക്കാമോ?***

ശബരിമലയിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു പൂജയാണ് പടിപൂജ. ഏറ്റവും

ചെലവേറിയ പൂജയും പടിപൂജയാണ്. ഒരു മണിക്കൂറിലധികം നീണ്ടുനിൽക്കുന്ന പടിപൂജാസമയത്ത് ക്ഷേത്രത്തിലെ മറ്റ് പൂജകളൊക്കെ നിർത്തിവയ്ക്കും. പൂങ്കാവനത്തിലെ പതിനെട്ട് മലകളേയും മലദൈവങ്ങളെയും സങ്കല്പിച്ച് 18 പടികളിലും ഒരുക്കുകൾവച്ച് തന്ത്രിയുടെ മുഖ്യകാർമ്മികത്വത്തിൽ നടത്തുന്ന പൂജയാണ് പടിപൂജ.

30 നിലവിളക്കുകൾ, 18 നാളികേരം, 18 കലശങ്ങൾ, 18 പുഷ്പങ്ങൾ എന്നിവ പടിപൂജയുടെ പ്രത്യേകതയാണ്. ഓരോ പടിയുടെയും നടുവിൽ പത്മമിട്ട് അക്ഷതവം (നെല്ലും ഉണക്കലരിയും) കുറുമ്പുല്ലും നാളികേരവും വച്ചാണ് ആദ്യമായി പടിപൂജ നടത്തിയത്. കൊല്ലവർഷം 1126-ലാണ് ആദ്യമായി പടിപൂജ ആരംഭിച്ചത്. കണ്ഠരര് ശങ്കരര് തന്ത്രിയും പരമേശ്വരൻ തന്ത്രിയും വടക്കടത്ത് ഈശ്വരൻ നമ്പൂതിരിയും ചേർന്നാണ് പടിപൂജാവിധികൾ ചെയ്തത്.

പതിനെട്ടാംപടിക്ക് മുകളിലുള്ള കൊടിമരവും ക്ഷേത്രവുമൊക്കെ കണ്ട് വിശാഖും വൈശാലിയും ഏതോ മായാലോകത്ത് നിൽക്കുന്ന മാതിരിയാണ് അവരുടെ മുഖഭാവം. അച്ഛാ, അവിടെ 'തത്ത്വമസി' എന്ന് എഴുതിവച്ചിരിക്കുന്നു.

***"തത്ത്വമസി" എന്നതിൻെറ അർത്ഥമെന്താണ്?***

വൈശാലിയുടെ ചോദ്യത്തിന് വിശാഖ് പറഞ്ഞു: അതൊരു വേദവാക്യമാണ്. തത്ത്വമസിയുടെ തിരുസന്നിധിയിൽ നിന്നുകൊണ്ട് അതിൻെറ പൊരുൾ കുട്ടികൾക്ക് പറഞ്ഞു കൊടുക്കുവാൻ മാധവൻ അതീവ താല്പര്യം കാണിച്ചു.

'തത്ത്വമസി' എന്ന മഹൽ വാക്യത്തിൻെറ പൊരുൾ വിളിച്ചോതുന്ന ലോകത്തിലെ ഏകസന്നിധാനമാണ് ശബരിമല. ഭഗവാനും ഭക്തനും ഒന്നാണെന്നും അതുപോലെതന്നെ ദേവനും ഭക്തനും ഒരേ നാമധേയത്തിൽ അറിയപ്പെടുന്ന ഏകസന്നിധാനവും ശബരിമല മാത്രമാണ്.

'തത്ത്വമസി' എന്ന വാക്യം സാമവേദത്തിൽ ഉൾപ്പെടുന്ന ഛാന്ദോഗ്യോപനിഷത്തിലുള്ളതാണ്. തത് + ത്വം + അസി. അതായത് 'അത് നീ ആകുന്നു.' ആത്മാവും ജീവാത്മാവും പരമാത്മാവും ബ്രഹ്മവും പരബ്രഹ്മവും പ്രപഞ്ചവുമെല്ലാം നീതന്നെ എന്ന് വിളിച്ചോതുന്ന വേദവാക്യം.

തത്ത്വമസിക്ക് സമാനമായ വാക്യങ്ങൾ മറ്റു വേദങ്ങളിലും കാണാവുന്നതാണ്. സനാതന ധർമ്മത്തിലെ ഏറ്റവും പ്രധാനമായ ഒരു ആശയമാണ് മനുഷ്യാത്മാവിൻെറ ദിവ്യത്വം. ആ ദിവ്യത്വത്തെ വ്യക്തമായി വിളംബരംചെയ്യുന്ന, ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്നുള്ള അഭേദത്തെ പ്രഖ്യാപനംചെയ്യുന്നത് വേദങ്ങളിൽ സ്പഷ്ടമായി കാണാവുന്നതാണ്.

ഋഗ്വേദത്തിലെ അനുബന്ധമായ ഐതരേയോപനിഷത്തിലെ മഹാവാക്യമാണ് 'പ്രജ്ഞാനം ബ്രഹ്മ.' (വിവേകം ബ്രഹ്മമാകുന്നു)

യജുർവേദത്തിലെ അനുബന്ധമായ ബൃഹദാരണ്യകോപനിഷത്തിലെ വാക്യമാണ് 'അഹം ബ്രഹ്മാസ്മി.' (ഞാൻ ബ്രഹ്മമാകുന്നു)

അഥർവ്വവേദത്തിലെ അനുബന്ധമായ മാണ്ഡൂക്യോപനിഷത്തിലെ വാക്യമാണ് 'അയമാത്മാ ബ്രഹ്മ' (ഈ ആത്മാവ് ബ്രഹ്മമാകുന്നു).

ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്ന് രാമായണത്തിലും പറയുന്നുണ്ട്. വനവാസത്തിനിടയിൽ ഒരു ദിവസം മുക്തിമാർഗ്ഗത്തെ ഉപദേശിച്ചു നൽകണമെന്ന് ലക്ഷ്മണൻ ആവശ്യപ്പെട്ടപ്പോൾ ശ്രീരാമൻ നൽകിയ ഉപദേശങ്ങളിൽ ഇങ്ങനെ പറയുന്നു.

''ജീവാത്മാവെന്നും പരമാത്മാവെന്നതുമോർക്കിൽ
കേവലം പര്യായശബ്ദങ്ങളെന്നറിഞ്ഞാലും
ഭേദമതുമേയില്ല രണ്ടുമൊന്നത്രേ നൂനം
ഭേദമുണ്ടെന്നു പറയുന്നതജ്ഞന്മാരല്ലോ''

അതുപോലെതന്നെ ബ്രഹ്മം, പരബ്രഹ്മം എന്നൊക്കെ ഉപനിഷത്തുക്കളിൽ വ്യവഹരിക്കുന്നതും പരമാത്മാവിനെതന്നെയാണ്. ശ്വേതാശ്വതരോപനിഷത്തിൽ പരമാത്മാവിനെ (പരബ്രഹ്മം) പറ്റിയുള്ള സങ്കല്പം വ്യക്തമായി കാണാം.

''ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവവ്യാപീസർവ ഭൂതാന്തരാത്മാ
കർമ്മധ്യക്ഷഃ സർവ്വഭൂതാധി വാസഃ
സാക്ഷീ കേവലോ നിർഗുണശ്ച''

(ഏകനായ പരമാത്മൻ സർവ്വ പ്രാണികളിലും നിഗൂഢം വസിക്കുന്നവനും സർവ്വ ഭൂതാന്തരാത്മാവും കർമ്മാദ്ധ്യക്ഷനും എല്ലാവരുടേയും കർമ്മങ്ങൾക്ക് അധിഷ്ഠാതാവും സർവ്വപ്രാണികളിൽ വസിക്കുന്നവനും സർവ്വതിനും സാക്ഷിയും ചൈതന്യരൂപനും സർവ്വഥാ വിശദ്ധനും നിർഗുണസ്വരൂപനുമാകുന്നു)

ഓരോ ജീവിയിലും സ്ഥിതിചെയ്യുന്ന ജീവാത്മാവിന് നാലവസ്ഥകൾ ഉണ്ട്. ജാഗ്രത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നിവയാണ് ആ നാല് അവസ്ഥകൾ.

ജീവാത്മാവ് ഉണർന്നിരിക്കുന്ന അവസ്ഥയാണ് ജാഗ്രത്. ഉണർന്നിരിക്കുമ്പോൾ ജീവിയുടെ പഞ്ചേന്ദ്രിയങ്ങളും പഞ്ചകർമ്മേന്ദ്രിയങ്ങളും നാല് അന്തക്കരണങ്ങളും വ്യാപരിക്കുന്നു. ആ അവസ്ഥയിൽ അവർ ബാഹ്യലോകത്തെ അറിയുന്നത് പഞ്ചേന്ദ്രിയങ്ങൾകൊണ്ടാണ്.

ജീവാത്മാവിൻെറ രണ്ടാമത്തെ അവസ്ഥയാണ് സ്വപ്നം. സ്വപ്നത്തിൽ സ്ഥിതിചെയ്യുന്നവർ ജാഗ്രത്തിൽ അനുഭവിച്ച സർവ്വാനുഭവങ്ങളും വിസ്മരിക്കുകയും നൂതന ലോകങ്ങളെ സൃഷ്ടിച്ച് അനുഭവിക്കുകയുംചെയ്യുന്നു. സ്വപ്നങ്ങളെ ദുഃസ്വപ്നങ്ങളെന്നും സുസ്വപ്നങ്ങളെന്നും രണ്ടായി തരംതിരിച്ചിട്ടുണ്ട്.
ദുസ്വപ്നങ്ങൾ കാണാതിരിക്കാൻ ഉറങ്ങുന്നതിനുമുമ്പ് സ്വപ്നമന്ത്രം ചൊല്ലുന്നത് നല്ലതാണ്.

''ഓം നമസ്സകല ലോകയാ വിഷ്ണുവേ പ്രഭ വിഷ്ണുവേ
വിശ്വായ വിശ്വരൂപായ സ്വപ്നാധിപതയേ നമഃ

ആ ചക്ഷുദേവ ദേവേശം പ്രസുപ്തോ സ്മിത വാന്തികം
സ്വപ്നേ സർവ്വാണി കാര്യാണി ഹൃദിസ്ഥാനി തു യാനി മേ
ഓം ഓം ഹും ഫട് വിഷ്ണുവേ സ്വാഹാ''

ജീവാത്മാവിൻെറ മൂന്നാമത്തെ അവസ്ഥയാണ് സുഷുപ്തി. ഈ അവസ്ഥയിൽ വ്യാപാരംചെയ്യുന്നത് മനസ്സ് മാത്രമാകുന്നു. യാതൊന്നിനേയും കാമിക്കാതെയും സ്വപ്നം കാണാതിരിക്കുകയുംചെയ്യുന്ന അവസ്ഥയാണ് സുഷുപ്തി.

ജീവാത്മാവിൻെറ നാലാമത്തെ അവസ്ഥയാണ് തുരീയം. ഈ അവസ്ഥയിൽ വ്യാപാരം ജീവാത്മാവിന് മാത്രമാകുന്നു. അപ്പോൾ ജീവാത്മാവ് ബ്രഹ്മത്തിൻെറ മറ്റൊരു ഭാവം തന്നെയാണ്.

ബഹിർലോകത്തേയും അമർത്തിനിർത്തിക്കൊണ്ട് യോഗി ജാഗ്രതാവസ്ഥയിൽ തന്നെ ബ്രഹ്മത്തോട് ഐക്യപ്പെടുന്നതിനെയാണ് തുരീയമെന്ന് പറയുന്നത്. തുരീയനായ ജീവാത്മാവിനെപറ്റി ഛാന്ദോഗ്യോപനിഷത്തിൽ വിശദമായി പറയുന്നുണ്ട്.

*''ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ'' എന്ന് മൂന്നു പ്രാവശ്യം പറയുന്നതെന്തിനാണ്?*

ആദ്ധ്യാത്മികമായും ആധിഭൗതികമായും ആധിദൈവികമായും ഉള്ള വിഘ്നങ്ങൾക്ക് ശാന്തിയുണ്ടാകട്ടെ എന്ന് കാണിക്കാൻവേണ്ടിയാണ് മൂന്നു പ്രാവശ്യം 'ശാന്തി' എന്നു പറയുന്നത്.

രോഗാദികളായി ആദ്ധ്യാത്മികങ്ങളും ചോരവ്യാഘ്രാദികളായി ആധിഭൗതികങ്ങളും യക്ഷരാക്ഷസാദികളായി ആധിദൈവികങ്ങളുമാണ് മൂന്നു തരത്തിലുള്ള വിഘ്നങ്ങൾ.

ഓം സഹനാ വവതു സഹനൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വിനാവധീതമസ്തു
മാ വിദ്വിഷാവഹൈ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(ഈശ്വരൻ നമ്മെ (ശിഷ്യനെയും ഗുരുവിനെയും) ഒരുമിച്ച് രക്ഷിക്കട്ടെ, നാം ഒരുമിച്ച് ബ്രഹ്മത്താം അനുഭവിക്കുമാറാകട്ടെ, ആത്മസാക്ഷാത്ക്കാരത്തിനായി വീര്യത്തോടെ, സാമർത്ഥ്യത്തോട നമുക്ക് പ്രയത്നിക്കാം. നാം അദ്ധ്യയനംചെയ്ത ബ്രഹ്മവിദ്യ തേജസ്സുറ്റതായിത്തീരട്ടെ. നമുക്ക് അന്യോന്യം വിദ്വേഷമുണ്ടാവാതിരിക്കട്ടെ. ഹേ, ഭഗവൻ, ആധിദൈവികം, ആധിഭൌതികം, ആദ്ധ്യാത്മികം എന്ന മൂന്നു വിധത്തിലുള്ള വിഘ്നങ്ങളും ശമിപ്പിച്ചാലും)

സർവേഭവന്തു സുഖിനഃ
സർവേ സന്തു നിരാമയാഃ
സർവേ ഭദ്രാണി പശ്യന്തു
മാ കശ്ചിത് ദുഃഖമാപ്നുയാത്
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(എല്ലാവരും സുഖികളാകട്ട, എല്ലാവരും ആരോഗ്യമുള്ളവരാകട്ടെ, സർവ്വരും സർവ്വദാ സർവ്വത്ര മംഗളം കാണുമാറാകട്ടെ. ആരുമാരും ദുഃഖമനുഭവിക്കാനിടയാവരുത്)

കഥ പറഞ്ഞ് സമയംപോയതറിഞ്ഞില്ല. അവർക്ക് പടി കയറാനുള്ള ഊഴമായി. പടിയ്ക്കരികിലുള്ള പ്രത്യേക സ്ഥലത്ത് അവർ നാളികേരം ഉടച്ചു.

***നാളികേരം ഉടയ്ക്കുന്നതിന്റെ സങ്കല്പം എന്താണച്ഛാ? വൈശാലി ചോദിച്ചു.***

ധ്യാനനിരതനായ ഒരാളുടെ മനസ്സ് 'സ്ഥൂല' 'സൂക്ഷ്മ' ശരീരങ്ങൾ ഭേദിച്ച് യഥാർത്ഥമായ 'കാരണ'ത്തിലെത്തി ലയിക്കുന്നു. ഇതിനെ പ്രതീകാത്മകമായി സൂചിപ്പിക്കുന്നതാണ് തേങ്ങ ഉടയ്ക്കൽ. തേങ്ങയുടെ ചിരട്ട സ്ഥൂലശരീരത്തേയും ഉള്ളിലെ ഭാഗം സൂക്ഷ്മശരീരത്തേയും തേങ്ങാവെള്ളം 'കാരണ'ത്തേയും സൂചിപ്പിക്കുന്നു. തന്റെ മനസ്സും ശരീരവും അയ്യപ്പനിൽ സമർപ്പിക്കുന്നു എന്ന സങ്കല്പത്തിലാണ് പതിനെട്ടാംപടിക്കൽ തേങ്ങ ഉടയ്ക്കുന്നത്. അതായത് അന്തർമുഖമായ സാധനയിലൂടെ 'അഹം ബ്രഹ്മാസ്മി' (ഞാൻ ബ്രഹ്മമാണ്) എന്ന ബോധത്തെ ഉണർത്തുന്ന പ്രക്രിയയാണ് നാളികേരം ഉടയ്ക്കൽ.

ഒന്നാം പടിയിൽ പാദം കഴുകി മാധവനും കുട്ടികളും പൊന്നുപതിനെട്ടാംപടി തൊട്ടുവന്ദിച്ച് കയറുകയാണ്. ഇടതിങ്ങി ഞെങ്ങിഞെരുങ്ങിയാണ് അയ്യപ്പന്മാർ ശരണംവിളിച്ച് കിഴുക്കാംതൂക്കായ പടികൾ കയറുന്നത്. ആരോ എടുത്തുകയറ്റി വിട്ടതുപോലെ വിശാഖും വൈശാലിയും പടികൾ കയറി മുകളിൽ എത്തി തിരിഞ്ഞുനോക്കിയപ്പോൾ മാധവൻ അവസാന പടി ചവുട്ടി കയറി വരികയായിരുന്നു.

അവർ കൊടിമരച്ചുവട്ടിൽ കൈതൊട്ടു വണങ്ങി. അഷ്ടദിക്പാലകർ അവരെ നോക്കി മന്ദഹസിക്കുന്നതായി തോന്നി.

***അഷ്ടദിക്പാലകന്മാരെക്കുറിച്ച് പറഞ്ഞുതരാമോ?***

ബ്രഹ്മലോകത്തിന്റെ എട്ടു ഭാഗങ്ങളിലുമായി രണ്ടായിരത്തിയഞ്ഞൂറ് യോജനവീതം വിസ്താരത്തിൽ അഷ്ടദിക്പാലകന്മാരുടെ എട്ടു പുരികൾ ഉണ്ടെന്ന് ദേവീഭാഗവതം അഷ്ടമസ്കന്ദത്തിൽ പറയുന്നുണ്ട്. ബ്രഹ്മാവിന്റെ 'മനോവതി' എന്ന പുരിയാണ് മദ്ധ്യത്തിൽ. അതിന്റെ ചുറ്റുമാണ് എട്ട് പുരികൾ. കിഴക്കു മുതൽ യഥാക്രമം എട്ടു ദിക്കുകളുടെ നാഥന്മാരാണ് അഷ്ടദിക് പാലകർ.

1. കിഴക്കുഭാഗത്ത് ഇന്ദ്രൻ (പുരി 'അമരാവതി')
2. തെക്കുകിഴക്കേ മൂലയിൽ അഗ്നി (പുരി 'തേജോവതി')
3. തെക്കു ഭാഗത്ത് യമൻ. (പുരി ' സംയമനി')
4. തെക്കുപടിഞ്ഞാറെ മൂലയിൽ നിരൃതി. (പുരി 'കൃഷ്ണാഞ്ജന')
5. പടിഞ്ഞാറു ഭാഗത്ത് വരുണൻ. (പുരി 'ശ്രദ്ധാവതി')
6. വടക്കു പടിഞ്ഞാറെ മൂലയിൽ വായു. (പുരി 'ഗന്ധവതി')

7. വടക്കുഭാഗത്ത് കുബേരൻ. (പുരി 'മഹോദയം')
8. വടക്കു കിഴക്കേ മൂലയിൽ ശിവൻ. (പുരി 'യശോവതി')

അഷ്ടദിക്പാലകന്മാരുടെ നോട്ടം ഇങ്ങനെയാണ്. ഇന്ദ്രൻ വരുണനെ നോക്കും. യമൻ കുബേരനെ നോക്കും. അഗ്നി നിരൃതിയെ നോക്കും. വായു ഈശാനനെ (ശിവനെ) നോക്കും.

***സ്വർണ്ണ കൊടിമരത്തിന്റെ മുകളിലേക്ക് നോക്കി വൈശാലി പറഞ്ഞു: എന്ത് ഉയരം! കൊടിമരത്തിന്റെ ഏറ്റവും മുകളിൽ ഏതോ ഒരു മൃഗത്തിന്റെ രൂപം കാണുന്നുണ്ടല്ലോ.***

കൊടിമരത്തിനു മുകളിൽ അതാതു ദേവതകളുടെ വാഹനം പ്രതിഷ്ഠിച്ചിരിക്കും. ധർമ്മശാസ്താവിന്റെ വാഹനമാണ് മുകളിൽ കാണുന്നത്. മാധവൻ പറഞ്ഞപ്പോൾ വിശാഖ് ചോദിച്ചു: പുലിയാണോ അത്?

മക്കളേ, ധർമ്മശാസ്താവിന്റെ വാഹനം കുതിരയാണ്. മാധവൻ കൊടിമരത്തിന്റെ മുകളിലേക്കു നോക്കി "അശ്വവാഹനായ നമഃ " "വാജിവാഹനായ നമഃ" എന്നു ചൊല്ലി.

***കൊടിമരത്തെപറ്റി പറഞ്ഞുതരാമോ?***

മനഷ്യശരീരത്തിലെ നട്ടെല്ലിന് സമാനമാണ് ക്ഷേത്രത്തിലെ കൊടിമരം. ഇതിന് നട്ടെല്ലിന്റെ അസ്ഥിവലയങ്ങളായ കശേരുക്കളോട് സമമാണ്. ശാസ്ത്രീയമായി പറഞ്ഞാൽ കൊടിമരം കിടക്കേണ്ടത് ബലിക്കല്ലിന്റെ പുറത്തുനിന്ന് തുടങ്ങി മൂലവിഗ്രഹം വരെയാണ്. എന്നാൽ എല്ലാവർക്കും കാണുന്നതിനുവേണ്ടിയാണ് അത് ലംബമായി സ്ഥാപിച്ചിട്ടുള്ളത്. കൊടിമരം സ്ഥാപിക്കേണ്ടത് എവിടെയാണെന്നു പറയാം. ഗർഭദ്വാരത്തിന്റെ ഉയരത്തിൽ നാലിലൊന്നോ ആറിലൊന്നോ അഞ്ചിലൊന്നോ വിസ്താരത്തോടും അതിൽ അല്പം വിസ്താരം കുറഞ്ഞ അഗ്രഭാഗത്തോടും പ്രാസാദത്തിൽനിന്നും മുമ്പിലേക്ക് ദ്വാരനീളമാകുന്ന ദണ്ഡുകൊണ്ട് പന്ത്രണ്ട് ദണ്ഡ് ചെന്നെത്തുന്നിടത്തോ കൊടിമരം സ്ഥാപിക്കണം. പ്രാസാദ ദ്വാരത്തിന്റെ പത്തിരട്ടിയോ പതിനേഴിരട്ടിയോ പതിനഞ്ചിരട്ടിയോ ഇരുപതിരട്ടിയോ കൊടിമരത്തിന് ഉയരം നിശ്ചയിക്കാം. കൊടിമരത്തിന് മുകളിൽ സ്ഥാപിച്ചിരിക്കുന്ന വാഹനം അതാതു ദേവന്റെ ജീവാത്മാവിനെയാണ് സൂചിപ്പിക്കുന്നത്. (ശാസ്താവിന് കുതിരയും ശിവന് കാളയും, വിഷ്ണുവിന് ഗരുഡരും, ശങ്കരനാരായണന് കാളപ്പുറത്ത് ഇരിക്കുന്ന ഗരുഡനും, ഗണപതിക്ക് മൂഷികനും സുബ്രഹ്മണ്യന് മയിലും കോഴിയും ദുർഗ്ഗയ്ക്ക് സിംഹവും ആണ് വാഹനങ്ങൾ)

അവർ നടപ്പാലത്തിലൂടെ നടന്നുനീങ്ങി. രാവിലെ ഒമ്പതര മണിയോടെ ശ്രീകോവിലിനു മുന്നിൽ എത്തി. അയ്യപ്പന്റെ തങ്കവിഗ്രഹം അവർ നല്ലവണ്ണം കണ്ടുതൊഴുതു. ഒരു പോലീസ് സ്വാമി വൈശാലിയെ ഉയർത്തി എടുത്തിട്ട് പറഞ്ഞു: നല്ല

വണ്ണം തൊഴുത് പ്രാർത്ഥിച്ചോ. അയ്യപ്പസ്വാമിയെ തൊഴുത് വെളിയിൽവന്ന് അവർ കന്നിമൂല ഗണപതിയെ വണങ്ങി. നെയ്യ്, കർപ്പൂരം, ചന്ദനാദികളുടെ സുഗന്ധത്താൽ സന്നിധാനം ആവരണംചെയ്യപ്പെട്ടിരിക്കുകയാണ്. ഇളം കാറ്റു വന്ന് ഭക്തർക്ക് ആ സുഗന്ധം പകർന്നു നൽകുന്നു. "ധർമ്മശാസ്താവിന്റെ തങ്കവിഗ്രഹം കണ്ടിട്ടും കണ്ടിട്ടും മതിവരുന്നില്ല." വൈശാലിയുടെ പരിഭവം.

അവർ വടക്കേ നടയിലൂടെ വെളിയിലിറങ്ങി. താമസിക്കാൻ ഒരു മുറി വാടകയ്ക്കെടുത്തു. ഇരുമുടിക്കെട്ടുകൾ ഇറക്കിവെച്ച് അവർ വിശ്രമിക്കാൻ ഇരുന്നപ്പോൾ ഒരു പോലീസ് സ്വാമി മുറിയ്ക്കു വെളിയിൽനിന്ന് ചോദിച്ചു. നെയ്യഭിഷേകം ചെയ്തോ?

ഇല്ലല്ലോ.

പതിനൊന്നു മണിവരെയേ നെയ്യഭിഷേകം ഉള്ളൂ. അതുകഴിഞ്ഞാൽപിന്നെ നാളെയേ അഭിഷേകമുള്ളൂ. എന്റെകൂടെ പെട്ടെന്നു വന്നാൽ എല്ലാം സാധിച്ചുതരാം. ആഗതൻ പുഞ്ചിരിതൂകി. പെട്ടെന്ന് മാധവൻ ഇരുമുടിക്കെട്ടുകൾ അഴിച്ച് നെയ്ത്തേങ്ങ ഉടച്ച് നെയ്യ് ഒരു പ്രത്യേക പാത്രത്തിൽ ഒഴിച്ചു. നെയ്പാത്രവുമായി അവർ ആഗതന്റെകൂടെ നടന്നു. ആഗതൻ അഭിഷേകത്തിനുള്ള രസീത് എടുത്ത് അതുമായി ക്യൂവിൽനിന്നു. പതിനൊന്നു മണിക്കുമുമ്പ് അഭിഷേകം കഴിച്ചുകിട്ടുമെന്ന് തോന്നുന്നില്ല. അത്രയ്ക്കാണ് തിരക്ക്. ഭഗവാൻ എല്ലാം നടത്തിത്തരും. ആഗതൻ പറഞ്ഞു. എന്തൊരു അത്ഭുതം! പതിനൊന്നു മണിയ്ക്കുമുമ്പ് നെയ്യഭിഷേകം കഴിച്ച് പകുതി നെയ്യ് അതേ പാത്രത്തിൽ തിരിച്ചു കിട്ടിയപ്പോൾ അവർ അയ്യപ്പസ്വാമിയെ സ്തുതിച്ചു. ആഗതനും അവരെ മുറിവരെ അനുഗമിച്ചു. അല്പം കുശലവർത്തമാനത്തിനുശേഷം പോകാൻനേരം പോലീസ് സ്വാമി പറഞ്ഞു: സ്വാമിമാർക്കു വേണ്ട സഹായങ്ങൾ ഞാൻ ചെയ്തുതരാം. പോലീസ് സ്വാമി അവരുടെ കൺമുന്നിൽ നിന്നും മറയുന്നതുവരെ അവർ നോക്കിനിന്നു.

വൈശാലി അച്ഛനോട് ചോദിച്ചു: നമ്മളെ സഹായിച്ച ഈ സ്വാമി ആരാണ്?

ആർക്കറിയാം. ചിലപ്പോൾ അയ്യപ്പസ്വാമി പറഞ്ഞുവിട്ടതായിരിക്കാം! മാധവൻ പറഞ്ഞു.

സൂര്യദേവൻ ശബരിമല ശ്രീകോവിലിനു മുകളിൽ മുത്തം നൽകി പടിഞ്ഞാറോട്ടു നീങ്ങിയപ്പോൾ അവർ ഊണുകഴിക്കാൻ പോയി. സന്നിധാനത്തിന് വടക്കുവശത്തുള്ള ഒരു ഹോട്ടലിൽനിന്ന് അവർ ഊണ് കഴിച്ചു. പിന്നീടവർ കുറെ സമയം ശബരിമല പരിസരത്തുകൂടി നടന്നു. ഓരോ കാഴ്ചകൾ കണ്ട് മുറിയിൽവന്ന് വിശ്രമിച്ചു. വിശാഖും വൈശാലിയും ഉറക്കത്തിലേക്ക് വഴുതിവീണെങ്കിലും മാധവന് ഉറക്കം വന്നില്ല.

വൈകുന്നേരം നാലുമണിസമയം. മാധവൻ മക്കളെ വിളിച്ചുണർത്തി. അവർ ഉരൽക്കുഴി തീർത്ഥത്തിലേക്ക് യാത്രതിരിച്ചു. സന്നിധാനത്തിൽനിന്നും ഒരു കിലോമീറ്റർ ദൂരം വടക്കു കിഴക്കേ ഭാഗത്താണ് ഉരൽക്കുഴി തീർത്ഥം. പാറമുകളിൽനിന്നും ശക്തിയോടെ ജലം താഴേയ്ക്ക് പതിച്ച് ആ ഭാഗം ഒരു ഉരൽപോലെ ആയിത്തീർന്നിരിക്കുന്നു. അതുകൊണ്ടാണ് ഉരൽക്കുഴി എന്ന പേർവന്നത്. അയ്യപ്പൻ ഉരൽക്കുഴി

തീർത്ഥത്തിൽ സ്നാനംചെയ്തിട്ടുണ്ടെന്നാണ് വിശ്വാസം. കൊടും വനപ്രദേശംകണ്ട് വിശാഖും വൈശാലിയും അമ്പരന്നുപോയി. അവർ ഉരൽക്കുഴി തീർത്ഥത്തിൽ മുങ്ങിക്കുളിച്ചു. സന്തോഷത്താൽ തുള്ളിച്ചാടി വിശാഖും വൈശാലിയും പറഞ്ഞു: അച്ഛാ, ഇതൊരു വെള്ളച്ചാട്ടം തന്നെയാണ്. അതേ, മക്കളെ നിങ്ങൾക്കറിയാമോ; ഈ ജലം ഔഷധമൂല്യങ്ങൾ നിറഞ്ഞതാണ്. ശബരിമലയിലെ പൂജാദികർമ്മങ്ങൾക്ക് ഈ ജലമായിരുന്നു ഉപയോഗിച്ചിരുന്നത്. ഇപ്പോഴും ഇതുതന്നെയാണോ ഉപയോഗിക്കുന്നതെന്ന് നിശ്ചയമില്ല. ഉരൽക്കുഴി തീർത്ഥത്തിന്റെ പരിസരങ്ങളിലെ വൃക്ഷങ്ങളും ചെടികളും കാറ്റിന്റെ താളത്തിനൊത്ത് ഭക്തർക്ക് ആശിർവാദം നൽകി. അരുവിയിലെ ജലം തുള്ളിക്കളിച്ച് ആഹ്ലാദിച്ച് ഒഴുകുന്നു. ചെറുമത്സ്യങ്ങൾ വികൃതികാട്ടി നീന്തിക്കളിക്കുന്നു. കാട്ടുപക്ഷികളുടെ സ്വരമാധുരിയിൽ ലയിച്ച് അവർ തിരിച്ചു മുറിയിലേക്ക് നടന്നു.

ഇരുമുടിക്കെട്ടുകളിൽനിന്ന് അഭിഷേകത്തിനുള്ള അവൽ, മലർ, മഞ്ഞൾപ്പൊടി, നാളികേരം ആദിയായ സാധനങ്ങൾ പാത്രത്തിലാക്കി അവർ മാളികപ്പുറത്തേക്ക് പോയി. സന്നിധാനത്തിൽനിന്നും ഏതാണ്ട് 100 മീറ്റർ ദൂരമേയുള്ളൂ അങ്ങോട്ട്. മാളികപ്പുറത്തമ്മയുടെ തിരുസന്നിധിയിൽ അവർ നാളികേരം ഉരുട്ടി പ്രദക്ഷിണംചെയ്ത് തൊഴുത് കാണിക്കയിട്ടു. കൊണ്ടുവന്ന സാധനങ്ങൾ അഭിഷേകംചെയ്തു.

***മാളികപ്പുറത്തമ്മയ്ക്കുള്ള പ്രധാന വഴിപാടുകൾ എന്താക്കെയാണ്? വിശാഖ് ചോദിച്ചു.***

ഭഗവതിസേവ, മലർ നിവേദ്യം, അവിൽ നിവേദ്യം, മഞ്ഞൾ, കുങ്കുമപ്രസാദം, അഷ്ടോത്തരാർച്ചന, ഉദയാർച്ചന എന്നിവയാണ് പ്രധാന വഴിപാടുകൾ. കൂടാതെ ഉടയാളകളും ബ്ലൗസ് പീസും പൊട്ടും ചാന്തും വളയും കണ്മഷിയും ഒക്കെ ഭക്തർ വഴിപാടായി സമർപ്പിക്കാറുണ്ട്.

***ആരാണ് മാളികപ്പുറത്തമ്മ? അയ്യപ്പക്ഷേത്രങ്ങളിലല്ലാതെ മറ്റൊരു ക്ഷേത്രങ്ങളിലും ഇങ്ങനെയൊരു ദേവിയെ ആരാധിക്കുന്നില്ലല്ലോ.***

വൈശാലിയുടെ ചോദ്യം മാധവനെ കുഴപ്പത്തിലാക്കി. എന്നാലും മാധവൻ പറഞ്ഞു. മാളികപ്പുറത്തമ്മയെപ്പറ്റി ചില കാര്യങ്ങൾ മുമ്പു പറഞ്ഞിരുന്നു. എന്നാലും കുറെ കഥകൾകൂടി പറയാം. മാളികപ്പുറത്തമ്മയുടെ കഥയിലും ഐതിഹ്യവും ചരിത്രവും കെട്ടുപിണഞ്ഞു കിടക്കുകയാണ്. ഗാലവമുനിയുടെ മകളായ ലീല ഭർത്താവായ ദത്തന്റെ ശാപംമൂലം മഹിഷിയായി അവതരിക്കുകയും പിന്നീട് അയ്യപ്പനിൽനിന്ന് മോക്ഷം നേടി മാളികപ്പുറത്തമ്മയായി അവരോധിക്കപ്പെടുകയും ചെയ്തു എന്നാണ് ഒരു കഥ.

കരംഭന്റെ പുത്രിയും മഹിഷാസുരന്റെ സഹോദരിയുമായ മഹിഷിയാണ് മാളികപ്പുറത്തമ്മയായി മാറിയതെന്നാണ് മറ്റൊരു കഥ.

എന്നാൽ ചരിത്രം വേറൊരു കഥയാണ് പറയുന്നത്. അയ്യപ്പൻ കളരിപ്പയറ്റ് അഭ്യസിക്കാനായി ആലപ്പുഴയിൽ മുഹമ്മയ്ക്കടുത്തുള്ള ചീരപ്പൻചിറ കളരിയാശാന്റെ അടുക്കൽ ചെന്നു. ആശാന്റെ മകൾ ലീലയ്ക്ക് അയ്യപ്പനിൽ അനുരാഗം തോന്നിയെന്നും അപ്പോൾ അയ്യപ്പൻെറ ജ്ഞാനദൃഷ്ടിയാൽ അവൾ ഒരു തപസ്വിനിയായി മാറിയെന്നും അവളാണ് മാളികപ്പുറത്തമ്മയായി ശബരിമലയിൽ അവരോധിക്കപ്പെട്ടതെന്നുമാണ് ഒരു കഥ. (ആശാൻെറ മകളുടെ പേര് 'പൂങ്കൊടി' എന്നും 'ചെറുകുത്തി' എന്നും ചില കഥകളിൽ പറയുന്നുണ്ട്)

ഉദയനനെ പൂർണ്ണമായും അടിയറവു പറയിപ്പിക്കണമെങ്കിൽ ''പൂഴിയങ്കം'' എന്ന അടവുകൂടി പഠിക്കണമെന്ന് അയ്യപ്പൻ തീരുമാനിച്ചു. (തീർത്തും ഗത്യന്തരമില്ലാതെ വരുമ്പോൾ അവസാനമായി പ്രയോഗിക്കുന്ന ഒരു അടവാണിത്. അഭ്യാസമുറയിൽ താളക്രമത്തിൽ കാലുകൊണ്ട് പൂഴി (മണ്ണ്) തെറിപ്പിച്ച് എതിരാളിയെ പരാജയപ്പെടുത്തുന്ന രീതിയാണിത്) അങ്ങനെയാണ് അയ്യപ്പൻ ചീരപ്പൻചിറ ആശാന്റെ കളരിയിൽ എത്തിയത്.

പന്തളം രാജാവിൻെറ അനുഗ്രഹവും വാങ്ങി അയ്യപ്പൻ യാത്രതിരിച്ചു. അയ്യപ്പന് ചീരപ്പൻചിറയിലേക്കുള്ള വഴി അത്ര നിശ്ചയമില്ലായിരുന്നു. സുന്ദരനായ ഒരു ചെറുപ്പക്കാരൻ നടന്നുവരുന്നു. അയ്യപ്പൻ അയാളോടുചീരപ്പൻചിറയിലേക്കുള്ള വഴി ചോദിച്ചു: ''നിങ്ങൾ എവിടെനിന്ന് വരുന്നു.'' ചെറുപ്പക്കാരൻ ചോദിച്ചു.

''വളരെ തെക്കുനിന്നും; പന്തളം കൊട്ടാരത്തിൽനിന്നും.'' അയ്യപ്പൻ പറഞ്ഞു.

''നിങ്ങൾ അയ്യപ്പനാണോ?''

''അതേ'' എന്ന് അയ്യപ്പൻ പറഞ്ഞപ്പോൾ ആ ചെറുപ്പക്കാരൻ സ്വയം പരിചയപ്പെടുത്തി.

എൻെറ പേര് വെള്ളുത്തച്ഛൻ. വെള്ളുത്തോൻ എന്നും പറയും. ചേർത്തലയ്ക്കടുത്തുള്ള അർത്തുങ്കലിലെ ഒരു നസ്രാണി കുടുംബത്തിലെ അംഗമാണ് ഞാൻ. (നസ്രാണി എന്ന പദത്തിൻെറ മൂലം നസ്രേത്ത് എന്നാണ്. യേശുക്രിസ്തുവിൻെറ ജന്മസ്ഥലമാണ് നസ്രേത്ത്. എ. ഡി. ഒന്നാം നൂറ്റാണ്ടിൽതന്നെ കേരളത്തിൽ ക്രൈസ്തവർക്ക് 'നസ്രാണി' എന്ന പേരുണ്ടായി)

അയ്യപ്പൻെറ ആഗമനോദ്ദേശ്യം അറിഞ്ഞപ്പോൾ വെളുത്തോൻ പറഞ്ഞു: തെക്കുംകൂറിൽനിന്നും വരുന്നവരെ ചീരപ്പൻചിറ കളരിയിൽ പഠിപ്പിക്കുകയില്ല. അയ്യപ്പൻ തൻെറ ചങ്ങാതിയാണെന്നു പറഞ്ഞാൽ ആശാൻ സമ്മതിക്കുമായിരിക്കും. ഒരിക്കലും അയ്യപ്പൻ പന്തളം കൊട്ടാരത്തിൽനിന്നും വന്നതാണെന്ന് അറിയരുത്. അതുകൊണ്ട് അയ്യപ്പൻ എന്ന പേര് മാറ്റിപ്പറയണം.

'ശബരിയാർ' നല്ല പേരല്ലേ? അയ്യപ്പൻ വെള്ളുത്തോനോട് ചോദിച്ചു. ആ പേര് വെള്ളുത്തോനും ഇഷ്ടപ്പെട്ടു. അവർ രണ്ടുപേരും കളരിയിൽ എത്തി. വിവരങ്ങളെല്ലാം വെള്ളുത്തോനിൽനിന്നും കേട്ടപ്പോൾ ആശാൻ ശബരിയാറെ 'പൂഴിയങ്കം' പഠിപ്പിക്കാമെന്നേറ്റു. മൂപ്പർ ഉറക്കെ നീട്ടി വിളിച്ചു: ''മോളേ.... പൂങ്കൊടീ.... പൂങ്കൊടി വെളിയിൽ വന്നു. ഒരു സുന്ദരി പെൺകുട്ടി. ചുവന്നു തുടുത്ത് തക്കാളിപ്പഴനിറം, പാതിയടഞ്ഞ നീലിമയാർന്ന നയനങ്ങൾ, കാൽപ്പാദംവരെ നീണ്ടുനി

വർന്നു കിടക്കുന്ന കറുത്തിരുണ്ട മുടി. കളരിയാശാൻ മകളോട് പറഞ്ഞു: വെളു ത്തോൻെറ ചങ്ങാതിയാണ്. ശബരിയാർ. ഇയാളെ പൂഴിയങ്കം പഠിപ്പിക്കണം. അതിനുമുമ്പ് മറ്റുള്ള എല്ലാ അടവുകളും ശബരിയാർക്ക് അറിയാമോയെന്ന് പൂങ്കൊടി പരിശോധിക്കണം.

അയ്യപ്പൻെറ ഓരോ രീതിയിലുമുള്ള പയറ്റുകണ്ട് പൂങ്കൊടി അന്തംവിട്ടുനിന്നു. അവൾ മനസ്സിൽ മന്ത്രിച്ചു: ഈ യുവാവ് അമാനുഷികനാണ്. സത്യം പറയൂ, നിങ്ങൾ ആരാണ്? ശബരിയാർ എന്നത് കള്ളപ്പേരല്ലേ? അവളുടെ ചോദ്യത്തിന് അയ്യ പ്പൻ സത്യം പറഞ്ഞു. ഇതുകേട്ട് പൂങ്കൊടി കൈകൂപ്പി അയ്യപ്പനെ തൊഴുതു.

ഞാൻ അങ്ങയെപ്പറ്റി കേട്ടിട്ടുണ്ട്. നേരിൽ കണ്ടത് മഹാഭാഗ്യം! അവളുടെ നയ നങ്ങളിൽ ശൃംഗാരം നിറഞ്ഞ് അയ്യപ്പനിൽ പതിഞ്ഞു. ദിവസങ്ങൾ പലതും കട ന്നുപോയി. അയ്യപ്പൻ പൂഴിയങ്കം വശമാക്കി. ഒരു രാത്രി. പൂങ്കൊടി അയ്യപ്പൻെറ അരികിൽ എത്തി. അവളുടെ ഇംഗിതം മനസ്സിലാക്കിയ അയ്യപ്പൻ അവളുടെ മുഖ ത്തേക്ക് ഒന്ന് ഉറ്റുനോക്കി. ആ നോട്ടത്തിൽ അവളുടെ എല്ലാ വികാരങ്ങളും ഓടി യൊളിച്ചു. അവൾ ആദ്ധ്യാത്മികമായി ഒരു പുനർജ്ജന്മം നേടി.

അയ്യപ്പൻ ഗുരുവിനോടും പൂങ്കൊടിയോടും യാത്രപറഞ്ഞിറങ്ങി. അന്നുമുതൽ വെളുത്തോൻ അയ്യപ്പൻെറ ഉറ്റ ചങ്ങാതിയായി മാറി.

***അർത്തുങ്കൽ പള്ളിയെപ്പറ്റി അല്പം ചരിത്രം പറഞ്ഞുതരാമോ? വിശാഖ് ധൃതി കാട്ടി.***

എരുമേലിയിലെ വാവർ പള്ളിപോലെതന്നെ ശബരിമലയുമായി ബന്ധപ്പെട്ട മതമൈത്രിയുടെ ശംഖനാദം മുഴക്കുന്നതാണ് വിശുദ്ധ സെബസ്ത്യാനോസിൻെറ നാമധേയത്തിലുള്ള ആലപ്പുഴ ജില്ലയിലെ ചരിത്രപ്രസിദ്ധമായ അർത്തുങ്കൽ പള്ളി.

അയ്യപ്പനും വെളുത്തച്ഛനും തമ്മിലുള്ള ബന്ധം കണക്കിലെടുത്താൽ ആ സന്ദർ ഭത്തിൽ അർത്തുങ്കൽ പള്ളി ഉണ്ടായിരുന്നോ എന്ന് സംശയമാണ്. അർത്തുങ്കൽ പള്ളിയുടെ ചരിത്രത്തിലേക്ക് കണ്ണോടിച്ചാൽ അത് മനസ്സിലാക്കാം. പോർച്ചുഗീസ് ആഗമനത്തോടെ പതിനാറാം നൂറ്റാണ്ട് മദ്ധ്യത്തോടെയാണ് അർത്തുങ്കൽ പള്ളി യുടെ ചരിത്രം തുടങ്ങുന്നത്. മൂത്തേടത്ത് രാജാവ് നൽകിയ തടികളും തെങ്ങോല കളും ഉപയോഗിച്ച് എ. ഡി. 1581-ൽ വടക്കോട്ട് ദർശനമായി നടത്തിയ ആദ്യനിർ മ്മാണം പിന്നീട് പൊളിച്ച് ഇന്നുകാണുന്ന മാതൃകയിൽ കരിങ്കല്ലുപയോഗിച്ച് നിർ മ്മിക്കുകയായിരുന്നു. അറബിക്കടലിന് അഭിമുഖമായി അംബരചുംബികളായ രണ്ടു ഗോപുരങ്ങളോടെയുള്ള അർത്തുങ്കൽ പള്ളി ശില്പഭംഗികൊണ്ടും കീർത്തികേ ട്ടതാണ്.

അർത്തുങ്കൽ പള്ളിയിലെ പ്രധാന തിരുനാൾ ജനുവരി 20-ാംതീയതിയാണ്. ഈ പള്ളിയിലെ പല ആചാരാനുഷ്ഠാനങ്ങൾക്കും ഹിന്ദുക്കളുടേതുമായി ബന്ധമുണ്ട്. വിശുദ്ധൻെറ തിരുരൂപം വഹിച്ചുകൊണ്ടുള്ള പ്രദക്ഷിണം ആരംഭിക്കുമ്പോൾ ആകാശത്ത് ചെമ്പരുന്ത് അകമ്പടിസേവിക്കും. കടൽപ്പുറത്ത് പള്ളിയുടെ കുരിശ

ടി വരെയാണ് പ്രദക്ഷിണം. സ്വർണ്ണത്തിലും വെള്ളിയിലും നിർമ്മിച്ച അമ്പും വില്ലു മാണ് പ്രധാന നേർച്ച. ഇവ വാദ്യമേളങ്ങളുടെ അകമ്പടിയോടെ വിശുദ്ധൻെറ സ്തുതിഗീതങ്ങൾ പാടി വിശ്വാസികൾ പള്ളിയിലേക്ക് നേർച്ചയായി കൊണ്ടുവരുന്നു. അമ്പും വില്ലും നേർച്ചയായി ആനപ്പുറത്ത് എഴുന്നെള്ളിക്കുന്ന പതിവുണ്ട്. നേർച്ച നടത്തുന്ന വീടുകളിൽനിന്ന് അമ്പും വില്ലുമേന്തി പൊന്നോലക്കുട ചൂടിയാണ് ആനപ്പുറത്ത് എഴുന്നെള്ളത്ത് നടത്തുന്നത്.

കൂടുതൽ മത്സ്യം ലഭിക്കാൻ മത്സ്യത്തൊഴിലാളികൾ സ്വർണ്ണത്തിലും വെള്ളി യിലും മത്സ്യരൂപങ്ങൾ നടയ്ക്ക് സമർപ്പിക്കുന്നതാണ് മറ്റൊരു നേർച്ച. മുത്തുക്കുട കളും നേർച്ചയായി നൽകാറുമുണ്ട്. ഭജനമിരിക്കലാണ് മറ്റൊരു പ്രധാന നേർച്ച. അടിമയിരുത്തൽ, ഉരുൾ നേർച്ച ഇവയും നേർച്ചകളാണ്. ഉദ്ദിഷ്ടകാര്യസിദ്ധിക്കായി കടപ്പുറത്തെ കുരിശടിയിൽനിന്ന് പള്ളിയുടെ നട വരെ ഉരുണ്ടുവരുന്നതാണ് ഉരുൾ നേർച്ച. വിശുദ്ധൻെറ മദ്ധ്യസ്ഥതയിൽ രോഗശാന്തി നേടിയവർ ഇഷ്ടിക തലയിൽ വച്ച് പള്ളിക്ക് പ്രദക്ഷിണം വയ്ക്കുന്നതാണ് വേറൊരു നേർച്ച.

നേർച്ചകാഴ്ചകൾ അർപ്പിക്കാൻ മറ്റു ജാതികളിൽപെട്ട ആളുകളും എത്താറു ണ്ട്. അർത്തുങ്കൽ പള്ളിയിൽ പ്രതിപാദിക്കുന്ന അമ്പ്, വില്ല്, ആന, മത്സ്യം ഇവ യെല്ലാം അയ്യപ്പനുമായി ബന്ധപ്പെട്ടതാണെന്നുള്ള വസ്തുത എടുത്തുപറയേണ്ടതു തന്നെയാണ്. അയ്യപ്പന്മാർ അർത്തുങ്കൽ പള്ളിയിൽ തൊഴുത് ശബരിമലയിൽ പോവുകയും ദർശനംകഴിഞ്ഞ് മടങ്ങിവന്ന് പള്ളിയിലെ കുളത്തിൽ കുളിച്ച് മാല യൂരുകയും ചെയ്യുന്ന പതിവ് ഇന്നും നടന്നുപോരുന്നു. ഇതിൻെറ ചരിത്രപശ്ചാ ത്തലത്തെപ്പറ്റി പള്ളിയിൽനിന്നുള്ള വിശദീകരണം ഇങ്ങനെയാണ്. പള്ളിയുടെ രേഖകളിൽ അയ്യപ്പൻ, ശബരിമല ഇവയ്ക്ക് വെളുത്തച്ഛനുമായി ബന്ധപ്പെട്ട യാതൊരു ചരിത്രവിവരങ്ങളും കാണുന്നില്ല. എന്നാലും അയ്യപ്പഭക്തന്മാർ ആദ്യ കാലം മുതൽതന്നെ ഇവിടെ ദർശനം നടത്തുകയും മടങ്ങിവന്ന് മാലഊരുകയും ചെയ്യുന്നുണ്ട്. അതിന്നും തുടരുന്നു.

മാളികപ്പുറത്ത് തൊഴുത് വഴിപാട് കഴിച്ച് മാധവനും കുട്ടികളും തൊട്ടടുത്തുള്ള കൊച്ചുകടുത്തസ്വാമി, നവഗ്രഹങ്ങൾ, നാഗരാജ, നാഗയക്ഷി എന്നീ നടകളിലും തൊഴുതു പ്രാർത്ഥിച്ചു കാണിക്കയിട്ടു. പിന്നീട് മണിമണ്ഡപത്തിൽ പ്രദക്ഷിണം ചെയ്തു പ്രാർത്ഥിച്ചു.

നവഗ്രഹങ്ങളെപ്പറ്റി കൂടുതൽ അറിയാൻ ആഗ്രഹമുണ്ടെന്ന് വിശാഖും വൈശാലിയും പറഞ്ഞപ്പോൾ മാധവൻ ചില കാര്യങ്ങൾ ചുരുക്കി പറഞ്ഞു: ജ്യോതിശാസ്ത്രപ്രകാരം ഒരാൾ ജനിക്കുന്നതു മുതൽ മരണംവരെയും ഓരോ ഗ്രഹ ങ്ങളിലൂടെ കടന്നുപോകും.

"സൂര്യശ്ചന്ദ്രോ മംഗളശ്ച
ബുധശ്ചാപി ബൃഹസ്പതിഃ
ശുക്രഃ ശനൈശ്ചരോ രാഹുഃ
കേതുശ്ചേതി ഗ്രഹാനവഃ"

ഇവയാണ് നവഗ്രഹങ്ങൾ.

എന്നാൽ ജീവരാശികൾ യഥാക്രമം കേതു, ശുക്രൻ, ആദിത്യൻ, ചന്ദ്രൻ, ചൊവ്വ, രാഹു, വ്യാഴം, ശനി, ബുധൻ എന്നീ ഗ്രഹങ്ങളിൽ കൂടി കടന്നുപോകുന്നതായി ജ്യോതിഷം പറയുന്നു. ജ്യോതിഷപ്രകാരം ഒരാളുടെ ആയുസ്സ് പരമാവധി 120 വയസ്സുവരെയാണ്. അശ്വതി. മകം, മൂലം എന്നീ നാളുകളിൽ ജനിച്ചവർക്ക് കേതുദശ ഏഴു വർഷവും; ഭരണി, പൂരം, പൂരാടം എന്നീ നാളുകളിൽ ജനിച്ചവർക്ക് ശുക്രൻ ഇരുപത് വർഷവും; കാർത്തിക, ഉത്രം, ഉത്രാടം എന്നീ നാളുകളിൽ ജനിച്ചവർക്ക് ആദിത്യൻ ആറു വർഷവും; രോഹിണി, അത്തം, തിരുവോണം എന്നീ നാളുകളിൽ ജനിച്ചവർക്ക് ചന്ദ്രൻ പത്തു വർഷവും; മകയിരം, ചിത്തിര , അവിട്ടം എന്നീ നാളുകളിൽ ജനിച്ചവർക്ക് ചൊവ്വ ഏഴു വർഷവും; തിരുവാതിര, ചോതി, ചതയം എന്നീ നാളുകളിൽ ജനിച്ചവർക്ക് രാഹു പതിനെട്ട് വർഷവും; പുണർതം, വിശാഖം, പൂരുരുട്ടാതി എന്നീ നാളുകളിൽ ജനിച്ചവർക്ക് വ്യാഴം പതിനാറ് വർഷവും; പൂയം, അനിഴം, ഉത്തൃട്ടാതി എന്നീ നാളുകളിൽ ജനിച്ചവർക്ക് ശനി പത്തൊമ്പത് വർഷവും; ആയില്യം, തൃക്കേട്ട, രേവതി എന്നീ നാളുകളിൽ ജനിച്ചവർക്ക് ബുധൻ പതിനേഴ് വർഷവും ദശാപഹാരങ്ങളാണ്. ജന്മസമയത്തെ ദശാകാലം എത്രവയസ്സുവരെ നിൽക്കും എന്നറിയുന്നതിന് ജനിക്കുന്ന കൃത്യസമയംവച്ച് കണക്കുകൂട്ടേണ്ടതാണ്. അത് കണക്കാക്കിയാൽ ബാക്കിയുള്ള ശിഷ്ടകാലമായിരിക്കും ജന്മസമയത്തെ ദശാകാലം. പിന്നീട് തുടർന്നുവരുന്ന ദശാകാലങ്ങൾ അവയുടെ കാലയളവ് അനുസരിച്ച് തുടർന്ന് അനുഭവിക്കേണ്ടിവരും.

ഉദാഹരണത്തിന് ഒരു കുഞ്ഞ് അശ്വതി നാളിൽ 30 നാഴികയായപ്പോൾ ജനിച്ചു എന്നിരിക്കട്ടെ. കുഞ്ഞിൻെറ ജന്മദശ കേതുവാണ്. 60 നാഴികയ്ക്കാണ് ഏഴു വർഷത്തെ കേതു ദശ. മുപ്പതു നാഴിക കഴിഞ്ഞ് ജനിച്ചപ്പോൾ മൂന്നരവർഷം കേതു ദശ അനുഭവിച്ചുകഴിഞ്ഞു. ബാക്കി കേതുദശ മൂന്നര വർഷമേയുള്ളു. പിന്നെ തുടർന്നുവരുന്ന ദശാകാലങ്ങൾ (ശുക്രൻ, ആദിത്യൻ തുടങ്ങിയ) ദശാകാലങ്ങൾ പൂർണ്ണമായും അനുഭവിച്ച് മുന്നോട്ടുപോകുന്നതായിരിക്കും. (60 നാഴിക = 24 മണിക്കൂർ)

ഓരോ ഗ്രഹത്തിനും അതിന്റേതായ രൂപവും ബലക്ഷീണാദികളുമുണ്ട്. കേതു. ആദിത്യൻ, ചൊവ്വ, രാഹു, ശനി എന്നീ ഗ്രഹങ്ങൾ പാപഗ്രഹങ്ങളാണ്. ബാക്കിയുള്ളവ ശുഭഗ്രഹങ്ങളും.

ഓരോ ഗ്രഹത്തിനും പ്രത്യേക സ്തോത്രങ്ങളും ധ്യാനമന്ത്രങ്ങളുമുണ്ട്. മാധവനും കുട്ടികളും ഭക്തിപൂർവ്വം നവഗ്രഹ സ്തുതികൾ ചൊല്ലി.

സൂര്യൻ :

ഓം ജപാകുസുമ സങ്കാശം കാശ്യപേയം മഹാദ്യുതിം
തമോരിം സർവപാപഘ്നം പ്രണതോസ്മി ദിവാകരം

ചന്ദ്രൻ :

ദധിശംഖതുഷാരാഭം ക്ഷീരോദാർണ്ണവ സംഭവം
നമാമി ശശിനം സോമം ശംഭോർമകുട ഭൂഷണം

കുജൻ :

ധരണീഗർഭസംഭൂതം വിദ്യുത്കാന്തി സമപ്രഭം
കുമാരം ശക്തിഹസ്തം തം മംഗളം പ്രണമാമ്യഹം

ബുധൻ :

പ്രിയംഗുകലികാശ്യാമം രൂപേണാപ്രതിമം ബുധം
സൗമ്യം സൗമ്യഗുണോപേതം തം ബുധം പ്രണമാമ്യഹം

ഗുരു :

ദേവാനാം ച ഋഷീണാം ച ഗുരും കാഞ്ചന സന്നിഭം
ബുദ്ധിഭൂതം ത്രിലോകേശം തം നമാമി ബൃഹസ്പതിം

ശുക്രൻ :

ഹിമകുന്ദമൃണാളാഭം ദൈത്യാനാം പരമം ഗുരും
സർവ്വശാസ്ത്രപ്രവക്താരം ഭാർഗ്ഗവം പ്രണമാമ്യഹം

ശനി :

നീലാഞ്ജനസമാഭാസം രവിപുത്രം യമാഗ്രജം
ഛായാമാർത്താണ്ഡസംഭൂതം തം നമാമി ശനൈശ്വരം

രാഹു :

അർദ്ധകായം മഹാവീര്യം ചന്ദ്രാദിത്യ വിമർദ്ദനം
സിംഹികാഗർഭസംഭൂതം തം രാഹും പ്രണമാമ്യഹം

കേതു :

പലാശപുഷ്പസങ്കാശം താരകാഗ്രഹമസ്തകം
രൗദ്രം രൗദ്രാത്മകം ഘോരം തം കേതും പ്രണമാമ്യഹം
നമഃ സൂര്യായ സോമായ മംഗളായ ബുധായ ച
ഗുരുശുക്രശനിഭ്യശ്ച രാഹവേ കേതവേ നമഃ

ഇതി വ്യാസമുഖോദ് ഗീതം യഃ പഠേത് സുസമാഹിതഃ
ദിവാ വാ യദി വാ രാത്രൗ വിഘ്നശാന്തിർ ഭവിഷ്യതി

(നവഗ്രഹ സ്തോത്രം - വ്യാസകൃതം)

സൂര്യൻ :

ഓം മിത്രായ നമഃ
ഓം രവയേ നമഃ
ഓം സൂര്യായ നമഃ
ഓം ഭാനവേ നമഃ
ഓം ഖഗായ നമഃ
ഓം പൂഷണേ നമഃ
ഓം ഹിരണ്യ ഗർഭായ നമഃ
ഓം മരീചായേ നമഃ
ഓം ആദിത്യായ നമഃ
ഓം സവിത്രേ നമഃ
ഓം അർക്കായ നമഃ
ഓം ഭാസ്ക്കരായ നമഃ

ചന്ദ്രൻ :

ഓം ശ്രീമതേ നമഃ
ഓം ശശധരായ നമഃ
ഓം ചന്ദ്രായ നമഃ
ഓം താരാധീശായ നമഃ
ഓം നിരാകരായ നമഃ
ഓം സുധാനിധയേ നമഃ
ഓം സദാരാദ്ധ്യായ നമഃ
ഓം സത്പതയേ നമഃ
ഓം സാധുപൂജിതായ നമഃ
ഓം വീരായ നമഃ
ഓം ജയോദ്യോഗായ നമഃ
ഓം ജ്യോതിശ്ചക്രപ്രവർത്തകായ നമഃ

ചൊവ്വ (കുജൻ) :

ഓം മഹീസുതായ നമഃ
ഓം മഹാഭാഗായ നമഃ
ഓം മംഗളായ നമഃ
ഓം മംഗളചരിതായ നമഃ
ഓം മഹാവീരായ നമഃ
ഓം മഹാശൂരായ നമഃ
ഓം മഹാബലപരാക്രമായ നമഃ
ഓം മഹാരൗദ്രായ നമഃ

ഓം മഹാഭദ്രായ നമഃ
ഓം മാനനീയായ നമഃ
ഓം ദയാകരായ നമഃ
ഓം മാനദായ നമഃ

ബുധൻ :

ഓം ബുധായ നമഃ
ഓം ബുധാർച്ചിതായ നമഃ
ഓം സൗമ്യായ നമഃ
ഓം സൗമ്യചിത്തായ നമഃ
ഓം ശുഭപ്രദായ നമഃ
ഓം ദൃഢവ്രതായ നമഃ
ഓം ദൃഢബലായ നമഃ
ഓം ശ്രുതിജാലപ്രബോധകായ നമഃ
ഓം സത്യവാസായ നമഃ
ഓം സത്യവചസേ നമഃ
ഓം ശ്രേയസാംപതയേ നമഃ
ഓം അവ്യയായ നമഃ

വ്യാഴം (ഗുരു) :

ഓം ശ്രീഗുരവേ നമഃ
ഓം ഗുണാകാരായ നമഃ
ഓം ഗോപ്ത്രേ നമഃ
ഓം ഗോചരായ നമഃ
ഓം ഗോപതി പ്രിയായ നമഃ
ഓം ഗുണിനേ നമഃ
ഓം ഗുണവതാം ശ്രേഷ്ഠായ നമഃ
ഓം ഗുരുണാം ഗുരവേ നമഃ
ഓം അംഗിരസായ നമഃ
ഓം ജേത്രേ നമഃ
ഓം ജയന്തായ നമഃ
ഓം ജയദായ നമഃ

രാഹു :

ഓം രാഹവേ നമഃ
ഓം സൈംഹികായ നമഃ
ഓം വിധുന്തുദായ നമഃ

ഓം സുരശത്രവേ നമഃ
ഓം തമസേ നമഃ
ഓം ഫണിനേ നമഃ
ഓം ഗാർഗ്യായ നമഃ
ഓം നീലജീമൂതസങ്കാശായ നമഃ
ഓം ചതുർഭുജായ നമഃ
ഓം ഖഡ്ഗഖേടകധാരിണേ നമഃ
ഓം വരദായകഹസ്തായ നമഃ

---

**ശുക്രൻ**

ഓം ശുക്രായ നമഃ
ഓം ശുചയേ നമഃ
ഓം ശുഭഗുണായ നമഃ
ഓം ശുഭദായ നമഃ
ഓം ശുഭലക്ഷണായ നമഃ
ഓം ശോഭനാക്ഷായ നമഃ
ഓം ശുഭ്രവാഹായ നമഃ
ഓം ശുദ്ധസ്ഫടിക ഭാസ്വരായ നമഃ
ഓം ദീനാർത്തിഹരായ നമഃ
ഓം ദൈത്യ ഗുരവേ നമഃ
ഓം ഭാർഗ്ഗവായ നമഃ
ഓം കാവ്യാസക്തായ നമഃ

ഗ്രഹം

(മറുവശം)

ം നിലനി

ധവശ എന്ന

ഭാര്യയിൽ മൃഗി, മൃഗമന്ദ, ഹരി, ഭദ്രമത, മാതംഗി, ശാർദൂലി, ശ്വേത, സുരഭി, സുരസ, കദ്രു എന്നിങ്ങനെ പത്തു പെൺമക്കൾ ജനിച്ചു. അവരിൽ സുരസയിൽനിന്ന് നാഗങ്ങളും കദ്രുവിൽനിന്ന് ഉരഗങ്ങളും ജനിച്ചതായി പറയുന്നു. നാഗങ്ങളും ഉരഗങ്ങളും സർപ്പജാതിയിലെ രണ്ടു വിഭാഗങ്ങളാണ്. തക്ഷകൻ, വാസുകി, ഇവരൊക്കെ നാഗപ്രമാണികളാണ്. നാഗങ്ങൾ വസിക്കുന്ന ലോകമാണ് നാഗലോകം. നാഗലോകത്തിന്റെ നാഥൻ വാസുകിയാണ്.

നാഗാരാധനയിലെ ഒരു പ്രധാന ഇനമാണ് പാമ്പുതുള്ളൽ എന്ന ചടങ്ങ്. ഇണകൂടി ഫണംവിടർത്തിയാടുന്ന സർപ്പത്തിന്റെ ചിത്രരചനയാണ് ഇതിൽ ആദ്യത്തെയിനം. പുള്ളോൻ പ്രധാന രൂപം വരയ്ക്കുമ്പോൾ അനുയായികൾ പുള്ളോക്കൊടം

വായിച്ച് സർപ്പമാഹാത്മ്യത്തെ വർണ്ണിക്കുന്ന പാട്ടുകൾ പാടുന്നു. പാട്ടും ദീപാരാധനയും പൂജയും കഴിഞ്ഞാൽ തിരിയുഴിച്ചിൽ നടത്തുന്നു. കേരളത്തിൽ നാഗാരാധനയ്ക്ക് കീർത്തികേട്ട ക്ഷേത്രങ്ങളാണ് മണ്ണാറശാലയും വെട്ടിക്കോട്ടും പാമ്പുമേക്കാവും. നാഗക്ഷേത്രങ്ങളിൽ ആയില്യംനാൾ പ്രധാനമാണ്. കാരണം ആയില്യമാണ് നാഗങ്ങളുടെ ജന്മനാൾ. കേരളത്തിൽ പുരാതന കാലംമുതൽ മിക്ക തറവാടുകളിലും സർപ്പക്കാവുകൾവച്ച് നാഗാരാധന നടത്തിയിരുന്നു. വീടിൻെറ തെക്കുപടിഞ്ഞാറ് കോണിൽ പറമ്പിൻെറ ഒതുങ്ങിയ വശത്തായിട്ടാണ് സർപ്പക്കാവുകൾ സ്ഥിതിചെയ്തിരുന്നത്. പുള്ളുവന്മാരും വേലന്മാരും അരിപ്പൊടി, മഞ്ഞൾപ്പൊടി, ഇലപ്പൊടി, കരിപ്പൊടി ഇവ ഉപയോഗിച്ച് കളങ്ങളിട്ട് ഉഗ്രനാഗങ്ങളെ വരച്ച് ആരാധന നടത്തിയിരുന്നു. ഇന്നും പുള്ളുവൻപാട്ട് സർവ്വസാധാരണമാണ്.

ഇക്കഥ പറഞ്ഞതിനുശേഷം മാധവൻ പുള്ളുവൻപാട്ട് വഴിപാടു കഴിച്ചു. സർപ്പദോഷം മാറ്റി കുടുംബൈശ്വര്യത്തിനുവേണ്ടി നാഗങ്ങളെ പ്രകീർത്തിച്ച് പാടിയ പാട്ടുകേട്ട് അവർ ഭക്തിയോടെ ഇരുന്നു. പാമ്പെന്നു കേട്ടാൽ പേടിയ്ക്കുന്ന വൈശാലിയുടെ മുഖത്ത് ഭയം നിഴലിക്കുന്നുണ്ടായിരുന്നു. (ക്ഷേത്രങ്ങളിൽ സപ്ത നാഗങ്ങളുടെ പ്രതിഷ്ഠ ഉണ്ടായിരിക്കും. അനന്തൻ, തക്ഷകൻ, കർക്കരൻ, പത്മൻ, മഹാപത്മൻ, ശംഖകൻ, ഗുളികൻ എന്നിവരാണ് സപ്തനാഗങ്ങൾ. ക്ഷേത്രപ്രതിഷ്ഠയിൽ ഇവരെല്ലാവരും യജ്ഞസൂത്രം ധരിക്കുന്നവരും ഫണാകാരമായ മുഖത്തോടു കൂടിയവരുമായിരിക്കും എന്ന് അഗ്നിപുരാണം)

മാളികപ്പുറത്തുനിന്നും അവർ നേരേ ഭസ്മക്കുളത്തിനടുത്തെത്തി. സന്നിധാനത്തിനും മാളികപ്പുറത്തിനും ഇടയിലാണ് ഭസ്മക്കുളം. ഇവിടെ വച്ചാണ് ശബരിയ്ക്ക് മോക്ഷം ലഭിച്ചതെന്ന് വിശ്വസിക്കപ്പെടുന്നു.

പിന്നീട് അവർ വാവർനടയിൽ തൊഴുത്, പ്രസാദം വാങ്ങി.

വെടിവഴിപാടുകൾ കഴിച്ചപ്പോൾ വൈശാലി പറഞ്ഞു :

***ഇടതടവില്ലാതെയാണല്ലോ കതിനാവെടിയുടെ ശബ്ദം കേൾക്കുന്നത്. ഈ വെടിവഴിപാടുകൊണ്ടുള്ള ഗുണമെന്താണച്ഛാ?***

മാധവൻ പറഞ്ഞു: പ്രപഞ്ചത്തിൻെറ സൃഷ്ടികർമ്മത്തിന് കാരണമായ ശബ്ദബ്രഹ്മത്തിൻെറ സ്ഫോടനത്തിൻെറ പ്രതീകമായിട്ടാണ് കതിനാവെടി പൊട്ടിക്കുന്നത്. തരംഗരൂപത്തിലുള്ള സ്പന്ദനമാണ് വെടിവഴിപാടിലൂടെ സാദ്ധ്യമാകുന്നത്. വെടിവഴിപാടുകൊണ്ട് അന്തരീക്ഷം ശുദ്ധീകരിക്കപ്പെടുകയും ചെയ്യുന്നുണ്ട്. മക്കളേ, ക്ഷേത്രത്തിൽ കാണുന്നതും കേൾക്കുന്നതുമെല്ലാം ബ്രഹ്മമയമാണ്. പാട്ടും, കീർത്തനവും, മന്ത്രവും, വെടിവഴിപാടുമൊക്കെ ശബ്ദബ്രഹ്മമാണ്. അഥവാ നാദബ്രഹ്മമാണ്. വമിക്കുന്ന ഊർജ്ജമെല്ലാം 'ഊർജ്ജബ്രഹ്മമാണ്. സുഗന്ധമെല്ലാം സുഗന്ധബ്രഹ്മമാണ്.

പ്രസാദം വാങ്ങുവാൻ ക്യൂവിൽ നിന്നപ്പോൾ വിശാഖും വൈശാലിയും

ഓരോന്നു നോക്കി ആനന്ദിക്കുകയായിരുന്നു. പല ക്ഷേത്രങ്ങളിലും ദർശനം നടത്തിയിട്ടുണ്ടെങ്കിലും ശബരിമലപോലെ എല്ലാംകൊണ്ടും പരിപാവനമായ ഒരു സന്നിധാനം കണ്ടിട്ടില്ലെന്ന് അവർ പരസ്പരം പറഞ്ഞു. കുറേക്കഴിഞ്ഞ് മാധവൻ പ്രസാദങ്ങളുമായി വെളിയിൽ വന്നു. അവർ മുറിയിലേക്ക് പോയി. വാങ്ങിയ പ്രസാദങ്ങളെല്ലാം മാധവൻ മക്കൾക്ക് കാണിച്ചുകൊടുത്തു. ഇതാണ് അരവണപ്പായസം. ഭഗവാൻെറ ഏറ്റവും പ്രിയപ്പെട്ട വഴിപാട്. ദർശനം കഴിഞ്ഞ ഏതൊരു ഭക്തനും അരവണയും അപ്പവും വാങ്ങിക്കഴിഞ്ഞാൽമാത്രമേ ദർശന സായൂജ്യത്തിൻെറ മഹിമ പൂർണ്ണമാകുകയുള്ളൂ.

ഒരു അരവണ ടിൻ പൊട്ടിച്ച് സ്പൂണുകൊണ്ട് മാധവൻ മക്കൾക്ക് നൽകി. തിന്നിട്ടും തിന്നിട്ടും അവർക്ക് മതിയായില്ല. ഭഗവാനെ , എന്തൊരു സ്വാദ്! അരി, നെയ്യ്, ശർക്കര, ഏലക്കായ മുതലായവ ചേർത്താണ് അരവണപ്പായസം ഉണ്ടാക്കുന്നത്, മാധവൻ പറഞ്ഞു.

പിന്നെ ഭഗവാൻെറ പ്രസാദമായ അപ്പവും അവർക്ക് കൊടുത്തു. കൊതിപ്പിക്കുന്ന രുചി. ഇതെങ്ങനെയാണ് ഉണ്ടാക്കുന്നത്? വൈശാലി ചോദിച്ചു. മാധവൻ അതും പറഞ്ഞുകൊടുത്തു. ഒരുകൂട്ട് അപ്പം ഉണ്ടാക്കുന്നത് 70 കിലോ അരിപ്പൊടി, 40 കിലോ ശർക്കര, 1 കിലോ ചുക്കുപൊടി, 16 ലിറ്റർ നെയ്യ്, കദളിപ്പഴവും, പൂവൻ പഴവും 20 വീതവും ചേർത്തിട്ടാണ്. ഒരു സമയത്ത് ഒരുലക്ഷം അപ്പം ഉണ്ടാക്കുവാനുള്ള സംവിധാനം ക്ഷേത്രത്തിൽ ഇന്നുണ്ട്.

### *അയ്യപ്പൻെറ പ്രധാന നിവേദ്യങ്ങളും വഴിപാടുകളും ഏതൊക്കെയാണച്ഛാ?*

ത്രിമധുരം (തേൻ, പഞ്ചസാര, കദളിപ്പഴം അല്ലെങ്കിൽ നെയ്യ്), പഞ്ചഗവ്യം (പശുവിൻപാൽ, തൈര്, നെയ്യ്, ഗോമൂത്രം, ചാണകം), പഞ്ചാമൃതം (പാൽ, തേൻ, നെയ്യ്, കദളിപ്പഴം, ശർക്കരവെള്ളം), മധുപർക്കം (തൈര്, നെയ്യ്, വെള്ളം, തേൻ, കൽക്കണ്ടം), അരവണ, അപ്പം, വെള്ളച്ചോറ്, ഇവയാണ് അയ്യപ്പൻെറ പ്രധാന നിവേദ്യങ്ങൾ.

പ്രധാന വഴിപാടുകൾ പടിപൂജ, ഉദയാസ്തമനപൂജ, അർച്ചന, ഗണപതിഹോമം, ഉഷഃപൂജ, നിത്യപൂജ, ഉച്ചപൂജ, മുഴുക്കാപ്പ്, ലക്ഷാർച്ചന, സഹസ്രനാമാർച്ചന, ഉത്സവബലി, വിഭൂതിപ്രസാദം, സഹസ്രകലശം, ദ്രവ്യകലശം. (ക്ഷേത്രത്തിലെ മാലിന്യങ്ങളെ നീക്കി ഐശ്വര്യം വരുത്താനാണ് ദ്രവ്യകലശം ആടുന്നത്) നെയ്യഭിഷേകം, കളഭാഭിഷേകം, ഭസ്മാഭിഷേകം, പുഷ്പാഭിഷേകം എന്നിവയാണ്.

മാധവനും കുട്ടികളും താമസിക്കുന്ന മുറിയിൽ നിന്നാൽ സന്നിധാനവും പരിസരവും വ്യക്തമായി കാണാം. സൂര്യൻ പടിഞ്ഞാറേ ചക്രവാളത്തിൽ ചുവന്നു തുടുത്തു നിൽക്കുന്നത് വൃക്ഷലതാദികൾക്കിടയിലൂടെ അവർ കണ്ടു. സന്നിധാനവും പരിസരവും ഭക്തിസാഗരമായി മാറിക്കഴിഞ്ഞിരുന്നു. ദീപാരാധനയ്ക്ക് സമയമായി. അവർ ചെറിയ ഒരു നിലവിളക്കെടുത്ത് എണ്ണ ഒഴിച്ച് തിരിയിട്ട് കത്തിച്ചതിനു

ശേഷം ജപിച്ചു.

"ദീപോ ജ്യോതിഃ പരബ്രഹ്മ
ദീപോ ജ്യോതിർ ജനാർദ്ദനഃ
ദീപോ ഹരതുമേ പാപം
സന്ധ്യാദീപ നമോസ്തുതേ
ശുഭം ഭവതു കല്യാണം
ആയുരാരോഗ്യ വർദ്ധനം
നമഃ ശത്രു വിനാശായ
ദീപ ജ്യോതിർ നമോ നമഃ"

***നിലവിളക്കു കൊളുത്തുന്നതിനും എന്തെങ്കിലും നിയമങ്ങളുണ്ടോ അച്ഛാ?***

ഉണ്ടല്ലോ. മാധവൻ പറഞ്ഞു തുടങ്ങി: വിളക്ക് ഐശ്വര്യത്തിൻെറ പ്രതീകമാണ്. മനുഷ്യമനസ്സിലെ അന്ധകാരത്തെ അകറ്റി ചൈതന്യം പ്രദാനംചെയ്യുന്നതിന് നിലവിളക്കു കൊളുത്തി അതിൻെറ മുന്നിൽ നടത്തുന്ന പ്രാർത്ഥനയ്ക്ക് കഴിയും. സാധാരണയായി നിലവിളക്കു കൊളുത്തുന്നത് പ്രഭാതത്തിലും സന്ധ്യയിലുമാണ്. ഇതിൻെറ അടിസ്ഥാനം പ്രപഞ്ചശക്തിയുടെ ഉറവിടമായ സൂര്യനെ ആസ്പദമാക്കിയാണ്. അതുകൊണ്ടുതന്നെ രാവിലെ ഉദയത്തിനുമുമ്പ് വിളക്കിൽ രണ്ടു തിരികൾ കൂട്ടിപ്പിണച്ച് ഒരുദീപമായി കിഴക്കോട്ട് ദർശനമായി കൊളുത്തണം. ഈ നിലവിളക്കിൽനിന്നാണ് സൂര്യൻ തൻെറ വെളിച്ചം കടംകൊള്ളുന്നത്. അസ്തമയത്തിനുമുമ്പായി സൂര്യപ്രഭ വിളക്കിലേക്ക് ആവാഹിക്കപ്പെടുന്നു. ഇത് അടുത്ത പ്രഭാതംവരെ കെടാതെ സൂക്ഷിച്ചാൽ സർവ്വൈശ്വര്യങ്ങളും ഉണ്ടാകുമെന്ന് കരുതപ്പെടുന്നു. സന്ധ്യക്ക് കിഴക്കോട്ടും പടിഞ്ഞാറോട്ടും രണ്ടു ദീപം കൊളുത്തണം. വിളക്ക് വെറും നിലത്ത് വയ്ക്കാൻ പാടില്ല. പീഠത്തിലോ ഇലക്കീറിലോ വെച്ചുവേണം തിരി കൊളുത്താൻ. കാരണം ശാസ്ത്രവിധി അനുസരിച്ച് വിളക്ക്, ശംഖ്, മണി, ഗ്രന്ഥം എന്നിവയുടെ ഭാരം ഭൂമിദേവിക്ക് നേരിട്ട് താങ്ങാൻ പ്രയാസമാണ്. ദീപം കത്തിക്കുന്നത് കിഴക്കുനിന്ന് വലത്തോട്ടായിരിക്കണം. ദീപം കത്തിക്കുമ്പോൾ അണയാൻ പാടില്ല. വിളക്കിത്തിരി മുഷിഞ്ഞതാവാൻ പാടില്ല. ദീപം കത്തുമ്പോൾ തിരിയിലോ വിളക്കിലോ വെള്ളത്തിൻെറ അംശം ഉണ്ടെങ്കിൽ ചെറിയ പൊട്ടിത്തെറി ഉണ്ടാവും. ഇത് അശുഭ ലക്ഷണമാണ്. എണ്ണ തീർന്ന് നിലവിളക്ക് പടുതിരിയായി കത്താൻ പാടില്ല. കൂടാതെ കൈകൊണ്ടോ എണ്ണയിൽ തിരി താഴ്ത്തിയോ കെടുത്തുന്നതും ശുഭമല്ല. വീശിക്കെടുത്തുന്നതാണ് ഉത്തമം. ഊതിക്കെടുത്തുകയാണെങ്കിൽ വിളക്ക് അശുദ്ധമാവുകയും അതുവരെ നേടിയ പുണ്യം നഷ്ടപ്പെട്ട് പാപിയായി തീരുകയും ചെയ്യും. തീപ്പെട്ടിയിൽനിന്ന് നിലവിളക്കിലേക്ക് ദീപം പകരാൻ പാടില്ല. വേറെ തിരിയിൽ കത്തിച്ചുവേണം നിലവിളക്ക് കൊളുത്താൻ. ഉത്തരേന്ത്യൻ രീതിയിൽ വിളക്ക് അണയ്ക്കുന്നതിന് കരിന്തിരി കത്തി അണയണം എന്നാണ് പറയപ്പെടുന്നത്. കാരണം വിളക്കു കെടുത്തിയാൽ അഗ്നിദേവൻെറ കോപം ഉണ്ടാകു

മെന്നാണ് ഇവർ കരുതുന്നത്.

മംഗളകരമായ കർമ്മാദികളിൽ നിലവിളക്കിൽ അഞ്ചുതിരികൾ (അല്ലെങ്കിൽ ഏഴു തിരികൾ) തെളിക്കണമെന്നാണ് തത്വം. വിശ്വബ്രഹ്മ പുരാണത്തിലെ ശ്ലോകം ചൊല്ലാം:

"ഏകവർത്തി മഹാവ്യാധി
ദ്വിവർത്തിത് മഹൽധനം
ത്രിവർത്തീത് ആലസ്യം
ചതുർവർത്തി ദരിദ്രത
പഞ്ചവർത്തീത് സർവ്വൈശ്വര്യസ്യാൽ"

ദീപം അഗ്നിയാണ്. വേദങ്ങളിൽ പ്രത്യേകിച്ച് ഋഗ്വേദത്തിൽ പറയുന്ന ദേവനാണ് അഗ്നി. യാഗത്തിന്റെ അംശങ്ങളെ ദേവന്മാർക്ക് എത്തിച്ചുകൊടുക്കുന്നവരും ദേവന്മാരുടെ സന്ദേശവാഹകരുമാണ് അഗ്നി. ഹോമാദികളുടെപ്രധാന ഉദ്ദേശ്യം അഗ്നിദേവനെ പ്രീതിപ്പെടുത്തുക എന്നതാണ്. അഗ്നിക്ക് മൂന്നു രൂപങ്ങളുണ്ട്. ഭൂമിയിൽ കാണുന്ന അഗ്നി, അന്തരീക്ഷത്തിലെ മിന്നൽ, ആകാശത്തിലെ സൂര്യൻ ഇവയാണ് മൂന്ന് അഗ്നികളെന്ന് വേദങ്ങൾ ഉദ്ഘോഷിക്കുന്നു. ഏത് കർമ്മത്തിലും അഗ്നി സാക്ഷിയാണ്. അഗ്നി സ്പർശിക്കുന്നതെന്തും പവിത്രമാകുന്നു. കർപ്പൂരത്തിൽ അഗ്നി സ്പർശിക്കുമ്പോൾ കർപ്പൂരം പവിത്രമാകുന്നു. ആഴിപൂജയ്ക്ക് അഗ്നിയിൽ തൊടുമ്പോൾ ശരീരവും പവിത്രമാകുന്നു. അഗ്നിക്ക് ഏഴ് നാക്കുകൾ ഉണ്ടെന്ന് മുണ്ഡകോപനിഷത്ത്.

"കാളീ കരാളീ ച മനോജ വാ ച
സുലോഹിതാ യാ ച സുധൂമ്ര വർണ്ണാ
സ്ഫുലിംഗിനീ വിശ്വരുചീ ച ദേവീ
ലേലായമാനാ ഇതി സപ്തജിഹ്വാ"

(കാളി, കരാളി, മനോജവ, സുലോഹിത, സുധൂമ്രവർണ്ണാ, സ്ഫുലിംഗിനി, വിശ്വരുചി എന്നിവയാണ് അഗ്നിഖണ്ഡത്തിൽ പ്രകാശിക്കുന്ന ജ്വാലകളോടുകൂടിയ അഗ്നിയുടെ ഏഴു നാക്കുകൾ)

പിന്നീട് അവർ കുറേനേരം അയ്യപ്പകീർത്തനങ്ങൾ ആലപിച്ചു. അപ്പോഴേക്കും സന്നിധാനത്ത് കൂട്ടമണിശബ്ദം കേട്ടു. ദീപാരാധനയായി. അവർ എണീറ്റുനിന്ന് അയ്യപ്പനെ വണങ്ങി. ലക്ഷങ്ങളുടെ കണ്ഠത്തിൽനിന്നും ശരണമന്ത്രഘോഷങ്ങൾ ഒഴുകി. ശബരിമല പുളകംകൊള്ളുന്ന ധന്യനിമിഷം. നെയ്യ്, കർപ്പൂരം, ചന്ദനാദി സുഗന്ധംകൊണ്ട് അന്തരീക്ഷം പരിപാവനമായി.

അവർ നെയ്ത്തേങ്ങകളുടെ ഓരോ മുറി അഗ്നികുണ്ഡത്തിൽ (ആഴികുണ്ഡം) അർപ്പിക്കുന്നതിനായി പോയി. വൃശ്ചികം ഒന്നാം തീയതിമുതൽ അണയാതെ ജ്വലിച്ചുനിൽക്കുകയാണ് ആഴികുണ്ഡം. സന്നിധാനത്തിനു മുമ്പിൽ വലതു ഭാഗത്ത് കുറേ താഴെയായിട്ടാണ് അഗ്നികുണ്ഡം.

***നെയ്യഭിഷേകം തുടങ്ങി പല അഭിഷേകങ്ങൾ ചെയ്യുന്നതെന്തിനാണച്ഛാ?***

മക്കളേ, നമ്മൾ രാവിലെ നെയ്യഭിഷേകം ചെയ്യല്ലോ. നെയ്യ് ഭഗവാൻെറ വിഗ്രഹത്തിൽ അഭിഷേകം ചെയ്യുന്നതോടെ ഭഗവാനും ഭക്തനും നിർവൃതി നേടുന്നു. യഥാർത്ഥത്തിൽ ജീവാത്മാവിൻെറയും പരമാത്മാവിൻെറയും കൂടിച്ചേരലിൻെറ പ്രതീകാത്മകമായ പ്രക്രിയയാണ് നെയ്യഭിഷേകം. നെയ്കൊണ്ട് അഭിഷേകം ചെയ്യുമ്പോൾ തണുത്ത വിഗ്രഹത്തിന് താരതമ്യേന ചൂടു ലഭിക്കുന്നു. അങ്ങനെ നെയ്യഭിഷേകംചെയ്യ വിഗ്രഹത്തിൻെറ ചൂട് പിന്നീട് കളഭാഭിഷേകം ചെയ്യുന്നതോടെ തണുക്കുകയും ചെയ്യുന്നു. കളഭാഭിഷേകത്തിന് പച്ചകർപ്പൂരം, കുങ്കുമം, പനിനീർ ഇവയിൽ കളഭം നല്ലവണ്ണം കുഴച്ചിട്ടാണ് അഭിഷേകം ചെയ്യുന്നത്. പുഷ്പാഭിഷേകത്തിന് ജമന്തി, താമര, റോസ്, അരളി, തുളസി, കൂവളം, തെറ്റി എന്നീ പൂക്കൾമാത്രമേ ഉപയോഗിക്കുകയുള്ളു.

***അഭിഷേകം ചെയ്ത നെയ്ത്തേങ്ങയുടെ പകുതിഭാഗം എന്തിനാണ് ആഴികുണ്ഡത്തിൽ ഇട്ടത്? ഈ ചോദ്യം വിശാഖ് ആണ് ചോദിച്ചത്.***

മക്കളേ, നെയ്യ് നീക്കംചെയ്താൽ തേങ്ങാമുറി വെറും ജഡമാണെന്നാണ് സങ്കല്പം. ഹിന്ദുധർമ്മം അനുസരിച്ച് ജഡം ദഹിപ്പിക്കണം. അതിനാലാണ് നെയ്ത്തേങ്ങാമുറി ആഴിയിൽ അർപ്പിക്കുന്നത്. ജഡത്തിൽ അഗ്നി സ്പർശിക്കുമ്പോൾ ജഡം പവിത്രമാകുന്നു.

വിശാഖിനും വൈശാലിയ്ക്കും വിശപ്പോ ദാഹമോ അനുഭവപ്പെട്ടതേയില്ല. അവർ ഭക്തജനത്തിരക്കിലൂടെ അങ്ങോട്ടുമിങ്ങോട്ടും നടന്നു. വടക്കേ നടയിലൂടെ അവർ സന്നിധാനത്തിൽ എത്തി. സന്നിധാനം പാൽവെളിച്ചത്തിൽ മുങ്ങിനിൽക്കുകയാണ്.

***ഈ ശ്രീകോവിലിന് വളരെ പ്രത്യേകതകളുണ്ടല്ലോ.***

മാധവൻ പറഞ്ഞു: ഈ ക്ഷേത്രം പത്തനംതിട്ട ജില്ലയിലെ ശബരിമലയിലെ വനമദ്ധ്യത്തിലാണ് സ്ഥിതിചെയ്യുന്നതെന്ന് നിങ്ങൾക്കറിയാമല്ലോ. ഈ ക്ഷേത്രത്തിനു ചുറ്റുമായി പതിനെട്ട് മലകൾ സ്ഥിതിചെയ്യുന്നു. സമുദ്രനിരപ്പിൽനിന്നും 1260 മീറ്റർ (4135 അടി) ഉയരത്തിലാണ് ശബരിമലക്ഷേത്രം സ്ഥിതിചെയ്യുന്നത്.

ശ്രീകോവിൽ ഒന്നുകിൽ വൃത്താകൃതിയിലോ അല്ലെങ്കിൽ സമചതുരത്തിലോ ആയിരിക്കും നിർമ്മിക്കുക. എന്നാൽ ശബരിമല ശ്രീകോവിൽ ദീർഘചതുരാകൃതിയിലാണ് നിർമ്മിച്ചിരിക്കുന്നത്. അയ്യപ്പൻ മനുഷപാദത്തിൽനിന്നും ദേവപാദത്തിലേക്കുയർന്ന ദിവ്യപുരുഷനാണ്. അതുകൊണ്ട് മനുഷ്യാലയ മാതൃകയിലാണ് ശബരിമല ശ്രീകോവിൽ നിർമ്മിച്ചിരിക്കുന്നത്. മോന്തായത്തിൽനിന്നും കഴുക്കോലുകൾ ഇരുവശത്തേക്കും പിടിപ്പിച്ച ആലയം. ആദ്യകാലത്തുണ്ടായിരുന്ന ചെമ്പുപാളി

കളാൽ നിർമ്മിച്ചിരുന്ന മേൽക്കൂര നീക്കി സ്വർണ്ണം പൊതിഞ്ഞത് 1990-91-ൽ ആണ്. ബാംഗ്ലൂരിലെ യുണൈറ്റഡ് ബ്രുവറീസ് ഗ്രൂപ്പ് ചെയർമാൻ വിജയ് മല്യ വഴിപാടായാണ് ശ്രീകോവിൽ സ്വർണ്ണം പൊതിഞ്ഞത്. 32 കിലോ സ്വർണ്ണമാണ് ഇതിനുവേണ്ടി ഉപയോഗിച്ചത്. തമിഴ്നാട്ടിലെ ജെ. എൻ. ആർ. ജൂവലറി ഉടമ നാഗരാജനാണ് ഇതിൻെറ ശില്പി. ശ്രീകോവിലിനു മുകളിൽ മൂന്ന് താഴികക്കുടങ്ങൾ (finials) പിടിപ്പിച്ചിട്ടുണ്ട്. ലോഹനിർമ്മിതമായ താഴികക്കുടത്തിൻെറ നാളത്തിലൂടെ ശ്രീകോവിലിനകത്തെ ചൂടുവായു സാവധാനത്തിൽ ബഹിർഗമിക്കും. താഴികക്കുടത്തിന് ഒരു പുഷ്പം മുകളിലേക്കും മറ്റൊരു പുഷ്പം താഴേക്കും (കമഴ്ത്തി) തുറന്നിരിക്കുന്നതുപോലെയുള്ള ഘടനയാണുള്ളത്.

ശ്രീകോവിൽ / പ്രാസാദം പല ലക്ഷണങ്ങളിലുണ്ട്. അവ ജാതി, ഛന്ദം, വികല്പം, ആഭാസം, വൃത്തം, ദീർഘചതുരം, സമചതുരം, ഗജപൃഷ്ഠം, ധീർഘവൃത്തം, ഷഡശ്രം, അഷ്ടാശ്രം എന്നിവയാണ്. ഒരു ഗ്രാമത്തിൽ ദേവതകൾക്കുള്ള സ്ഥാനങ്ങൾക്കും നിയമമുണ്ട്. ഗ്രാമത്തിൻെറ കിഴക്കും പടിഞ്ഞാറും വിഷ്ണു, ഈശാനകോണിൽ ശിവൻ, വായുകോണിൽ ദുർഗ്ഗ, വടക്ക് സുബ്രഹ്മണ്യൻ, നിരൃതികോണിൽ ശാസ്താവ്, ഭദ്രകാളി, ഗണപതി എന്നിവരും മദ്ധ്യഭാഗത്ത് എല്ലാ ദേവീദേവന്മാർക്കും സ്ഥാനം എന്നാണ് കണക്ക്.

***ശ്രീകോവിലിൻെറ മുൻഭാഗത്തെ (മുഖായാമം) ചിത്രപ്പണികൾ കാണാൻ നല്ല ഭംഗി. മിക്ക ക്ഷേത്രങ്ങളിലും ഇത് കാണാമല്ലോ. ഇങ്ങനെ വേണമെന്ന് നിർബ്ബന്ധമുണ്ടോ?***

പറയാം. മാധവൻ തുടർന്നു: കേരളത്തിലെ ക്ഷേത്രങ്ങൾക്ക് 'കിംപുരുഷ മുഖം' വേണമെന്ന് നിയമമുണ്ടായിരുന്നു. ശ്രീകോവിലിൻെറ മുൻഭാഗത്ത് (മുഖായാമം) മരം കൊണ്ട് കൊത്തിയുണ്ടാക്കുന്ന രൂപമാണിത്. പാമ്പിൻെറ മുഖംപോലെ മൂന്നു കണ്ണുകൾ, ആടിൻേറതുപോലയുള്ള കൊമ്പ്, കുരങ്ങിൻേറതു പോലെയുള്ള മുഖം (കരാളമുഖമെന്നും സങ്കല്പമുണ്ട്), വരാഹനേത്രം, ദംഷ്ട്രം, പുറത്തേക്ക് നീട്ടിയ നാക്ക് എന്നിവയോടുകൂടിയതാണ് ഈ രൂപം. ദേവാസുരയുദ്ധത്തിൽ കിംപുരുഷൻെറ തല മുറിഞ്ഞുപോയി. കിംപുരുഷൻ പ്രാർത്ഥിച്ചപ്പോൾ ദേവാലയങ്ങളിലും ബ്രാഹ്മണാലയങ്ങളിലും കിംപുരുഷൻെറ മുഖം പണിത് ജനങ്ങൾ എക്കാലവും സ്മരിക്കുമെന്ന് ദേവന്മാർ അനുഗ്രഹം നൽകി എന്നാണ് ഐതിഹ്യം. (എന്നാൽ ക്ഷേത്രങ്ങളിലെ ശില്പകലയ്ക്ക് കണ്ണ് കിട്ടാതിരിക്കാൻ വേണ്ടിയാണ് ഈ ഭീകരരൂപം ഉണ്ടാക്കി വയ്ക്കുന്നതെന്നും വിശ്വാസമുണ്ട്)

***ശബരിമല ക്ഷേത്രത്തിന് തീപിടുത്തമുണ്ടായതായി കേട്ടിട്ടുണ്ട്. ശരിയാണോ?***

അഗ്നിബാധയുണ്ടാകുന്നത് ക്ഷേത്രത്തിന് ഭാവിയിലുള്ള ഉന്നമനത്തെയും കീർത്തിയെയുമാണ് സൂചിപ്പിക്കുന്നത്. കൊല്ലവർഷം 1029, 1049, 1079, 1125 എന്നീ

ആണ്ടുകളിൽ ശബരിമല ക്ഷേത്രത്തിന് തീപിടുത്തം ഉണ്ടായിട്ടുണ്ട്. ശ്രീമൂലം തിരുനാളിന്റെ കാലത്ത് (1079-ൽ) നടന്ന അഗ്നിബാധയ്ക്കുശേഷം ക്ഷേത്രത്തിന്റെ പണികൾ നടത്തിയത് മാവേലിക്കരയിലെ പോളച്ചിറയ്ക്കൽ കൊച്ചുതൊമ്മൻ മുതലാളിയുടെ നേതൃത്വത്തിലായിരുന്നു.

കൊല്ലവർഷം 1085 (എ. ഡി. 1910) മീനം പന്ത്രണ്ടിനായിരുന്നു പുനഃപ്രതിഷ്ഠ നടന്നത്. കൊല്ലവർഷം 1125-ൽ (എ. ഡി. 1950) മിഥുനത്തിൽ വീണ്ടും ക്ഷേത്രം അഗ്നിബാധക്കിരയായി. അതിനുശേഷം നിർമ്മിച്ച ക്ഷേത്രമാണ് ഇന്നു നാം കാണുന്നത്.കൊല്ലവർഷം1126(എ.ഡി.1951) ഇടവമാസം നാലാംതീയതി വെള്ളിയാഴ്ച 'അത്തം'നക്ഷത്രത്തിൽ കർക്കടകം രാശിയിലാണ് തന്ത്രിമുഖ്യൻ താഴമൺ മഠം കണ്ഠരര് ശങ്കരരുവിന്റെ മുഖ്യകാർമ്മികത്വത്തിൽ പ്രതിഷ്ഠാ കർമ്മം നടന്നത്. തന്ത്രി കണ്ഠരര് മഹേശ്വരര് മാളികപ്പുറത്തമ്മയുടെ പ്രതിഷ്ഠാകർമ്മവും നടത്തി. ഇന്ന് നാം കാണുന്ന ക്ഷേത്രത്തിന്റെ നിർമ്മാണത്തിന് പുലിയൂർ പുരുഷോത്തമൻ നമ്പൂതിരിയാണ് ദേവപ്രശ്നം നടത്തിയത്. കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്, തന്ത്രി താഴമൺമഠം കണ്ഠരര് ശങ്കരര് തുടങ്ങിയവരുമായി കൂടിയാലോചിച്ചാണ് അന്നത്തെ റസിഡന്റ് എഞ്ചിനീയറായിരുന്ന കെ. മാധവൻ നായർ ക്ഷേത്രത്തിന് രൂപകല്പനചെയ്തത്. പഴയ ക്ഷേത്രത്തിന്റെ കണക്ക് ഇരുപത് കോൽ ആയിരുന്നു. ഇന്നുകാണുന്ന ക്ഷേത്രത്തിന്റെ അളവ് ഇരുപത്തിമൂന്ന് കോലും. ധർമ്മശാസ്താവിന്റെ ശ്രീകോവിലിനു മുന്നിൽ നടപ്പന്തൽ, അഗ്നികോണിൽ തിടപ്പള്ളി, ക്ഷേത്രത്തിനു മുന്നിൽ വലിയമ്പലം, അതിനു മുന്നിൽ ബലിക്കൽപുര, അതിന്റെ മുന്നിൽ സ്വർണ്ണ കൊടിമരവും ദീപസ്തംഭവും പൊന്നു പതിനെട്ടാംപടിയും. അഗ്നിബാധയ്ക്കുമുമ്പ് മാളികപ്പുറത്ത് ഒരു പീഠം മാത്രമേ ഉണ്ടായിരുന്നുള്ളൂ. അന്ന് ഉപദേവാലയങ്ങളും ഉണ്ടായിരുന്നില്ല. ഉപദേവന്മാരായി ക്ഷേത്രത്തിന്റെ കന്നിമൂലയിൽ ഗണപതി, ക്ഷേത്രത്തിനു വെളിയിൽ വടക്കു പടിഞ്ഞാറ് മൂലയിൽ മാളികപ്പുറത്തമ്മയുടെ ക്ഷേത്രം, അതിന്റെ ചുറ്റുമതിലിനു വെളിയിലായി കൊച്ചുകടുത്തയുടെ ക്ഷേത്രം, അതിന്റെ വെളിയിൽ നാഗരാജ പ്രതിഷ്ഠയുമാണുള്ളത്.

പതിനെട്ടാം പടിയ്ക്കു മുന്നിൽ ഇരുവശങ്ങളിലായി വലിയ കടുത്തസ്വാമിയും കറുപ്പസ്വാമിയും അതിനു മുന്നിൽ കിഴക്കുമാറി മീനം രാശിയിൽ വാവർ ക്ഷേത്രവും നിർമ്മിച്ചിരിക്കുന്നു.

കഥകൾ പറഞ്ഞും കേട്ടും അവർ ശ്രീകോവിലിനു മുന്നിൽ എത്തി. അവർ ആവശ്യപ്പെടാതെതന്നെ നേരത്തേ സഹായിച്ച പോലീസ് സ്വാമിയാണ് അവരെ അവിടെയെത്തിച്ചത്!

***ശ്രീകോവിലിന്റെ മുൻവശത്തെ ഭിത്തിയിൽ ഇരുവശങ്ങളിലും നിൽക്കുന്ന ശില്പങ്ങൾ ആരുടേതാണ്?***

മക്കളേ, അവർ ദേവനെ കാത്തുസൂക്ഷിക്കുന്ന ദ്വാരപാലകരാണ്. ഓരോ ദേവതകൾക്കും പ്രത്യേകം ദ്വാരപാലകരുണ്ട്. ശബരിമല ശാസ്താവിന്റെ വലതുവശത്ത്

(നടയിൽ തൊഴുതു നിൽക്കുന്ന ഭക്തൻെറ ഇടതുവശം) ഖഡ്ഗഹസ്തനും ഇടതുവശത്ത് (ഭക്തൻെറ വലതു വശം) ക്ഷുരികപാണനുമാണ് ദ്വാരപാലകർ.
ശാസ്താവിൻെറ ദ്വാഃസ്ഥന്മാർ ഇവരാണ് :

''ശാസ്തരി ശസ്താഃ ക്രമശഃ ക്ഷുരികാപാണിശ്ച ഖഡ്ഗഹസ്തശ്ച
അഥ വീരബാഹുസ മഹാവീരൌ തീക്ഷ്ണശ്ച തീക്ഷ്ണദന്തശ്ച''

ശാസ്താവിന് ക്രമപ്രകാരം ക്ഷുരികപാണൻ, ഖഡ്ഗഹസ്തൻ, വീരബാഹു. മഹാവീരൻ, തീക്ഷ്ണൻ, തീക്ഷ്ണദന്തൻ എന്നിങ്ങനെ ആറ് ദ്വാഃസ്ഥന്മാരാണുള്ളത്. (ഇടനാഴിയുള്ള ശ്രീകോവിലിലും ഇടനാഴി ഇല്ലാത്ത ശ്രീകോവിലിലും ദ്വാരപാലകന്മാരുടെ സങ്കല്പത്തിനും സ്ഥാനത്തിനും വ്യത്യാസമുണ്ട്)

അത്താഴ പൂജയൊക്കെ കഴിഞ്ഞ് ഹരിവരാസനം കേട്ട് ഉറങ്ങാനുള്ള മുഹൂർത്തത്തിലാണ് അയ്യപ്പൻ. സന്നിധാനത്തും പരിസരത്തും ആയിരക്കണക്കിന് ഭക്തർ കൈകൂപ്പി ഹരിവരാസനം ഏറ്റുചൊല്ലാൻ തയ്യാറായി നിൽക്കുകയാണ്. കുമ്പക്കുടി കുളത്തൂർ അയ്യർ 1950-ലാണ് ഹരിഹരസുതനെ സ്തുതിച്ചുകൊണ്ടുള്ള ഹരിവരാസനം എഴുതിയത്. 'ശാസ്താ സ്തുതികദംബം' എന്ന പുസ്തകത്തിലെ ഒരു കീർത്തനമാണ് ''ഹരിവരാസനം വിശ്വമോഹനം....'' എന്നു തുടങ്ങുന്ന സ്തുതി. ഈ കീർത്തനം അയ്യപ്പൻെറ ഉറക്കുപാട്ടാണ്. അയ്യർ സന്നിധാനത്തിലെത്തുമ്പോഴെല്ലാം അത്താഴപൂജയ്ക്കുശേഷം ഭഗവാൻെറ നട അടയ്ക്കുന്നതും കാത്തുനിന്ന് ഹരിവരാസനം പാടുമായിരുന്നു. ചെങ്ങന്നൂർ സ്വദേശിയും ശബരിമലയിൽ ദീർഘകാലം മേൽശാന്തിയുമായിരുന്ന യശശ്ശരീരനായ കുട്ടമണി തിരുമേനി നട അടയ്ക്കുന്നതിനു മുമ്പ് പുല്ലാങ്കുഴലിൽ ഹരിവരാസനം വായിക്കുന്ന പതിവുണ്ടായിരുന്നു. അന്നൊന്നും ഹരിവരാസനം അയ്യപ്പൻെറ ഉറക്കുപാട്ടായി അംഗീകരിച്ചിട്ടില്ലായിരുന്നു. ഹരിവരാസനം ശബരിമലയിൽ പടാൻ തുടങ്ങിയത് കൊല്ലവർഷം 1127 (എ. ഡി. 1952) ചിങ്ങം ഒന്നാം തീയതി വെള്ളിയാഴ്ച അത്താഴപൂജ കഴിഞ്ഞ് കർപ്പൂരം കത്തിച്ചുകൊണ്ടായിരുന്നു. മേൽശാന്തി വടക്കടം ഈശ്വരൻ നമ്പൂതിരി, സ്വാമി വിമോചനാനന്ദ എന്നിവരുടെ പരിശ്രമഫലമായാണ് ഹരിവരാസനം ഉറക്കുപാട്ടായി തന്ത്രിയെക്കൊണ്ട് അംഗീകരിപ്പിച്ചത്.

മേൽശാന്തി, കീഴ്ശാന്തി, പരികർമ്മികൾ എന്നിവർ ശ്രീകോവിലിൽ വിഗ്രഹത്തിൻെറ ഇരുവശത്തായി നിന്നാണ് ഹരിവരാസനം പാടുന്നത്. അവസാനത്തെ നാലു വരി പാടുന്നതിനുമുമ്പുതന്നെ എല്ലാ പരികർമ്മികളും കീഴ്ശാന്തിയും ശ്രീകോവിലിന് പുറത്തിറങ്ങും. അവർ സോപാനത്തിൽ നിലത്തിരുന്ന് ബാക്കി വരികൾ പാടും. ഈ സമയം പാട്ടിനൊപ്പം ശ്രീകോവിലിലെ നിലവിളക്കുകളിലെ ദീപങ്ങൾ ഓരോന്നായി മേൽശാന്തി അണയ്ക്കും. പാട്ട് തീരുമ്പോഴേക്കും എല്ലാ ദീപങ്ങളും കെടുത്തി നട അടയ്ക്കും. സന്നിധാനത്തിൽ തടിച്ചുകൂടിയിരിക്കുന്ന ഭക്തലക്ഷങ്ങൾക്ക് കേൾക്കാനായി ശ്രീകോവിലിൽ ഹരിവരാസനം തുടങ്ങുമ്പോൾതന്നെ ഉച്ചഭാഷിണിയിലൂടെയും ഹരിവരാസനം കീർത്തനം കേൾപ്പിക്കും. യേശുദാസ് പാടിയ ഹരിവരാസനമാണ് ശബരിമലയിൽ കേൾപ്പിക്കുക. ഹരിവരാസനം കേട്ട് ഭക്തജനലക്ഷങ്ങ

ളോടൊപ്പം മാധവനും വിശാഖും വൈശാലിയും കൈകൂപ്പി ധ്യാനിച്ചുനിന്നു. ആ മുഹൂർത്തത്തിൽ മാമലകളും വൃക്ഷലതാദികളും ജന്തുജാലങ്ങളും എന്തിനേറെ മൺതരികൾപോലും ശബരിഗിരീശനെ ധ്യാനിച്ചു നിൽക്കുന്നതായി തോന്നിപ്പോയി.

ഹരിവരാസനം പാടി നടയടച്ചതിനുശേഷം മേൽശാന്തിയും പരികർമ്മികളും പോയിക്കഴിഞ്ഞിരുന്നു. സന്നിധാനത്തിലെ തിക്കും തിരക്കും കുറഞ്ഞിരിക്കുന്നു. വിശാഖിനെയും വൈശാലിയെയും നിർമ്മാല്യം കാണിച്ച് തൊഴീപ്പിക്കണമെന്ന് മാധവൻെറ മനസ്സു പറഞ്ഞു. അതുകൊണ്ടുതന്നെ സന്നിധാനത്തിൽതന്നെ വെളുക്കുവോളം തങ്ങാൻ അവർ തീരുമാനിച്ചു. കുറെസമയം കഴിഞ്ഞപ്പോൾ പോലീസ് സ്വാമി വെള്ളച്ചോറും അപ്പവും അരവണയും അവർക്ക് കൊണ്ടുവന്നു നൽകി. പോലീസ് സ്വാമി പറഞ്ഞു: ഇത് കഴിച്ച് നിങ്ങൾ ഇവിടെത്തന്നെ തങ്ങിക്കോ. നിർമ്മാല്യംകണ്ടു തൊഴുന്നത് ഏറ്റവും നല്ലതാണ്. ഈ രാത്രിയിൽ എൻെറ ഡ്യൂട്ടി സന്നിധാനത്തിലാണ്. വേണ്ടുന്ന സഹായം ചെയ്തുതരാം.
ചിന്നസ്വാമിയുടെ പേരെന്താ? പോലീസ് സ്വാമി ചോദിച്ചു.
വിശാഖ്.
മാളികപ്പുറത്തിൻെറയോ?
വൈശാലി.
നിങ്ങൾ അയ്യപ്പസ്വാമിയോട് എന്ത് പ്രാർത്ഥിച്ചു?
വിശാഖിൻെറയും വൈശാലിയുടെയും മുഖങ്ങളിൽ വിഷാദം നിഴലിച്ചു. അവർ പറഞ്ഞു: 'ഞങ്ങളുടെ അമ്മയുടെ അസുഖം എല്ലാം മാറ്റിത്തരണമേ' എന്ന് പ്രാർത്ഥിച്ചു.
അമ്മയ്ക്ക് എന്താണ് അസുഖം?
അമ്മേടെ കൈയ്ക്കും കാലിനുമെല്ലാം ഭയങ്കര നീരും വേദനയുമാണ്. ഒത്തിരി ചികിത്സകളൊക്കെ ചെയ്തു. ഇപ്പോഴും ചികിത്സയിലാണ്. പക്ഷേ കുറവൊന്നും ഇല്ല!
'എല്ലാം അയ്യപ്പസ്വാമി മാറ്റിത്തരും.' പോലീസ് സ്വാമി അവരെ ആശ്വസിപ്പിച്ചിട്ട് സ്നേഹവാത്സല്യത്തോടെ തലോടി 'സ്വാമിയേ ശരണമയ്യപ്പാ' എന്ന് മന്ത്രിച്ചുകൊണ്ട് നടന്നുനീങ്ങി.

ഹരിവരാസനത്തിൻെറ ഭക്തിരസസുധ അവരുടെ കർണ്ണങ്ങളിലും ഉള്ളിൻെറയുള്ളിലും അപ്പോഴും അലയിളക്കിക്കൊണ്ടേയിരുന്നു. ഹരിവരാസനം വീണ്ടും പാടി അതിൻെറ അർത്ഥം വിവരിച്ചുകൊടുക്കണമെന്ന് വിശാഖും വൈശാലിയും നിർബന്ധം പിടിച്ചു. മാധവൻ ഈണത്തിൽ പാടി അർത്ഥം വിവരിക്കാൻ തുടങ്ങി:

ഹരിവരാസനം വിശ്വമോഹനം
ഹരിദധീശ്വരം ആരാധ്യപാദുകം
അരിവി മർദ്ദനം നിത്യനർത്തനം
ഹരിഹരാത്മജം ദേവമാശ്രയേ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ

ശ്രേഷ്ഠമായ സിംഹാസനത്തിൽ യോഗനിഷ്ഠയിൽ ഇരുന്ന് ഈ വിശ്വത്തെ മുഴുവൻ മോഹിപ്പിക്കുന്നവനും, ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരാൽ പോലും പാദങ്ങളെ ആരാധിക്കപ്പെടുകയും ചെയ്യുന്നവനും ശത്രുസംഹാരമൂർത്തിയും നിത്യനർത്തകനും ഹരിയുടെയും ഹരന്റെയും പുത്രനുമായ അല്ലയോ ശ്രീധർമ്മ ശാസ്താവേ അങ്ങു മാത്രമാണ് ഞങ്ങൾക്ക് ശരണം. അയ്യപ്പാ, ഞാൻ നിന്നിൽ അഭയം തേടുന്നു.

ശരണ കീർത്തനം ശക്തമാനസം
ഭരണലോലുപം നർത്തനാലസം
അരുണ ഭാസുരം ഭൂതനായകം
ഹരിഹരാത്മജം ദേവമാശ്രയേ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ

ശരണ കീർത്തനത്തിൽ പ്രിയനും ശക്തമായ മനസ്സിനുടമയും പ്രപഞ്ചത്തെ ഭരിക്കുന്നവനും നൃത്തത്തിൽ പ്രിയനും അരുണോദയ സൂര്യന്റെ പ്രഭയോടുകൂടിയവനും സർവ്വ ജീവജാലങ്ങൾക്കും നാഥനുമായ ശ്രീധർമ്മശാസ്താവേ അങ്ങു മാത്രമാണ് ഞങ്ങൾക്ക് ശരണം. അയ്യപ്പാ ഞാൻ നിന്നിൽ അഭയം പ്രാപിക്കുന്നു.

പ്രണയ സത്യകം പ്രാണനായകം
പ്രണത കല്പകം സുപ്രഭാഞ്ചിതം
പ്രണവ മന്ദിരം കീർത്തന പ്രിയം
ഹരിഹരാത്മജം ദേവമാശ്രയേ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ

അത്യുൽകൃഷ്ടമായ സത്യത്തിന് ആധാരമായവനും സകല ജീവജാലങ്ങൾക്കും നായകനായവനും ഭക്തന്മാരുടെ സർവ്വാഭീഷ്ടങ്ങളും നിറവേറ്റിക്കൊടുക്കുന്ന കല്പവൃക്ഷമായവനും കണ്ണഞ്ചിപ്പിക്കുന്ന ശരീരകാന്തിയോടുകൂടിയവനും ഓംകാര സ്വരൂപനായി പ്രണവമന്ദിരത്തിൽ വസിക്കുന്നവനും കീർത്തനപ്രിയനുമായ ശ്രീധർമ്മശാസ്താവേ അങ്ങു മാത്രമാണ് ഞങ്ങൾക്ക് ശരണം. അയ്യപ്പാ ഞാൻ നിന്നിൽ അഭയം തേടുന്നു.

തുരഗവാഹനം സുന്ദരാനനം
വരഗദായുധം ദേവവർണ്ണിതം
ഗുരുകൃപാകരം കീർത്തന പ്രിയം
ഹരിഹരാത്മജം ദേവമാശ്രയേ

ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ

കുതിര വാഹനമായിട്ടുള്ളവനും സുന്ദര വദനത്തോടുകൂടിയവനും ശ്രേഷ്ഠമായ ഗദ ആയുധമായുള്ളവനും ദേവന്മാരാൽ സ്തുതിക്കപ്പെട്ടവനും ഗുരുഭൂതന്മാരെപ്പോലെ കൃപചൊരിയുന്നവനും കീർത്തനങ്ങൾ കേൾക്കുന്നതിൽ പ്രിയനുമായ അല്ലയോ ശ്രീധർമ്മശാസ്താവേ അങ്ങു മാത്രമാണ് ഞങ്ങൾക്ക് ശരണം. അയ്യപ്പാ, നിന്നിൽ ഞാൻ അഭയം തേടുന്നു.
കുറിപ്പ്: ദേവവർണ്ണിതം എന്നതിനുപകരം വേദവർണ്ണിതം എന്നും കാണാറുണ്ട്.

ത്രിഭുവനാർച്ചിതം ദേവതാത്മകം
ത്രിനയനം പ്രഭും ദിവ്യദേശികം
ത്രിദശ പൂജിതം ചിന്തിതപ്രദം
ഹരിഹരാത്മജം ദേവമാശ്രയേ

ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ

മൂന്നു ലോകങ്ങളിലും പൂജിക്കപ്പെടുന്നവനും സമസ്ത ദേവന്മാർക്കും ആത്മതത്വമായവനും ശിവാംശമായതിനാൽ ത്രിനയനങ്ങൾക്ക് പ്രഭുആയവനും സർവ്വദേശങ്ങൾക്കും ദിവ്യമായവനും മുപ്പത്തിമുക്കോടി ദേവന്മാരാൽ പൂജിക്കപ്പെടുന്നവനും (അല്ലെങ്കിൽ മൂന്നു നേരവും പൂജിക്കപ്പെടുന്നവനും) ഭക്തർ ആഗ്രഹിക്കുന്നതും നിറവേറ്റിക്കൊടുക്കുന്നവനുമായ അല്ലയോ ശ്രീധർമ്മശാസ്താവേ അങ്ങു മാത്രമാണ് ഞങ്ങൾക്ക് ശരണം. അല്ലയോ അയ്യപ്പാ നിന്നിൽ ഞാൻ അഭയം തേടന്നു.

ഭയഭയാപഹം ഭാവുകാവഹം
ഭുവന മോഹനം ഭൂതിഭൂഷണം
ധവള വാഹനം ദിവ്യവാരണം
ഹരിഹരാത്മജം ദേവമാശ്രയേ

ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ

ഭയദുഃഖാദികളെ നശിപ്പിക്കുന്നവനും ഭാവുകം (മംഗളം) പ്രദാനം ചെയ്യുന്നവനും പ്രപഞ്ചത്തെയാകമാനം മോഹിപ്പിക്കുന്നവനും പരിശുദ്ധമായ ഭസ്മത്താൽ ശരീരമാസകലം അലങ്കരിക്കപ്പെട്ടവനും (ഭസ്മാഭിഷേക പ്രിയൻ) വെള്ളുത്ത കുതിര വാഹനമായിട്ടുള്ളവനും ദിവ്യമായ ആനവാഹനമായിട്ടുള്ളവനുമായ അല്ലയോ ശ്രീധർമ്മശാസ്താവേ, അങ്ങു മാത്രമാണ് ഞങ്ങൾക്ക് ശരണം. അയ്യപ്പാ നിന്നിൽ ഞാൻ അഭയം തേടന്നു.

കളമൃദുസ്മിതം സുന്ദരാനനം
കളഭകോമളം ഗാത്രമോഹനം
കളഭ കേസരീ വാജിവാഹനം
ഹരിഹരാത്മജം ദേവമാശ്രയേ

ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ

മനംകുളിർപ്പിക്കുന്നതും പുഞ്ചിരിതൂകുന്നതുമായ സുന്ദര മുഖത്തോടുകൂടിയവനും കളഭാഭിഷേകത്താൽ കോമളവും മോഹനവുമായ ശരീരത്തോടുകൂടിയവനും ആനയും സിംഹവും കുതിരയും വാഹനമായിട്ടുള്ളവനുമായ അല്ലയോ ശ്രീധർമ്മശാസ്താവേ അങ്ങു മാത്രമാണ് ഞങ്ങൾക്ക് ശരണം. അയ്യപ്പാ, ഞാൻ നിന്നിൽ അഭയം തേടുന്നു.

ശ്രിതജനപ്രിയം ചിന്തിതപ്രദം
ശ്രുതിവിഭൂഷണം സാധുജീവനം
ശ്രുതിമനോഹരം ഗീതലാലസം
ഹരിഹരാത്മജം ദേവമാശ്രയേ

ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ
ശരണം അയ്യപ്പാ സ്വാമി ശരണം അയ്യപ്പാ

ഭക്തന്മാർക്ക് പ്രിയപ്പെട്ടവനും ഭക്തന്മാർ ചിന്തിക്കുന്നതും ആഗ്രഹിക്കുന്നതുമെല്ലാം പ്രദാനം ചെയ്യുന്നവനും വേദ-പുരാണ-ശ്രുതികളിൽ വിഭൂഷണനായവനും ശുദ്ധജനങ്ങൾക്ക് ആശ്രിതവത്സലനും ശ്രുതിഗീതങ്ങളിൽ താല്പര്യമുള്ളവനുമായ അല്ലയോ ശ്രീധർമ്മശാസ്താവേ അങ്ങ് മാത്രമാണ് ഞങ്ങൾക്ക് ശരണം. അയ്യപ്പാ, നിന്നിൽ ഞാൻ അഭയം തേടുന്നു.

കീർത്തനവും അതിന്റെ അർത്ഥവും കേട്ട് വിശാഖും വൈശാലിയും ഭക്തിയിൽ ലയിച്ച് മതിമറന്നിരുന്നു.

മാധവൻ പറഞ്ഞു. മക്കളേ ഹരിവരാസനത്തിന്റെ അർത്ഥം ഞാൻ പറഞ്ഞു തന്നതിലും കൂടുതൽ വ്യാപ്തിയിൽ പറയാൻ കഴിയും.

സന്നിധാനവും പരിസരവും പാൽവെളിച്ചത്തിൽ മുങ്ങിക്കുളിച്ചുനിൽക്കുന്നു. ശരണമന്ത്രങ്ങളും ഭജനയുംകൊണ്ട് അന്തരീക്ഷം മുഖരിതമാണ്. മാമലകളും വൃക്ഷലതാദികളും യോഗനിഷ്ഠയിൽ അയ്യപ്പനെ ധ്യാനിച്ചുനിന്നു. വിശാഖും വൈശാലിയും അവരുടെ സംശയത്തിന്റെ ഭാണ്ഡക്കെട്ടുകൾ വീണ്ടും മാധവനു മുമ്പിൽ അഴിക്കാനാരംഭിച്ചു.

### *വിഗ്രഹം എന്നാൽ എന്താണ് ?*

മക്കളേ, വിശേഷണമായി ഗ്രഹിക്കാൻ കഴിവുള്ളതാണ് വിഗ്രഹം. അതായത് വിശേഷതരമായ ഊർജ്ജത്തെ സ്വീകരിക്കാൻ കഴിവുള്ളതാണ് വിഗ്രഹം. ('യത് ശക്യം തത് വിഗ്രഹം' എന്ന് സാരം) ശാസ്ത്രമനുസരിച്ച് വിഗ്രഹങ്ങൾ എട്ടു തരത്തിലുണ്ടെങ്കിലും സാധാരണയായി വിഗ്രഹങ്ങൾ നിർമ്മിക്കുന്നത് ദാരു (മരം), ശില (കരിങ്കല്ല്), ലോഹം (പ്രധാനമായും പഞ്ചലോഹം) എന്നിവ കൊണ്ടാണ്.

സ്വയംഭൂ വിഗ്രഹം എന്നാൽ സ്വയം ഭൂമിയിൽനിന്നും കിട്ടുന്ന വിഗ്രഹമാണ്. അങ്ങനെയുള്ള വിഗ്രഹത്തിന്റെ അളവും കണക്കുമൊന്നും നോക്കാറില്ല. ക്ഷേത്രം നിർമ്മിച്ച് പുനഃപ്രതിഷ്ഠ നടത്തി യോജിച്ച പൂജാവിധികൾ ചെയ്യുകയാണ് പതിവ്. അഷ്ടബന്ധം ഇട്ടാണ് സാധാരണ വിഗ്രഹം ഉറപ്പിക്കുന്നത്. ശംഖുപൊടി, കടുക്കാപ്പൊടി, ചെഞ്ചല്യപ്പൊടി, കോഴിപ്പരല് (ഒരുതരം പാറ), ആറ്റുമണൽ, നെല്ലിക്കാപ്പൊടി, കോലരക്ക്, നൂൽപ്പഞ്ഞി ഇവ നാല്പത്തൊന്നു ദിവസം നല്ലവണ്ണം ഇടിച്ചു പാകപ്പെടുത്തിയാണ് അഷ്ടബന്ധം ഉണ്ടാക്കുന്നത്. അഷ്ടബന്ധം ഇട്ട് ഉറപ്പിക്കുന്ന വിഗ്രഹം വളരെവർഷം ഇളക്കംതട്ടാതെ ഇരിക്കും.

### *ധർമ്മശാസ്താവിന്റേത് തങ്കവിഗ്രഹമാണോ?*

ആളുകൾ ഭക്തിപുരസ്സരം തങ്കവിഗ്രഹമെന്ന് പറയുന്നുവെങ്കിലും മുഴുവനും തങ്കമല്ല. പഞ്ചലോഹ വിഗ്രഹമാണ്. നാം കാണുന്ന ഈ പഞ്ചലോഹ വിഗ്രഹം നിർമ്മിച്ചത് ചെങ്ങന്നൂരിലെ തട്ടാവിളവീട്ടിലെ അയ്യപ്പൻ ആചാരിയാണ്. ചെങ്ങന്നൂർ മഹാദേവർ ക്ഷേത്രത്തിലെ ഊട്ടുപുരയിൽവച്ച് വ്രതാനുഷ്ഠാനത്തോടെയായിരുന്നു വിഗ്രഹനിർമ്മാണം. വിഗ്രഹത്തിന് ഒന്നര അടി ഉയരമുണ്ട്. കൊല്ലവർഷം 1126 (എ. ഡി. 1951) മീനം 18-ാം തീയതി ഞായറാഴ്ച തിരുവോണം നക്ഷത്രത്തിൽ വിഗ്രഹം വാർത്തെടുത്തു. നാലുഭാഗം വെള്ളി, ഒരു ഭാഗം സ്വർണ്ണം, എട്ടുഭാഗം വീതം ചെമ്പും പിച്ചളയും അല്പം ഇരുമ്പും പ്രത്യേക അനുപാതത്തിൽ ഉരുക്കിയെടുത്താണ് പഞ്ചലോഹം നിർമ്മിക്കുന്നത്. സ്വർണ്ണത്തിന്റെ അളവ് നല്ലവണ്ണം കൂട്ടിയതിനാൽ ധർമ്മശാസ്താ വിഗ്രഹത്തിന് പ്രഭയും ചൈതന്യവും ശക്തിയും വർദ്ധിച്ചു. (എന്നാൽ 6 ഭാഗം ചെമ്പ്, 18 ഭാഗം വെളുത്തീയം, 5 ഭാഗം സ്വർണ്ണം, 7 ഭാഗം വെള്ളി, 3 ഭാഗം ഇരുമ്പ് എന്ന പക്ഷവുമുണ്ട്)

ലോഹങ്ങൾക്ക് ഊർജ്ജതന്ത്രശാസ്ത്രത്തിൽ (Physics) വളരെ പ്രാധാന്യമാണുള്ളത്. ദ്രവീകരണശക്തി (Melting Power) ഏറ്റവും കുറഞ്ഞ വെളുത്തീയം, ഏറ്റവും കൂടുതൽ ദ്രവീകരണശക്തിയുള്ള ഇരുമ്പ്, ഏറ്റവുമധികം പ്രവാഹശക്തിയുള്ള (Conductivity) ചെമ്പ്, ഏറ്റവുമധികം പ്രതിബിംബ (Reflecting) ശക്തിയുള്ള സ്വർണ്ണവും വെള്ളിയും, ലോഹങ്ങളെയെല്ലാം കൂട്ടുചേർക്കാൻ അതിയായ ശേഷിയുള്ള കറുത്തീയം ഇവയെല്ലാം ഒന്നായി ചേരുമ്പോഴുണ്ടാകുന്ന ഊർജ്ജതന്ത്രമഹത്വത്തെ പറ്റി അനേകവർഷം മുമ്പുതന്നെ നമ്മുടെ പൂർവ്വികരായ ഋഷിമാർ ബോധവാന്മാ

രായിരുന്നു.

***ക്ഷേത്രത്തെപറ്റി കൂടുതൽ പറഞ്ഞു തരൂ അച്ഛാ. വിശാഖും വൈശാലിയും ആവശ്യപ്പെട്ടു.***

മക്കളേ, ഭഗവത്ഗീതയിൽ കൃഷ്ണൻ അർജ്ജുനനോട് പറയുന്നു:

"ഇദം ശരീരം കൗന്തേയ
ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ
ക്ഷേത്രജ്ഞ ഇതി തദ്വിദഃ" (ഭഗവത് ഗീത 13 : 1)

ഈ ശരീരം തന്നെയാണ് ക്ഷേത്രമെന്നറിയപ്പെടുന്നത്. അതുകൊണ്ടുതന്നെയാണ് ശരീര മാതൃക ക്ഷേത്രനിർമ്മാണത്തിൽ അവലംബിച്ചിരിക്കുന്നത്.
"ക്ഷയാത് ത്രായതെ ഇതി ക്ഷേത്രേ" ക്ഷയത്തിൽ (നാശത്തിൽ) നിന്ന് രക്ഷിക്കുന്നതിനാൽ ക്ഷേത്രം. ക്ഷേത്രത്തിലെ ദൈവം പ്രത്യക്ഷ ദൈവമാണ്. ലോകാനുഗ്രഹത്തിനും നമ്മുടെ ക്ഷേമത്തിനുമായി എന്നു പറഞ്ഞാണ് തന്ത്രി ബിംബം പ്രതിഷ്ഠിച്ച് ദേവചൈതന്യം ആവാഹിക്കുന്നത്: "ലോകാനുഗ്രഹേ ത്വർത്ഥം സ്ഥിരീഭവ സുഖായനാ" എന്ന് തത്വം.

ചുറ്റുമതിൽ മുതൽ ക്ഷേത്രത്തിലെ മൊത്തം ഭാഗം ബ്രഹ്മാണ്ഡത്തിന് തുല്യമാണ്. പതിന്നാലു ലോകങ്ങൾ കൂടിയ ബ്രഹ്മാണ്ഡത്തിന് അണ്ഡകടാഹം എന്ന് പറയുന്നു. അതായത് പ്രപഞ്ചം മുഴുവനും ദൃശ്യവും അദൃശ്യവുമായ സർവ്വ വസ്തുക്കളും ചേർന്നതാണ്. ഒരു ബിന്ദുവിൽനിന്നും വികസിച്ചു വികസിച്ചു വരുന്ന അഞ്ചു ഘടനകളോടുകൂടിയ പ്രത്യേകതരം ശില്പശൈലിയിലാണ് കേരളത്തിലെ ക്ഷേത്രങ്ങൾ നിർമ്മിച്ചിരിക്കുന്നത്. അന്തർമണ്ഡലം, അന്തഹാരം, മദ്ധ്യാഹാരം, ബാഹ്യാകാരം, മര്യാദ എന്നിവയാണ് ഈ പഞ്ചഘടകങ്ങൾ. മനുഷ്യശരീരത്തിൽ ആത്മാവ് സ്ഥിതിചെയ്യുന്നതുപോലെ ക്ഷേത്രത്തിനുള്ളിൽ ഈശ്വരൻ സ്ഥിതിചെയ്യുന്നു. വിഗ്രഹത്തിലുള്ള ഊർജ്ജത്തെയും ചൈതന്യത്തെയുമാണ് ഈശ്വരനായി സങ്കല്പിച്ച് പൂജിക്കുന്നത്.
'ത്വയീ സംപൂജയാവീശം' എന്ന് സാരം.

ക്ഷേത്രം കേവലം ഒരു ആരാധനാകേന്ദ്രം മാത്രമല്ല. പ്രപഞ്ചശക്തികളുടെ തരംഗരൂപിയായ ചൈതന്യത്തെ ഒരു പ്രത്യേക സങ്കേതത്തിൽ അടിസ്ഥാനപരവും തത്വശാസ്ത്രപരമായും സംഭരിച്ചുവച്ച നിഗ്രഹാനുഗ്രഹ ശേഷിയുള്ള ഊർജ്ജകേന്ദ്രമാണ്.

ഗോപുരം മുതൽ ശ്രീകോവിൽ വരെയുള്ള ക്ഷേത്രത്തിന്റെ പഞ്ചപ്രാകാരങ്ങൾ മനുഷ്യശരീരത്തിലെ പഞ്ചകോശങ്ങളായി കരുതുന്നു. അതിനുള്ളിലെ ആത്മസ്വരൂപമാണ് വിഗ്രഹം അഥവാ പ്രതിഷ്ഠ. (പ്ര =ചൈതന്യവത്തായ, മംഗളകരമായ; തിഷ്ഠ = ഊർജ്ജത്തോടുകൂടി നിൽക്കുന്നത് ) അതായത് മംഗളകരമായ ഊർജ്ജം സംഭരിച്ചു നിൽക്കുന്നതാണ് പ്രതിഷ്ഠ. ക്ഷേത്രങ്ങളിൽ ഷഡാധാര പ്രതിഷ്ഠ പ്രധാ

നമാണ്. ഷഡാധാര പ്രതിഷ്ഠയിൽ :

1. ആധാരശില
(ഇത് മനുഷ്യശരീരത്തിലെ മൂലാധാരത്തെ പ്രതിനിധാനം ചെയ്യുന്നു)
2. നിധികുംഭം
3. പത്മം
4. കൂർമ്മം
5. യോഗനാളം
6. നപുംസകശില (ഇതിൻെറ മുകൾ ഭാഗത്താണ് ദേവൻെറ പീഠവും ബിംബവും സ്ഥാപിക്കുന്നത്) എന്നിവ ഉൾപ്പെടുന്നു.

'സൂതസംഹിത'യിൽ പറയുന്നു: തീ കൊണ്ടുവരാൻ ആവശ്യപ്പെട്ടാൽ തീ മാത്രമായിട്ടല്ല കൊണ്ടുവരുന്നത്. തീ വിറകിൽ പിടിപ്പിച്ചിട്ടാണ് കൊണ്ടുവരുന്നത്. അതായത് അഗുണത്തിലെത്താൻ അഗ്നിസദൃശ്യമായ ചൈതന്യം ചിഹ്നത്തിലൂടെ അല്ലെങ്കിൽ മൂർത്തിയിലൂടെ പൂജിക്കപ്പെടുകയല്ലാതെ മറ്റു മാർഗ്ഗമൊന്നുമില്ല. അക്കാലം മുതൽ വിഗ്രഹാരാധന തുടങ്ങിയിരിക്കാൻ സാദ്ധ്യതയുണ്ട്. ഈ ആരാധനാ രീതി കാലക്രമേണ ക്ഷേത്രസങ്കല്പമായി മാറി. ക്ഷേത്രസങ്കല്പങ്ങൾ പരിപാലിച്ചുപോരാൻ ആചാരങ്ങളും അനുഷ്ഠാനങ്ങളും ഒക്കെയുണ്ടായി. അങ്ങനെ ക്ഷേത്രങ്ങൾ ആദ്ധ്യാത്മിക ചൈതന്യ സംഭരണത്തിൻെറ മൂർത്തീകേന്ദ്രങ്ങളായി മാറി.

### *ഈശ്വരൻ എന്നാൽ എന്താണ്?*

മക്കളേ, മഹാഭാരതം ഭീഷ്മപർവ്വത്തിൽ കൗരവ പാണ്ഡവ യുദ്ധത്തിൽ മോഹാലസ്യനായി വീണുപോയ അർജ്ജുനനോട് കൃഷ്ണൻ ഈശ്വരൻെറ അവസ്ഥകളെപ്പറ്റി ഇങ്ങനെ പറയുന്നു: ക്ഷരം എന്നും അക്ഷരം എന്നും രണ്ടു പുരുഷന്മാരുണ്ട്. ഈ കാണുന്ന സർവ്വ ഭൂതങ്ങൾ (ജീവജാലങ്ങൾ) ക്ഷരവും അതിൻെറ പിന്നിൽ അദൃശ്യമായി നിൽക്കുന്ന ശക്തി അക്ഷരവുമാണ്. ക്ഷരത്തേയും അക്ഷരത്തേയും കടന്ന് അതിന് മൂലകാരണങ്ങളായി നിൽക്കുന്നവനാണ് ഈശ്വരൻ. അതായത് അക്ഷരപുരുഷൻ.

ഈശ്വരൻ ആരാണെന്നും ഈശ്വരനിൽനിന്ന് സൃഷ്ടി എങ്ങനെ നടക്കുന്നുവെന്നും ദേവീഗീതയിൽ ദേവി ഹിമവാനോട് വിശദമായി പറയുന്നുണ്ട്. അതിലെ ആദ്യത്തെ ശ്ലോകം ഇങ്ങനെയാണ്:

"അഹമേഽവാ സ പൂർവ്വം തു
നാന്യൽ കിഞ്ചിൽ നഗാധിപ
തദാത്മരൂപം ചിൽ സംവിൽ
പരബ്രഹ്മൈക നാമകം"

(പ്രപഞ്ചസൃഷ്ടി ആരംഭിക്കുന്നതിനുമുമ്പ് ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. മറ്റൊന്നും തന്നെ ഉണ്ടായിരുന്നില്ല. എന്നെ അപ്പോൾ പരബ്രഹ്മമെന്നും ചിൽസ്വരൂപിയെന്നും സംവിൽസ്വരൂപിയെന്നും ആത്മസ്വരൂപിയെന്നും പറഞ്ഞിരുന്നു)

ഈശ്വരൻ അഗുണവും ജീവൻ സഗുണവുമാണെന്ന് രുദ്രോപനിഷത്തിൽ പറയുന്നു. ദേഹമാകുന്ന വൃക്ഷത്തിൽ ജീവൻ എന്നും ഈശ്വരൻ എന്നും രണ്ടു പക്ഷികൾ ഒന്നിച്ചിരിക്കുന്നു. ഇതിൽ ജീവൻ എന്ന പക്ഷി കർമ്മങ്ങൾക്കനുസരിച്ച് ഫലം അനുഭവിക്കുന്നു. ഈശ്വരന് ഒന്നുമില്ല. ഈശ്വരൻ യാതൊരു കർമ്മവും ചെയ്യാതെ സാക്ഷിഭൂതനായിരിക്കുന്നു. ജീവൻെറ പരമലക്ഷ്യം മുക്തിയാണ്. സംസാരത്തിൽ നിന്നുമുള്ള മോചനം. സാധാരണക്കാരായ നമുക്കൊക്കെ സഗുണത്തിൽക്കൂടിമാത്രമേ അഗുണതുല്യമായ ഈശ്വരനിൽ എത്താൻ കഴിയുകയുള്ളു.

ഈശ്വരനെ ജ്ഞാനംകൊണ്ടും ഭക്തികൊണ്ടും അനുഭവിച്ചറിയാൻ ശ്രമിക്കണം. ആ ഈശ്വരനാണ് നമ്മുടെ രക്ഷാസ്ഥാനത്തിരിക്കുന്നതെന്നും ശ്രീകൃഷ്ണൻ അർജ്ജുനനോട് പറയുന്നുണ്ട്:

തമേവ ശരണം ഗച്ഛ<br>
സർവ്വ ഭാവേന ഭാരത<br>
തത്പ്രസാദാത് പരാം ശക്തിം<br>
സ്ഥാനം പ്രാപ്സ്യസി ശാശ്വതം'' (ഭഗവത് ഗീത 18 : 62)

(ഹേ അർജ്ജുന, ആ സർവ്വേശ്വരനെ തന്നെ രക്ഷാസ്ഥാനമായി മനോവാക് കായങ്ങളെകൊണ്ട് നീ ആശ്രയിക്കുക. ആ ഈശ്വരൻെറ അനുഗ്രഹംകൊണ്ട് പരമമായ ശാന്തിയും ശാശ്വതമായ സ്ഥാനവും നിനക്കു ലഭിക്കും)

മാധവനിൽനിന്നുള്ള ദേവകഥാമൃതങ്ങളുടെ ശ്രവണം രാത്രിയുടെ നാലാം യാമത്തിലും കുട്ടികളിൽനിന്ന് നിദ്രാദേവിയെ അകററി നിർത്തി. മൂന്നു മണി കഴിഞ്ഞിരിക്കുന്നു. മാധവനും മക്കളും നടയ്ക്കുനേരേ പോയിനിന്നു. നിർമ്മാല്യം കണ്ടുതൊഴാൻ ഭക്തർ തിക്കും തിരക്കും കൂട്ടുന്നു. അല്പം അകലെനിന്ന് പോലീസ് സ്വാമി അവരെ നോക്കി 'അവിടെത്തന്നെ നിന്നോ' എന്ന് ആംഗ്യംകാണിച്ച് പുഞ്ചിരിച്ചു. സോപാനത്തിന് സമീപത്തിരുന്ന് അവർ ധർമ്മശാസ്താ മന്ത്രങ്ങളും കീർത്തനങ്ങളും ധ്യാനസ്തുതികളുമൊക്കെ ചൊല്ലാൻ തുടങ്ങി:

''ഭൂതാധിപായ വിദ്മഹെ<br>
ഭവപുത്രായ ധീമഹി<br>
തന്നഃ ശാസ്താ പ്രചോദയാത്'' (ശാസ്താ ഗായത്രി)

*  *  *  *  *  *

''ഓം ഘ്രൂം നമഃ പരായ ഗോപ്ത്രേ'' (മൂലമന്ത്രം)

*  *  *  *  *  *

''ഓം ഹ്രീം ഹരിഹര പുത്രായ പുത്രലാഭായ ശത്രുനാ-<br>
ശായ മദഗജവാഹനായ മഹാശാസ്ത്രേ നമഃ''<br>
''ഓം ഹരിഹര പുത്രായ പുത്രലാഭായ<br>
ശത്രുവിനാശായ മദഗജവാഹനായ

സർവ്വാഭീഷ്ടപ്രദായ മഹാശാസ്ത്രേ ഹ്രീം സ്വാഹ''
''ഓം ആം ആം ക്രോം ഹ്രീം ശ്രീം ക്ലീം
ഹരിഹര പുത്രായ പുത്രലാഭായ
ശത്രുവിനാശായ മദഗജവാഹനായ
മഹാശാസ്ത്രെ നമഃ
ഓം ക്ലീം ഈം ക്രോം സ്വാഹാ''

''ഓം ഹ്രീം ഹരിഹരപുത്രായ പുത്രലാഭായ ശത്രുനാശായ
മദഗജവാഹനായ മഹാശാസ്ത്രേ നമഃ ഭൂതാധിപായ വിദ്മഹേ
ഹേ ഭവപുത്രായ ധീമഹി തന്നഃ ശാസ്താ പ്രചോദയാത്''

''ഘ്ലൂം നമഃ പരായ ഗോപ്ത്രേ ഹരിഹരപുത്രായ
പുത്രലാഭായ ശത്രുവിനാശായ മദഗജവാഹനായ
മഹാഘ്ലൂം നമഃ പരായ ഗോപ്ത്രേ
ഹ്രീം ഹരിഹരപുത്രായ പുത്രലാഭായ
ശത്രുവിനാശായ മദഗജവാഹനായ മഹാശാസ്ത്രേ നമഃ''
(മന്ത്രങ്ങൾ)

*    *    *    *    *    *

ലോകവീരം മഹാപൂജ്യം സർവ്വരക്ഷാകരം വിഭും
പാർവ്വതീ ഹൃദയാനന്ദം ശാസ്താരം പ്രണമാമ്യഹം
വിപ്രപൂജ്യം വിശ്വവന്ദ്യം വിഷ്ണുശംഭുപ്രിയം സുതം
ക്ഷിപ്രപ്രസാദനിരതം ശാസ്താരം പ്രണമാമ്യഹം

മത്തമാതംഗ ഗമനം *കാരുണ്യാമൃതലോചനം
സർവ്വവിഘ്നഹരം ദേവം ശാസ്താരം പ്രണമാമ്യഹം
അസ്മത്കുലേശ്വരം ദേവം അസ്മച്ഛത്രു വിനാശനം
അസ്മദിഷ്ട പ്രദാതാരം ശാസ്താരം പ്രണമാമ്യഹം

പാണ്ഡ്യേശ വംശ തിലകം കേരളേ കേളിവിഗ്രഹം
ആർത്തത്രാണപരം ദേവം ശാസ്താരം പ്രണമാമ്യഹം
പഞ്ചരത്നാഖ്യമേതദ്യോ നിത്യം ശുദ്ധഃ പഠേന്നരഃ
തസ്യ പ്രസന്നോ ഭഗവാൻ ശാസ്താ വസതി മാനസേ
യസ്യ ധന്വന്തരീ മാതാ പിതാ രുദ്രോ ഭിഷക്തമഃ
തം ശാസ്താരമഹം വന്ദേ മഹാവൈദ്യം ദയാനിധിം
(മഹാശാസ്തൃ പഞ്ചരത്നസ്തുതി)

*കുറിപ്പ്: കാരുണ്യാമൃതലോചനം എന്നത് കാരുണ്യാമൃതപൂരിതം എന്നും കാണാറുണ്ട്.

ശാന്തം ശാരദചന്ദ്രകാന്ത ധവളം ചന്ദ്രാഭിരാമാനനം
ചന്ദ്രാർക്കോപമകാന്ത കുണ്ഡലധരം ചന്ദ്രാവഭാസാംശുകം
വീണാം പുസ്തകമക്ഷസൂത്രവലയം വ്യാഖ്യാനമുദ്രാംകരൈഃ
ബിഭ്രാണം കലയെ സദാഹൃദി മഹാശാസ്താരം-വാക്സിദ്ധയെ

* * * * * * * * *

തേജോമണ്ഡലമദ്ധ്യഗം ത്രിണയനം ദിവ്യാംബരാലംകൃതം
ദേവം പുഷ്പശരേക്ഷുകാർമ്മുകലസന്മാണിക്യ പാത്രാഭയം
ബിഭ്രാണം കരപങ്കജൈർമ്മദഗജ സ്കന്ധാധിരൂഢം വിഭും
ശാസ്താരം ശരണം ഭജാമി സതതം ത്രൈലോക്യസമ്മോഹനം

* * * * * * * * *

കൽഹാരോജ്ജ്വല നീലകുന്തളഭരം കാളാംബുദശ്യാമളം
കർപ്പൂരാകലിതാഭിരാമവപുഷം കാന്തേന്ദു ബിംബാനനം;
ശ്രീദണ്ഡാംകുശപാശശൂലവിലസത് പാണീം മദാന്ധദ്വിപാ-
രൂഢം ശത്രുവിമർദ്ദനം ഹൃദിമഹാശാസ്താരമാദ്യം ഭജേ

* * * * * * * * *

ജിഗ്മാതകാന്തിം മകുടേനവാസ്യം
ശ്രീകുണ്ഡലാഭ്യാം അതിശോഭമാനം
ശാർദ്ദൂലസംരക്ഷ സുകേന്ദുപേതം
ശാസ്താരമീശം ശരണം പ്രപദ്യേ

* * * * * *

ആ ശ്യാമകോമള വിശാലതനും വിചിത്ര-
വാസോവസാനമരുണോത്പലദാമഹസ്തം
ഉത്തുംഗ രത്നമകുടം കുടിലാഗ്രകേശം
ശാസ്താരമിഷ്ട വരദം ശരണം പ്രപദ്യേ

* * * * * *

ശ്യാമവർണ്ണ ശരീരസു യൗവനം
ശ്രോണിബിംബവിലസജ്ജടാധരം
യോഗവേഷ്ടിത പത്മസുഖാസനം
വാമദക്ഷിണ പുഷ്കല പൂർണ്ണയോഃ

* * * * * *

ധ്യാനമസ്യ പ്രവക്ഷ്യാമിശൃണു സർവ്വാർത്ഥ സിദ്ധിദം
ഹരിഹര ജന്മ ശരീരം മരതകമണി മൌക്തികച്ഛായം
ജയതു മമ ദേവശാസ്ത്താ ത്രിഭുവനജന മോഹന മൂർത്തിഃ
ഇതി ധ്യാത്വാ ജപദ്ദേവി മന്ത്രം സർവ്വാർത്ഥ സിദ്ധയെ

*   *   *   *   *   *   *   *   *

പൂർവോക്തവദ് ഋഷ്യാദിന്യാസം, ധ്യാനം
ശ്രീമച്ഛങ്കര നന്ദനം ഹരിസുതം കൌമാരമാരാഗ്രജം
ചാപം പുഷ്പശരാന്വിതം മദഗജാരൂഢം സുരക്താംബരം
ഭൂതപ്രേതപിശാച വന്ദിതപദം ശ്മശ്രുസ്വയാലംകൃതം
പാർശേ പുഷ്കല പൂർണ്ണ കാമിനിയുതം ശാസ്ത്താമഹേശം ഭജേ

*   *   *   *   *   *   *   *   *

മരതകാച്ചലമേചക വിഗ്രഹം
മണിമയം ഭരണോജ്ജ്വല വക്ഷസം
ഹരിഹരാത്മജമാകലയേ മഹാ
കനകകുണ്ഡല കാന്തി പരിഷ്കൃതം

*   *   *   *   *   *

ശക്തിം ഷട്കോണമധ്യേ വിലിഖതുമതിമാൻ മസ്തകാദ്യഷ്ടകോണം
തദ്ബാഹ്യേ ഭാനുവേഷ്ട്യം വിലിഖതു സുചിരം മസ്തകേഷ്വഷ്ടശക്തിം
ചക്രം ത്രൈലോക്യവശ്യം ഹരിഹരതനയാമാത്മകം ശ്രീപ്രദഞ്ച
യന്ത്രപ്രാണപ്രതിഷ്ഠാസഹിതമിദകരം സർവ്വലോകേഷു പൂജ്യം

*   *   *   *   *   *   *   *   *

ജംബൂതരോർമൂലതലേ സുമേരോ-
ശ്ശൃംഗേ മഹാമണ്ഡപമധ്യഭാഗേ
മാണിക്യവേദ്യം മണിപൂർണ്ണ കുംഭം
മണിപ്രദീപോജ്ജ്വല ദിങ്മുഖായാം
സഭാമുഖാഗ്രേ മുനിഭിശ്ച സേന്ദ്രൈ-
സംസേവിതായാം സഹലോക പാലൈഃ
മാണിക്യ സോപാന സമുന്നതാം ഘ്രൌ
ദോധൂയ മനോജ്ജ്വല ചാമരാഭ്യാം
രംഭോർവശീഭ്യാം ഉപവീജ്യമാനം
അർക്കാദിദേവൈഃ പരിപൂജ്യമാനം
മാണിക്യ സിംഹാസന മധ്യസംസ്ഥം
ശാസ്ത്താരമാദ്യം ശരണം പ്രപദ്യേ

ദൃഷ്ട്വാ മായാ സ്വരൂപം ശിവഹരം
ഭസ്മദൈതേയ ശത്രും
വിഷ്ണും ദേവോ മഹേശോ മദന പരവശാത്
താപ സംഭോഗമസ്മാത്
ജാതം ലോകോപകാരേ ഹരിഹര തനയം
ധന്വിനം ബാണഹസ്തം
വന്ദേ ഭൂതാധിനാഥം സകലരിപുഹരം
സൂര്യകോടി പ്രകാശം

സ്നിഗ്ദ്ധാരാള വിധാരികുന്തളഭരം
സിംഹാസനാധ്യാസിതം
സ്ഫൂർജൽപത്രസുക്നുപ്ത കുണ്ഡലമഥേ-
ഷ്വാസം സ്ഫുരദ്ദോർദ്വയം
നീലക്ഷൌമവസം നവീന ജലദ-
ശ്യാമം പ്രഭാസത്യകം
ധ്യായേത് പാർശ്വയുഗം സുരത്നസകലാ-
കല്പം സ്മരേദാര്യകം

അശ്വം സമാരുഹ്യവനേ ച രത്നം
കോദണ്ഡനാരാചധരം കരാഭ്യാം
ശാസ്താരമത്യദ്ഭുത ഭൂതനാഥം
ധ്യായേത് സുവീരം സുകുമാരരൂപം

കൃഷ്ണാഭം ഭീമദംഷ്ട്രം പ്രകടിതവദനം
രക്തനേത്രം ഗദാന്തെ
സവ്യം ബാഹും പ്രസാര്യ പൃഥുതരഗദയാ
സോദ്ധൃതം ദക്ഷബാഹും
അതീന്ദ്രാകാരരൂപം മണിമകുടധരം
ഭൂഷണൈർ ഭാസമാനം
ഭീമം ഭീമാട്ടഹാസം പ്രണതഭയഹരം
ശ്രീഭൂതനാഥം നമാമി (ധ്യാനസ്തുതികൾ)

* * * * * *

പിന്നെ അവർ ഹരിഹരപുത്രാഷ്ടോത്തരശതനാമാവലി സ്തോത്രം ചൊല്ലി:

അസ്യ ശ്രീ ഹരിഹരപുത്രാഷ്ടോത്തര ശതനാമസ്തോത്രസ്യ
ബ്രഹ്മാ ഋഷിഃ അനുഷ്ടുപ് ഛന്ദഃ ശ്രീ ഹരിഹരപുത്രോ ദേവതാ

ഹ്രീം ബീജം ശ്രീം ശക്തിഃ ക്ലീം കീലകം
ശ്രീ ഹരിഹരപുത്ര പ്രീത്യർത്ഥേ ജപേ വിനിയോഗഃ
ഹ്രീം ഇത്യാദിഭിഃ ഷഡംഗന്യാസഃ

* * * * * *

ത്രിഗുണിത മണിപദ്മം വജ്രമാണിക്യ ദണ്ഡം
സിതസുമ ശരപാശം ഇക്ഷു കോദണ്ഡകാണ്ഡം
ഘൃതമധുസുമപാത്രം ബിഭ്രതം ഹസ്തപദ്മൈഃ
ഹരിഹരസുതമീഡേ ചക്രമന്ത്രാത്മ മൂർത്തിം (ധ്യാനം)

* * * * * *

ഓം മഹാശാസ്താ വിശ്വശാസ്താ ലോകശാസ്താ തഥൈവച
ധർമ്മശാസ്താ വേദശാസ്താ കാലശാസ്താ ഗജാധിപഃ
ഗജാരൂഢോ ഗണാധ്യക്ഷോ
വ്യാഘ്രാരൂഢോ മഹാദ്യുതിഃ
ഗോപ്താ ഗീർവ്വാണ സംസേവ്യോ
ഗതാതങ്കോ ഗണാഗ്രണീഃ
ഋഗ്വേദരൂപോ നക്ഷത്രം ചന്ദ്രരൂപോ ബലാഹകഃ
ദുർവ്വാശ്യാമോ മഹാരൂപഃ ക്രൂരദൃഷ്ടിരനാമയഃ
ത്രിവേത്ര ഉത്പലകരഃ കാലഹന്താ നരാധിപഃ
ഖണ്ഡേന്ദു മൌലിതനയഃ കൽഹാര കുസുമപ്രിയഃ
മദനോ മാധവസുതോ മന്ദാര കുസുമാർച്ചിതഃ
മഹാബലോ മഹോത്സാഹേ. മഹാപാപവിനാശനഃ
മഹാശൂരോ മഹാധീരോ മഹാസർപ്പ വിഭൂഷണഃ
അസിഹസ്തശ്ശരധരോ ഹാലോ ഹലധരാത്മജഃ
അർജ്ജുനേശോ/ഗ്നി നയനശ്ചാനങ്ഗമദനാതുരഃ
ദുഷ്ടഗ്രഹാധിപഃ ശ്രീദഃ ശിഷ്ടരക്ഷണ ദീക്ഷിതഃ
കസ്തൂരി തിലകോ രാജശേഖരോ രാജസത്തമഃ
രാജരാജാർച്ചിതോ വിഷ്ണുപുത്രോ വനജനാധിപഃ
വർച്ചസ്കരോ വരരുചിർവ്വരദോ വായുവാഹനഃ
വജ്രകായഃ ഖഡ്ഗപാണിർ വജ്രഹസ്തോ ബലോദ്ധതഃ
ത്രിലോകജ്ഞശ്ചാതിബലഃ പുഷ്കലോ വൃത്തപാവനഃ
പൂർണ്ണാധവഃ പുഷ്കലേശഃ പാശഹസ്തോ ഭയാപഹഃ
ഫട്കാരരൂപഃ പാപഘ്നഃ പാഷണ്ഡരുധിരാശനഃ
പഞ്ചപാണ്ഡവസന്ത്രാതാ പരപഞ്ചാക്ഷരാശ്രിതഃ

പഞ്ചവക്ത്ര സുതഃ പാജ്യഃ പണ്ഡിതഃ പരമേശ്വരഃ
ഭവതാപപ്രശമനോ ഭക്താഭീഷ്ട പ്രദായകഃ
കവിഃ കവീനാമധിപഃ കൃപാലും ക്ലേശനാശനഃ
സമോ/രൂപശ്ച സേനാനീഭക്ത സംപത് പ്രദായകഃ
വ്യാഘ്രചർമ്മധരഃ ശൂലീ കപാലീ വേണുവാദനഃ
കലാരവം കംബുകണ്ഠഃ കിരീടാദി വിഭൂഷണഃ
ധൂർജടിർവ്വീരനിലയോ വീരോ വീരേന്ദ്രവന്ദിതഃ
വിശ്വരൂപോ വൃഷപതിർവ്വിവിധാർത്ഥ ഫലപ്രദഃ
ദീർഘനാസോ മഹാബാഹുശ്ചതുർബാഹുർജടാധരഃ
സനകാദി മുനിശ്രേഷ്ഠ സ്തുത്യോ ഹരിഹരാത്മജഃ

ഇതി ശ്രീ ഹരഹരപുത്രാഷ്ടോത്തരശതനാമ സ്തോത്രം സമ്പൂർണ്ണം

പിന്നീടവർ പഞ്ചാക്ഷരകീർത്തനം പാടാൻ തുടങ്ങി:

നന്മ മേലിൽ വരുവതിനായ് ഞങ്ങൾ
നിർമ്മലാ! നിന്നെ സേവ ചെയ്തീടുന്നു
സന്തതം മമ വന്നു തുണയ്ക്കണം
ഹരിഹരപുത്രനയ്യപ്പാ പാഹി മാം

മന്നിലിന്നു മഹാഗിരി തന്നില-
ത്യുന്നതമാം ശബരിമല തന്നിൽ
സേവിച്ചീടും ജനങ്ങളെയൊക്കെയും
പാലിച്ചീടുക സ്വാമി നില വയ്യാ!

ശിവസുത! ഞങ്ങൾക്കുള്ള മാലൊക്കെയും
തിരുവടിതന്നെ തീർത്തു രക്ഷിക്കണം
കരുണാ വാരിധേ! കാത്തിടേണം തവ
തിരുമലരടി വന്ദേ നിലവയ്യാ!

വരണം ഞങ്ങൾക്കു സമ്പത്തു മേൽക്കുമേൽ
തരണം സന്തതിയുമടിയങ്ങൾക്ക്
പലഗുണങ്ങൾ ശരീര സൗഖ്യങ്ങളും
വരണമേ നിത്യം സ്വാമി നില വയ്യാ!

എപ്പോഴും തവ പാദങ്ങളല്ലാതെ
മറ്റൊരു മനസ്സില്ലാ കൃപാനിധേ

തൃക്കൺ പാർക്കണം ഞങ്ങളെ നിത്യവും
വിഷ്ണു നന്ദന! സ്വാമി നില വയ്യാ!

അതിനുശേഷം അവർ ശ്രീഹരിഹരാത്മജ സഹസ്രനാമാവലി ചൊല്ലി :

അസ്യ ശ്രീമഹാശാസ്തൃ സഹസ്രനാമസ്തോത്ര
മഹാമന്ത്രസ്യ ശാണ്ഡില്യൃഷിഃ ജഗതീച്ഛന്ദഃ
ഹരിഹരാത്മജൊ ദേവതാ
ശ്രീ ബീജം ഹ്രീം ശക്തിഃ ക്ലീം കീലകം
ശ്രീ ഹരിഹരാത്മജ പ്രസാദേന മമ സർവ്വാഭീഷ്ട സിദ്ധ്യർത്ഥെ
സഹസ്രനാമാവലി ജപെ വിനിയോഗഃ ഹ്രാമിത്യാദി കരാംഗന്യാസഃ

ധ്യാനം

രത്നാഭം സുപ്രസന്നം ശശിധരമകുടം
രത്നഭൂഷാഭിരാമം
ശൂലം ഖേടം കപാലം ശരമുസലധനുർ-
ബാഹു സംഘേ ദധാനം
മത്തേഭാരൂഢമാദ്യം ഹരിഹരതനയം
കോമളാംഗം ദയാദ്യം
വിശ്വേശം ഭക്തപാലം നതജനവരദം
ഗ്രാമപാലം നമാമി

പഞ്ചോപചാരം കൃത്വാ മൂലമന്ത്രസ്യ ശാപ നിവൃത്തിഃ മൂലമന്ത്രജപം. തദ് ഗായത്രീ. യത് കിഞ്ചിജ്ജ പാന്തെ. മൂലമന്ത്രേണ യത് കിഞ്ചിത് പുഷ്പാഞ്ജലിഃ പുനഃ ജലാദി ജലാന്തമുപചാരഃ, പഞ്ചോപചാരഃ, സഹസ്രാനാമ പുഷ്പാഞ്ജലിമാരഭ്യ (തദ്യഥാ)

ഓം ഗും ഗുരുഭ്യോ നമഃ
ഓം ഗം ഗണപതയേ നമഃ
ഓം സം സരസ്വത്യൈ നമഃ
ഓം ശിവപുത്രായ നമഃ
ഓം മഹാതേജസേ നമഃ
ഓം ശിവകാര്യ ധുരന്ധരായ നമഃ
ഓം ശിവപ്രദായ നമഃ
ഓം ശിവജ്ഞാനിനേ നമഃ
ഓം ശൈവധർമ്മ സുരക്ഷിതായ നമഃ
ഓം ശംഖധാരിണേ നമഃ
ഓം സുരാധ്യക്ഷായ നമഃ
ഓം ചന്ദ്രമൗലയെ നമഃ

ഓം സുരോത്തമായ നമഃ (10)
ഓം കാമേശായ നമഃ
ഓം കാമതേജസ്വിനെ നമഃ
ഓം കാമാദിഫല സംയുക്തായ നമഃ
ഓം കല്യാണായ നമഃ
ഓം കോമളാംഗായ നമഃ
ഓം കല്യാണ ഫലദായകായ നമഃ
ഓം കരുണാബ്ധയെ നമഃ
ഓം കർമ്മ ദക്ഷായ നമഃ
ഓം കരുണാമൃതദായകായ നമഃ
ഓം ജഗത്പ്രിയായ നമഃ (20)
ഓം ജഗത് രക്ഷകായ നമഃ
ഓം ജഗദാനന്ദ ദായകായ നമഃ
ഓം ജയാദിശക്തി സംസേവ്യായ നമഃ
ഓം ജനാഹ്ലാദായ നമഃ
ഓം ജിഗീഷവേ നമഃ
ഓം ജിതേന്ദ്രിയായ നമഃ
ഓം ജിതക്രോധായ നമഃ
ഓം ജിതദേവാരി സംഘകായ നമഃ
ഓം ജൈമന്യാദിമുനി സേവ്യായ നമഃ
ഓം ജരാമരണ നാശകായ നമഃ (30)
ഓം ജനാർദ്ദന സുതായ നമഃ
ഓം ജ്യേഷ്ഠായ നമഃ
ഓം ജ്യേഷ്ഠാദിഗണസേവിതായ നമഃ
ഓം ജന്മഹീനായ നമഃ
ഓം ജിതമോഹായ നമഃ
ഓം ജനകേനാദി പൂജിതായ നമഃ
ഓം പരമേഷ്ഠിനേ നമഃ
ഓം പശുപതയേ നമഃ
ഓം പങ്കജാസന പൂജിതായ നമഃ
ഓം പുത്രഹന്ത്രേ നമഃ (40)
ഓം പുരത്രാത്രെ നമഃ
ഓം പരമൈശ്വര്യ ദായകായ നമഃ
ഓം പവനാദി സുരസേവ്യായ നമഃ
ഓം പരബ്രഹ്മ പരായണായ നമഃ
ഓം പാർവ്വതീ തനയായ നമഃ
ഓം ബ്രഹ്മണേ നമഃ

ഓം പുരന്ദരായ നമഃ
ഓം പരാത്പരായ നമഃ
ഓം ബ്രഹ്മിഷ്ഠായ നമഃ
ഓം ജ്ഞാന നിരതായ നമഃ (50)
ഓം ഗുണാഗുണ നിരൂപകായ നമഃ
ഓം ഗുണാധ്യക്ഷായ നമഃ
ഓം ഗുണ്നിധയേ നമഃ
ഓം ഗോപാലേനാഭി പൂജിതായ നമഃ
ഓം ഗോരക്ഷകായ നമഃ
ഓം ഗോധനായ നമഃ
ഓം ഗോദാനഫലദായകായ നമഃ
ഓം ഗജാരൂഢായ നമഃ
ഓം ഗജഗ്രീവായ നമഃ
ഓം ഗഭസ്ഥയേ നമഃ (60)
ഓം ഗോമത പ്രഭവെ നമഃ
ഓം ഗ്രാമപാലായ നമഃ
ഓം ഗജാധ്യക്ഷായ നമഃ
ഓം ദിഗ്ഗജേനാഭി പൂജിതായ നമഃ
ഓം ഗണാദ്ധ്യക്ഷായ നഃ
ഓം ഗണപതയേ നമഃ
ഓം ഗവാംപതയേ നമഃ
ഓം അഹഃപതയേ നമഃ
ഓം ജടാധരായ നമഃ
ഓം ജലനിദായ നമഃ (70)
ഓം ജൈമിന്യൈരഭി പൂജിതായ നമഃ
ഓം ജലന്ധരഹന്ത്രേ നമഃ
ഓം ശോണാക്ഷായ നമഃ
ഓം ശോണവാസസേ നമഃ
ഓം സുരാധിപായ നമഃ
ഓം ശോകഘ്നേ നമഃ
ഓം ശോഭാക്ഷായ നമഃ
ഓം സൂര്യതേജസേ നമഃ
ഓം സുരാർച്ചിതായ നമഃ
ഓം സുരവന്ദ്യായ നമഃ (80)
ഓം ശോഫഹന്ത്രേ നമഃ
ഓം ശോണാംഗായ നമഃ
ഓം ശാല്മലീപതയേ നമഃ

ഓം സജ്ജ്യോതിഷേ നമഃ
ഓം ശരവീരഘ്നായ നമഃ
ഓം ശരച്ചന്ദ്രനിഭ;ാനനായ നമഃ
ഓം സനകാദിമുനിധ്യേയായ നമഃ
ഓം സർവ്വജ്ഞാനപ്രദായകായ നമഃ
ഓം ഹലായുധായ നമഃ
ഓം ഹംസനിഭായ നമഃ (90)
ഓം ഹാഹാ ഹൂഹൂ സ്തുതായ നമഃ
ഓം ഹരയേ നമഃ
ഓം ഹരിപ്രിയായ നമഃ
ഓം ഹംസവാഹനായ നമഃ
ഓം ഹര്യക്ഷാസന തത്പരായ നമഃ
ഓം പാവനായ നമഃ
ഓം പാവകനിഭായ നമഃ
ഓം ഭക്തപാപവിനാശനായ നമഃ
ഓം ഭാസിതാംഗായ നമഃ
ഓം ഭയത്രാത്രേ നമഃ (100)
ഓം ഭാനുമതേ നമഃ
ഓം ഭയനാശനായ നമഃ
ഓം ത്രിപുണ്ഡ്റ ധാരിണേ നമഃ
ഓം ത്രിണയനായ നമഃ
ഓം ത്രിപുണ്ഡ്രാങ്കിതമസ്തകായ നമഃ
ഓം ത്രിപുരഘ്നായ നമഃ
ഓം ദേവരാജായ നമഃ
ഓം ദേവാരികുല സംഹർത്രേ നമഃ
ഓം ദേവസേനാധിപായ നമഃ
ഓം തേജസേ നമഃ (110)
ഓം തേജോരാശയേ നമഃ
ഓം ദശാനനായ നമഃ
ഓം ദാരുണായ നമഃ
ഓം ദോഷഹന്ത്രേ നമഃ
ഓം ദോർദ്ദണ്ഡായ നമഃ
ഓം ദണ്ഡനായകായ നഃ
ഓം ധനുഷ്പാണയേ നമഃ
ഓം ധരാധ്യക്ഷായ നമഃ
ഓം ധനികായ നമഃ
ഓം ധർമ്മവത്സലായ നമഃ (120)

ഓം ധർമ്മാജ്ഞായ നമഃ
ഓം ധർമ്മ നിരതായ നമഃ
ഓം ധനുശ്ശാസ്ത്രപരായണായ നമഃ
ഓം സ്ഥൂലകണ്ഠായ നമഃ
ഓം സ്ഥൂലതനവേ നമഃ
ഓം സ്ഥൂലാക്ഷായ നമഃ
ഓം സ്ഥൂലബാഹുകായ നമഃ
ഓം തനൂത്തമായ നമഃ
ഓം തനുത്രാണായ നമഃ
ഓം താരകായ നമഃ (130)
ഓം തേജസാംപതയേ നമഃ
ഓം യോഗീശ്വരായ നമഃ
ഓം യോഗനിധയെ നമഃ
ഓം യോഗിനേ നമഃ
ഓം യോഗസംസ്ഥിതായ നമഃ
ഓം മന്ദാരവാടികായ നമഃ
ഓം മത്തായ നമഃ
ഓം മ ലയാചല വാസിനേ നമഃ
ഓം മന്ദാരകുസുമ പ്രഖ്യായ നമഃ
ഓം മന്ദമാരുത സേവിതായ നമഃ (140)
ഓം മഹദ് ഭാസായ നമഃ
ഓം മഹദ്വക്ഷസേ നമഃ
ഓം മനോഹാരിണേ നമഃ
ഓം മദർച്ചിതായ നമഃ
ഓം മഹോന്നതായ നമഃ
ഓം മഹാകായായ നമഃ
ഓം മഹാനേത്രായ നമഃ
ഓം മഹാഹനവേ നമഃ
ഓം മരുത് പൂജ്യായ നമഃ
ഓം മാനധനായ നമഃ (150)
ഓം മോഹനായ നമഃ
ഓം മോക്ഷദായകായ നമഃ
ഓം മിത്രായ നമഃ
ഓം മേധസെ നമഃ
ഓം മഹൌജസ്വിനെ നമഃ
ഓം മഹാവർഷ പ്രദായകായ നമഃ
ഓം ഭാഷകായ നമഃ

ഓം ഭാഷ്യശാസ്ത്രജ്ഞായ നമഃ
ഓം ഭാനു തേജസേ നമഃ
ഓം ഭാനുമതേ നമഃ (160)
ഓം ഭവാനീപുത്രായ നമഃ
ഓം ഭിഷജേ നഃ
ഓം ഭവത്താരണകാരണായ നമഭ
ഓം നീലാംബരായ നമഃ
ഓം നീലനിഭായ നമഃ
ഓം നീലഗ്രീവായ നമഃ
ഓം നിരഞ്ജനായ നമഃ
ഓം നേത്രത്രയായ നമഃ
ഓം നിഷാദജ്ഞായ നമഃ
ഓം നാനാരത്നോപശോഭിതായ നമഃ (170)
ഓം രത്നപ്രഭായ നമഃ
ഓം രമാപുത്രായ നമഃ
ഓം രമയാപരിതോഷിതായ നമഃ
ഓം രാജസേവ്യായ നമഃ
ഓം രാജധനായ നമഃ
ഓം രണദോർദ്ദണ്ഡമണ്ഡിതായ നമഃ
ഓം രമണായ നമഃ
ഓം രേണുകാസേവ്യായ നമഃ
ഓം രജനീചരദാരണായ നമഃ
ഓം ഈശാനായ നമഃ (180)
ഓം വിരാട് സേവ്യായ നമഃ
ഓം ഈഷണാത്രയനാശനായ നമഃ
ഓം ഇഡാവാസായ നമഃ
ഓം ഹേമനിഭായ നമഃ
ഓം ഹൈമപ്രാകാരശോഭിതായ നമഃ
ഓം ഹരിഹരാത്മജായ നമഃ
ഓം ഹംസായ നമഃ
ഓം ഹയഗ്രീവായ നമഃ
ഓം ഹരപ്രിയായ നമഃ
ഓം ഹാടകസ്ഫുടികപ്രഖ്യായ നമഃ (190)
ഓം ഹംസാരൂഢേന സേവിതായ നമഃ
ഓം വനവാസായ നമഃ
ഓം വനാധ്യക്ഷായ നമഃ
ഓം വാമദേവായ നമഃ

ഓം വരാനനായ നമഃ
ഓം വൈവസ്വതപതയേ നമഃ
ഓം വിഷ്ണവേ നമഃ
ഓം വിരാഡ്രൂപായ നമഃ
ഓം വിശാംപതയെ നമഃ
ഓം വേണുനാദായ നമഃ (200)
ഓം വരഗ്രീവായ നമഃ
ഓം വരാഭയകരാന്വിതായ നമഃ
ഓം വരാർച്ചസേ നമഃ
ഓം വിപുലഗ്രീവായ നമഃ
ഓം വിപുലാക്ഷായ നമഃ
ഓം വിനോദവതെ നമഃ
ഓം വൈണവീവനവാസായ നമഃ
ഓം വാമദേവന സേവിതായ നമഃ
ഓം വേത്രഹസ്തായ നമഃ
ഓം വേദനിധയേ നമഃ (210)
ഓം വംശദേവായ നമഃ
ഓം വരാംഗകായ നമഃ
ഓം ഹ്രീംകാരായ നമഃ
ഓം ഹ്രീം മനസേ നമഃ
ഓം ഹൃഷ്ടായ നമഃ
ഓം ഹിരണ്യായ നമഃ
ഓം ഹേമസംഭവായ നമഃ
ഓം ഹുതാശനായ നമഃ
ഓം ഹുതനിഷ്പന്നായ നമഃ
ഓം ഹുങ്കാരാകൃതിപ്രഭവെ നമഃ (220)
ഓം ഹവ്യവാഹായ നമഃ
ഓം ഹവ്യകരായ നമഃ
ഓം അട്ടഹാസായ നമഃ
ഓം അപരാഹതായ നമഃ
ഓം അണുരൂപായ നമഃ
ഓം രൂപകരായ നമഃ
ഓം അജരായ നമഃ
ഓം അതനുരൂപകായ നമഃ
ഓം ഹംസമന്ത്രായ നമഃ
ഓം ഹുതഭുജെ നമഃ (230)
ഓം ഹേമാംബരായ നമഃ

ഓം സുലക്ഷണായ നമഃ
ഓം നീപപ്രിയായ നമഃ
ഓം നീലവാസസെ നമഃ
ഓം നിധിപാലായ നമഃ
ഓം നിരാതപായ നമഃ
ഓം ക്രോഡഹസ്തായ നമഃ
ഓം തപസ്ത്രത്രേ നമഃ
ഓം തപോരക്ഷായ നമഃ
ഓം തപോഹൃദയായ നമഃ (240)
ഓം മൂർധാഭിക്തായ നമഃ
ഓം മാനധനായ നമഃ
ഓം മന്ത്രരൂപായ നമഃ
ഓം മൃഡായ നമഃ
ഓം മനവേ നമഃ
ഓം മേധാവിനേ നമഃ
ഓം മേധസേ നമഃ
ഓം മുഷ്ണവേ നമഃ
ഓം മകരായ നമഃ
ഓം മകരാലയായ നമഃ (250)
ഓം മാർത്താണ്ഡായ നമഃ
ഓം മഞ്ജുകേശായ നമഃ
ഓം മാസപാലായ നമഃ
ഓം മഹൌഷധയേ നമഃ
ഓം ശ്രോത്രിയായ നമഃ
ഓം ശോഭമാനായ നമഃ
ഓം സവിത്രേ നമഃ
ഓം സാർവദേശികായ നമഃ
ഓം ചന്ദ്രഹാസായ നമഃ
ഓം ശമായ നമഃ (260)
ഓം ശക്തായ നമഃ
ഓം ശശിഭാസസേ നമഃ
ഓം സമാധികായ നമഃ
ഓം സുദന്തായ നമഃ
ഓം സുകപോലായ നമഃ
ഓം ഷഡ്വർണ്ണായ നമഃ
ഓം സംപദധിപായ നമഃ
ഓം ഗരളായ നമഃ

ഓം കാളകണ്ഠായ നമഃ
ഓം ഗോനേത്രേ നമഃ (270)
ഓം ഗോമുഖപ്രഭവെ നമഃ
ഓം കൌശികായ നമഃ
ഓം കാലദേവായ നമഃ
ഓം ക്രോശകായ നമഃ
ഓം ക്രൌഞ്ചഭേദകായ നമഃ
ഓം ക്രിയാകരായ നമഃ
ഓം കൃപാലയായ നമഃ
ഓം കരവീരായ നമഃ
ഓം കരോരുഹായ നമഃ
ഓം കന്ദർപ്പദർപ്പഹാരിണെ നമഃ (280)
ഓം കാമദാത്രെ നമഃ
ഓം കൃപാലവേ നമഃ
ഓം കൈലാസവാസായ നമഃ
ഓം കൈവല്യായ നമഃ
ഓം വരദാത്രെ നമഃ
ഓം വിരോചനായ നമഃ
ഓം ബഭ്രുവാഹായ നമഃ
ഓം ബലാധ്യക്ഷായ നമഃ
ഓം ഫണാമണിവിഭൂഷിതായ നമഃ
ഓം സുന്ദരായ നമഃ (290)
ഓം സുമുഖായ നമഃ
ഓം സ്വച്ഛായ നമഃ
ഓം സഭാപാലായ നമഃ
ഓം സഭാകരായ നമഃ
ഓം ശരാനിവൃത്തായ നമഃ
ഓം ശങ്കാപ്തായ നമഃ
ഓം ശരണാഗത പാലകായ നമഃ
ഓം തീക്ഷ്ണദംഷ്ട്രായ നമഃ
ഓം ദീർഘജിഹ്വായ നമഃ
ഓം പിംഗളാക്ഷായ നമഃ (300)
ഓം പിശാചഹന്ത്രെ നമഃ
ഓം അഭേദ്യായ നമഃ
ഓം ഗജാരൂഢായ നമഃ
ഓം ഭോജപാലായ നമഃ
ഓം ഭൂപതയെ നമഃ

ഓം ഗൃദ്ധ്റനാസായ നമഃ
ഓം അവിഷഹ്യായ നമഃ
ഓം ദിഗ്ദേഹായ നമഃ
ഓം ദൈന്യദാഹകായ നമഃ
ഓം വഡവാഗ്നയേ നമഃ (310)
ഓം വഡവാപൂരിതമുഖായ നമഃ
ഓം വ്യാപകായ നമഃ
ഓം വിഷമോചകായ നമഃ
ഓം ഹസന്തായ നമഃ
ഓം സമരക്രീഡായ നമഃ
ഓം പുംഗവായ നമഃ
ഓം പങ്കജാസനായ നമഃ
ഓം വിശ്വദർപ്പായ നമഃ
ഓം നിശ്ചിതാജ്ഞായ നമഃ
ഓം നാഗാഭരണായ നമഃ (320)
ഓം നാഗഭൂഷണായ നമഃ
ഓം ഭരതായ നമഃ
ഓം ഭൈരവാകാരായ നമഃ
ഓം ഭരണായ നമഃ
ഓം വാമനക്രിയായ നമഃ
ഓം സിംഹാസ്യായ നമഃ
ഓം സിംഹരൂപായ നമഃ
ഓം സേനാപതയേ നമഃ
ഓം സകാരകായ നമഃ
ഓം സനാതനായ നമഃ (330)
ഓം ശുദ്ധരുചയേ നമഃ
ഓം സിദ്ധധർമ്മ പരായണായ നമഃ
ഓം ആദിത്യരൂപായ നമഃ
ഓം ആപദ്ഘ്നായ നമഃ
ഓം അമൃതാംഭോധിവാസായ നമഃ
ഓം യുവരാജായ നമഃ
ഓം യോഗിവര്യായ നമഃ
ഓം ഉഷസ്തേജസേ നമഃ
ഓം ഉഡുപ്രഭായ നമഃ
ഓം ദേവാധി ദേവായ നമഃ (340)
ഓം ദേവപരായ നമഃ
ഓം താമ്രോഷ്ഠായ നമഃ

ഓം താമ്രലോചനായ നമഃ
ഓം പിംഗളാക്ഷായ നമഃ
ഓം പിഞ്ഛരചൂഡായ നമഃ
ഓം ഫണമാലാവിഭൂഷിതായ നമഃ
ഓം ഭുജംഗഭൂഷണായ നമഃ
ഓം ഭോഗായ നമഃ
ഓം ഭോഗാനന്ദകരായ നമഃ
ഓം അഭയായ നമഃ (350)
ഓം പഞ്ചഹസ്തേന സംപൂജ്യായ നമഃ
ഓം പഞ്ചബാണേന സേവിതായ നമഃ
ഓം ഭവായ നമഃ
ഓം ശർവായ നമഃ
ഓം ഭാനുമയായ നമഃ
ഓം പ്രജാപത്യസ്വരൂപകായ നമഃ
ഓം സ്വച്ഛന്ദായ നമഃ
ഓം ഛന്ദഃശാസ്ത്രജ്ഞായ നമഃ
ഓം ദാന്തായ നമഃ
ഓം ദേവമനുപ്രഭവേ നമഃ (360)
ഓം ദശഭുജായ നമഃ
ഓം ദളാധ്യക്ഷായ നമഃ
ഓം ദാനവാനാംവിനാശനായ നമഃ
ഓം സഹസ്രാക്ഷായ നമഃ
ഓം ശതനിഷ്പന്നായ നമഃ
ഓം ശതാനന്ദായ നമഃ
ഓം സമാഗമായ നമഃ
ഓം ഗരുഡാദ്രിവാസായ നമഃ
ഓം ഗംഭീരായ നമഃ
ഓം ഗന്ധഗ്രാഹായ നമഃ (370)
ഓം ഗണേശ്വരായ നമഃ
ഓം ഗണ്ഡകാവാസയ നമഃ
ഓം ഗോമേധായ നമഃ
ഓം ഗോകുലൈഃ പരിവാരിതായ നമഃ
ഓം പരിവേഷായ നമഃ
ഓം പദജ്ഞാനിനേ നമഃ
ഓം പ്രിയം ഗുദ്രുമവാസിനെ നമഃ
ഓം ഗുഹാവാസായ നമഃ
ഓം ഗുരുവരായ നമഃ

ഓം വന്ദനീയായ നമഃ (380)
ഓം വദാന്യകായ നമഃ
ഓം വൃത്താകാരായ നമഃ
ഓം വേണുപാണിനേ നമഃ
ഓം വീണാദണ്ഡധരായ നമഃ
ഓം ഹരായ നമഃ
ഓം ഹൈമില്യായ നമഃ
ഓം ഹോതൃസുഭഗായ നമഃ
ഓം ഹോത്രജ്ഞായ നമഃ
ഓം ഓജസാംപതയേ നമഃ
ഓം പവമാനായ നമഃ (390)
ഓം പ്രജാതന്തുപ്രദായ നമഃ
ഓം ദണ്ഡനാശനായ നമഃ
ഓം നൈമില്യായ നമഃ
ഓം നിമിഷാർധായ നമഃ
ഓം നൈമിഷാകരകാരണായ നമഃ
ഓം ലികുചാഭയ നമഃ
ഓം ലിഡാകാരായ നമഃ
ഓം ലക്ഷ്മീവന്ദ്യായ നമഃ
ഓം വരപ്രിയായ നമഃ
ഓം ഇഡജ്ഞായ നമഃ (400)
ഓം പിംഗളവാസായ നമഃ
ഓം സുഷുമ്നാമധ്യസംഭവായ നമഃ
ഓം ഭിക്ഷാടനായ നമഃ
ഓം ഭീമവർച്ചസേ നമഃ
ഓം വരകീർത്തയേ നമഃ
ഓം സഭേശ്വരായ നമഃ
ഓം വാഗീശ്വരായ നമഃ
ഓം വാചാതീതായ നമഃ
ഓം പരിവേത്രേയ നമഃ
ഓം പ്രമാണകായ നമഃ (410)
ഓം അപ്രമേയായ നമഃ
ഓം അനിരുദ്ധായ നമഃ
ഓം അനന്താദിത്യവർച്ചസെ നമഃ
ഓം വേദപ്രിയായ നമഃ
ഓം വിഷഗ്രാഹിണേ നമഃ
ഓം വരദാനകരോത്തമായ നമഃ

ഓം വിപിനായ നമഃ
ഓം വേദസാരായ നമഃ
ഓം വേദാന്തൈഃ പരിതോഷിതായ നമഃ
ഓം വക്രാഗമായ നമഃ (420)
ഓം വക്രവാചേ നമഃ
ഓം ബലദാത്രേ നമഃ
ഓം വിമാനവതേ നമഃ
ഓം വജ്രകാന്തായ നമഃ
ഓം വംശവരായ നമഃ
ഓം വടുരക്ഷാവിശാരദായ നമഃ
ഓം വാലുകായ നമഃ
ഓം വിപ്രകീഡായ നമഃ
ഓം വിപ്രപൂജ്യായ നമഃ
ഓം വിശ്വരേതസേ നമഃ (430)
ഓം വേലാരാശിചലാളകായ നമഃ
ഓം ക്രോധാസ്യായ നമഃ
ഓം ക്രോധനേത്രായ നമഃ
ഓം കോലാഹലായ നമഃ
ഓം കപാലഭൃതെ നമഃ
ഓം ഖഞ്ജരീടായ നമഃ
ഓം മഞ്ജുനാസായ നമഃ
ഓം ക്രിയമാണായ നമഃ
ഓം ക്രിയാപ്രദായ നമഃ
ഓം ക്രീഡാനാഥായ നമഃ (440)
ഓം കീലഹസ്തായ നമഃ
ഓം ക്രോശമാനായ നമഃ
ഓം കലാന്തകായ നമഃ
ഓം പരാനിധയെ നമഃ
ഓം ഖനകായ നമഃ
ഓം ഖവാസായ നമഃ
ഓം ഖചരായ നമഃ
ഓം ഖഗായ നമഃ
ഓം ഗമികായ നമഃ
ഓം ഗുണനിർദുഷ്ടായ നമഃ (450)
ഓം ഗുണത്യാഗായ നമഃ
ഓം കുശാധിപായ നമഃ
ഓം പാടലായ നമഃ

ഓം പത്രധാരിണെ നമഃ
ഓം പലാശായ നമഃ
ഓം പുത്രവർധനായ നമഃ
ഓം പിതൃസച്ചരിതായ നമഃ
ഓം പേഷ്ടവെ നമഃ
ഓം പാപഭസ്മായ നമഃ
ഓം പുനഃശുചയേ നമഃ (460)
ഓം ഫാലനേത്രായ നമഃ
ഓം ഫുല്ലകേശായ നമഃ
ഓം ഫുല്ലകൽഹാരഭൂഷിതായ നമഃ
ഓം ഫണിസേവ്യായ നമഃ
ഓം പടുഭദ്രായ നമഃ
ഓം പടുവാഗ്മിനെ നമഃ
ഓം വയോധികായ നമഃ
ഓം ചോരനാട്യായ നമഃ
ഓം ചോരവേഷായ നമഃ
ഓം ചോരഘ്നായ നമഃ (470)
ഓം ചൌര്യവർധനായ നമഃ
ഓം ചഞ്ചലാക്ഷായ നമഃ
ഓം ചാമരകായ നമഃ
ഓം മരീചയേ നമഃ
ഓം മന്ദഗാമികായ നമഃ
ഓം മൃഗാഭയായ നമഃ
ഓം വേഷവാഹായ നമഃ
ഓം മൈഥിലായ നമഃ
ഓം മോചകായ നമഃ
ഓം മനസെ നമഃ (480)
ഓം മനുരൂപായ നമഃ
ഓം മന്ത്രദേവായ നമഃ
ഓം മന്ത്രരാശയെ നമഃ
ഓം മഹാദൃഢായ നമഃ
ഓം സ്ഥൂപിജ്ഞായ നമഃ
ഓം ധനദാത്രെ നമഃ
ഓം ദേവവന്ദ്യായ നമഃ
ഓം താരണായ നമഃ
ഓം യജ്ഞപ്രിയായ നമഃ
ഓം യമാധ്യക്ഷായ നമഃ (490)

ഓം ഇക്ഷുക്രീഡായ നമഃ
ഓം ഇക്ഷേക്ഷണായ നമഃ
ഓം ദധിപ്രിയായ നമഃ
ഓം ദുരാധർഷായ നമഃ
ഓം ദാരുപാലായ നമഃ
ഓം ദനുജഹന്ത്രേ നമഃ
ഓം ദാമോദരായ നമഃ
ഓം ദാമധരായ നമഃ
ഓം ദക്ഷിണാമൂർത്തിരൂപകായ നമഃ
ഓം ശചീപൂജ്യായ നമഃ (500)
ഓം ശംഖകർണായ നമഃ
ഓം ചന്ദ്രചൂഡായ നമഃ
ഓം മനഃപ്രിയായ നമഃ
ഓം കളരൂപായ നമഃ
ഓം ഗുഡാകേശായ നമഃ
ഓം കുലധർമ്മ പരായണായ നമഃ
ഓം കാളഗളായ നമഃ
ഓം ഗന്ധഗാത്രായ നമഃ
ഓം ഗോത്രരൂപായ നമഃ
ഓം കളേശ്വരായ നമഃ (510)
ഓം ആനന്ദഭൈരവാരാധ്യായ നമഃ
ഓം ഹയമേധഫലപ്രദായ നമഃ
ഓം ദധ്യന്നാസക്തഹൃദയായ നമഃ
ഓം ഗുഡാന്നപ്രീതമാനസായ നമഃ
ഓം ഘൃതാന്നാസക്തമാനസായ നമഃ
ഓം ഗൌരാംഗായ നമഃ
ഓം ഗർവഭംഗകായ നമഃ
ഓം ഗണേശപൂജ്യായ നമഃ
ഓം ഗഗനയേ നമഃ
ഓം ഗണാനാംപതയേ നമഃ (520)
ഓം ഗർജ്ജിതായ നമഃ
ഓം ശത്രുഹീനായ നമഃ
ഓം ശശിരദായ നമഃ
ഓം ശത്രൂണാംപത്യേംഗിരസേ നമഃ
ഓം ചരാചരമയായ നമഃ
ഓം ശാന്തായ നമഃ
ഓം ശരഭേശായ നമഃ

ഓം ശതാതപായ നമഃ
ഓം വീരാരാധ്യായ നമഃ
ഓം വക്രാഗമായ നമഃ (530)
ഓം വേദാംഗായ നമഃ
ഓം വേദസഞ്ചാരായ നമഃ
ഓം പർവതാരോഹണായ നമഃ
ഓം പൂഷ്ണേ നമഃ
ഓം പരമേശായ നമഃ
ഓം പ്രജാപതയേ നമഃ
ഓം ഭാവജ്ഞായ നമഃ
ഓം ഭവരോഗഘ്നായ നമഃ
ഓം ഭവസാഗരതാരകായ നമഃ
ഓംചിദഗ്നി ദേഹായ നമഃ (540)
ഓം ചിദ്രൂപായ നമഃ
ഓം ചിദാനന്ദായ നമഃ
ഓം ചിദ്വാക്പതയേ നമഃ
ഓം ചോരനാശായ നമഃ
ഓം ഘോരരൂപായ നമഃ
ഓം ചൌര്യകർമ്മവിഘാതകായ നമഃ
ഓം നാട്യപ്രിയായ നമഃ
ഓം നരപതയേ നമഃ
ഓം നാരായണായ നമഃ
ഓം നിരാജ്ഞായ നമഃ (550)
ഓം നിഷാദരാജായ നമഃ
ഓം നീഹാരായ നമഃ
ഓം നേഷ്ട്രേ നമഃ
ഓം നിഷ്ഠൂരഭാഷണായ നമഃ
ഓം നിമ്നപ്രിയായ നമഃ
ഓം നീലനേത്രായ നമഃ
ഓം നീലാംഗായ നമഃ
ഓം നീലകേശിനേ നമഃ
ഓം സിംഹാക്ഷായ നമഃ
ഓം സർവ്വവിഘ്നേശായ നമഃ (560)
ഓം സാമവേദപരായണായ നമഃ
ഓം സനകാദിമുനിധ്യേയായ നമഃ
ഓം ശർവരീശായ നമഃ
ഓം ഷഡാനനായ നമഃ

ഓം സുരൂപായ നമഃ
ഓം സുലഭായ നമഃ
ഓം സ്വർഗ്ഗായ നമഃ
ഓം ശചീനാഥേന പൂജിതായ നമഃ
ഓം ഷഡാനന സോദരായ നമഃ
ഓം കാമദ്രുഹേ നമഃ (570)
ഓം ദുഗ്ധപാപായ നമഃ
ഓം ദാമഗ്രന്ഥിനെ നമഃ
ഓം ഈശാനായ നമഃ
ഓം തന്ത്രീശായ നമഃ
ഓം തന്ത്രിപാലായ നമഃ
ഓം താരകായ നമഃ
ഓം താമ്രാക്ഷായ നമഃ
ഓം തീക്ഷ്ണായ നമഃ
ഓം തുഷ്ടായ നമഃ
ഓം തിലഭോജ്യായ നമഃ (580)
ഓം തിലോദരായ നമഃ
ഓം മാണ്ഡുകർണ്ണായ നമഃ
ഓം മൃഡാധീശായ നമഃ
ഓം മേരുവർണ്ണായ നമഃ
ഓം മഹോദരായ നമഃ
ഓം മാർത്താണ്ഡഭൈരവാരാധ്യായ നമഃ
ഓം മണിരൂപായ നമഃ
ഓം മരുദ്വഹായ നമഃ
ഓം മാഷപ്രിയായ നമഃ
ഓം മധുപാനായ നമഃ (590)
ഓം മൃണാളായ നമഃ
ഓം മോഹിനീപതയേ നമഃ
ഓം മഹാകാമേശതനയായ നമഃ
ഓം മാധവായ നമഃ
ഓം മദഗർവിതായ നമഃ
ഓം മൂലാധാരാംബുജാവാസായ നമഃ
ഓം മൂലവിദ്യാസ്വരൂപകായ നമഃ
ഓം സ്വാധിഷ്ഠാനമയായ നമഃ
ഓം സ്വസ്ഥായ നമഃ
ഓം സ്വസ്തിവാക്യായ നമഃ (600)
ഓം സ്രുവായുധായ നമഃ

ഓം മണിപൂരാബ്ജനിലയായ നമഃ
ഓം മഹാഭൈരവപൂജിതായ നമഃ
ഓം അനാഹതാബ്ജരസികായ നമഃ
ഓം ഹ്രീങ്കാരരസപേശലായ നമഃ
ഓം ഹ്രീം മധ്യാവാസായ നമഃ
ഓം ഭൂകാന്തായ നമഃ
ഓം ഭരദ്വാജേന പൂജിതായ നമഃ
ഓം സഹസ്രാരാംബുജാവാസായ നമഃ
ഓം സവിത്രേ നമഃ (610)
ഓം സാമവാചകായ നമഃ
ഓം മുകുന്ദായ നമഃ
ഓം ഗുണാതീതായ നമഃ
ഓം ഗുഹപൂജ്യായ നമഃ
ഓം ഗുളാശനായ നമഃ
ഓം ധന്യായ നമഃ
ഓം ധർമ്മവ്രതായ നമഃ
ഓം ദാഹായ നമഃ
ഓം ധനദാനകരാബ്ജായ നമഃ
ഓം മഹാശയായ നമഃ (620)
ഓം മായാതീതായ നമഃ
ഓം മദർച്ചിതീതായ നമഃ
ഓം മാരായ നമഃ
ഓം മോക്ഷഫലദായ നമഃ
ഓം മദ്വൈരികുലനാശനായ നമഃ
ഓം പിംഗളായ നമഃ
ഓം പിഞ്ഛചൂഡായ നമഃ
ഓം പിശിതാശനായ നമഃ
ഓം ഭ്രൂമധ്യാവാസായ നമഃ
ഓം പായസാന്നപ്രിയായ നമഃ (630)
ഓം പർവായ നമഃ
ഓം പക്ഷമാ സവിഭജകായ നമഃ
ഓം വജ്രഭൂഷായനമഃ
ഓം വജ്രാംഗായ നമഃ
ഓം വിരിഞ്ചായ നമഃ
ഓം വരവക്ഷസേ നമഃ
ഓം വിജ്ഞാനകലികായ നമഃ
ഓം വൃന്ദായ നമഃ

ഓം വിശ്വരൂപപ്രദർശകായ നമഃ
ഓം ഡംഭഘ്നായ നമഃ (640)
ഓം ദമഘോഷഘ്നായ നമഃ
ഓം ദാസപാലായ നമഃ
ഓം തപൌജസായ നമഃ
ഓം ദ്രോണകുംഭാഭിഷിക്തായ നമഃ
ഓം ദ്രോഹിനാശായ നമഃ
ഓം തപാതുരായ നമഃ
ഓം മഹാവീരേന്ദ്രവരദായ നമഃ
ഓം മഹാസംസാര നാശനായ നമഃ
ഓം ലോഹിതായ നമഃ
ഓം ലാകിനീഹാകിനീ നമഃ (650)
ഓം ലബ്ധായ നമഃ
ഓം ലവണാംഭോധിതാരണായ നമഃ
ഓം കാകിനായ നമഃ
ഓം കാലപാശഘ്നായ നമഃ
ഓം കർമ്മബന്ധവിമോചകായ നമഃ
ഓം മോചകായ നമഃ
ഓം മോഹനിർഭിന്നായ നമഃ
ഓം ഭഗാരാധ്യായ നമഃ
ഓം ബൃഹത്തനവേ നമഃ
ഓം അക്ഷയായ നമഃ (660)
ഓം വക്രാഗമവിനാശനായ നമഃ
ഓം ഡാകിനായ നമഃ
ഓം സൂര്യതേജസ്വിനെ നമഃ
ഓം സർപ്പഭൂഷായ നമഃ
ഓം സദ്ഗുരവേ നമഃ
ഓം സ്വതന്ത്രായ നമഃ
ഓം സർവതന്ത്രോയശായ നമഃ
ഓം ദക്ഷിണാമൂർത്തിതേജസേ നമഃ
ഓം ചിത്സദാനന്ദകലികായ നമഃ
ഓം പ്രേമരൂപായ നമഃ (670)
ഓം പ്രിയംകരായ നമഃ
ഓം മിഥ്യാജഗദധിഷ്ഠാനായ നമഃ
ഓം മുക്തിദായ നമഃ
ഓം മുക്തിരൂപായ നമഃ
ഓം മുമുക്ഷവേ നമഃ

ഓം കർമ്മഫലദായ നമഃ
ഓം മാർഗദക്ഷായ നമഃ
ഓം കാർമ്മണായ നമഃ
ഓം മഹാശുദ്ധായ നമഃ
ഓം ശുദ്ധായ നമഃ (680)
ഓം ശുകവർണ്ണായ നമഃ
ഓം ശുകപ്രിയായ നമഃ
ഓം സോമപ്രിയായ നമഃ
ഓം സുരപ്രിയായ നമഃ
ഓം സർവാരാധനാതത്പരായ നമഃ
ഓം അജപായ നമഃ
ഓം അജായ നമഃ
ഓം ഹംസായ നമഃ
ഓം ഹലപാണയേ നമഃ
ഓം പ്രപൂജിതായ നമഃ (690)
ഓം അർച്ചിതായ നമഃ
ഓം വർച്ചസേ നമഃ
ഓം വഹ്നിനേ നമഃ
ഓം വീരവേഷധരായ നമഃ
ഓം ലാസ്യപ്രിയായ നമഃ
ഓം ലയകരായ നമഃ
ഓം ലാഭാലാഭ വിവർജ്ജിതായ നമഃ
ഓം പഞ്ചാനനായ നമഃ
ഓം പഞ്ചഗുരവെ നമഃ
ഓം പഞ്ചദീക്ഷാ ഫലപ്രദായ നമഃ (700)
ഓം പരശുഹസ്തായ നമഃ
ഓം പാവകേശായ നമഃ
ഓം പർജ്ജന്യസമഗർജ്ജിതായ നമഃ
ഓം പാപാരയെ നമഃ
ഓം പരമോദാരായ നമഃ
ഓം പ്രജേശായ നമഃ
ഓം പങ്കനാശനായ നമഃ
ഓം നഷ്ടകർമ്മായ നമഃ
ഓം നഷ്ടവൈരായ നമഃ
ഓം ഇഷ്ടസിദ്ധിപ്രദായകായ നമഃ (710)
ഓം നഷ്ടപാപായ നമഃ
ഓം നാഗാധീശായ നമഃ

ഓം ഇഷ്ടനാമവിധായകായ നമഃ
ഓം സാമരസ്യായ നമഃ
ഓം സഭാപൂജ്യായ നമഃ
ഓം അപ്രമേയായ നമഃ
ഓം പർവതപ്രിയായ നമഃ
ഓം പഞ്ചകൃത്യപരോപതായ നമഃ
ഓം പഞ്ചപഞ്ചാധിശായിനേ നമഃ
ഓം പദ്മാക്ഷായ നമഃ (720)
ഓം പദ്മവദനായ നമഃ
ഓം പാവകാഭായ നമഃ
ഓം പ്രിയംകരായ നമഃ
ഓം കാർത്തസ്വരാഭായ നമഃ
ഓം ഗൌരാംഗായ നമഃ
ഓം ഗൗരീപുത്രായ നമഃ
ഓം ഗണേശ്വരായ നമഃ
ഓം ആശ്ലിഷ്ടായ നമഃ
ഓം ശ്ലക്ഷ്ണവപുഷേ നമഃ
ഓം ശീതാംശുശുഭദീധിതയേ നമഃ (730)
ഓം ദക്ഷദ്ധ്വംസായ നമഃ
ഓം ദക്ഷകരായ നമഃ
ഓം വരകാത്യായനീസുതായ നമഃ
ഓം സുമുഖായ നമഃ
ഓം മാർഗണായ നമഃ
ഓം മാർഗായ നമഃ
ഓം ഗൌരവായ നമഃ
ഓം ഗർവഭംഗകായ നമഃ
ഓം കുശാസനായ നമഃ
ഓം കുലപാലപതയേ നമഃ (740)
ഓം ശ്രേഷ്ഠായ നമഃ
ഓം പ്രജാധിപായ നമഃ
ഓം ദർശപ്രിയായ നമഃ
ഓം നിർവികാരായ നമഃ
ഓം ദീർഘകായായ നമഃ
ഓം ദിവാകരായ നമഃ
ഓം ഭേരീനാദപ്രിയായ നമഃ
ഓം ബൃന്ദായ നമഃ
ഓം ബൃഹത്സേനായസുപാലകായ നമഃ

ഓം സുബ്രഹ്മണേ നമഃ (750)
ഓം ബ്രഹ്മരസികായ നമഃ
ഓം രസജ്ഞായ നമഃ
ഓം രജതാദ്രിഭാസേ നമഃ
ഓം തിമിരഘ്നായ നമഃ
ഓം മിഹിരാഭായ നമഃ
ഓം മഹാനീലസമപ്രഭായ നമഃ
ഓം ശ്രീചന്ദനവിലിപ്താംഗായ നമഃ
ഓം ശ്രീപുത്രായ നമഃ
ഓം ശ്രീതരുപ്രിയായ നമഃ
ഓം ലാക്ഷാവർണ്ണായ നമഃ (760)
ഓം ലസത്കർണ്ണായ നമഃ
ഓം രജനീധ്വംസിനിഭായ നമഃ
ഓം ബിന്ദുപ്രിയായ നമഃ
ഓം അംബികാപുത്രായ നമഃ
ഓം ബൈന്ദവായ നമഃ
ഓം ബാലനായകായ നമഃ
ഓം ആപന്നിവാരകായ നമഃ
ഓം തപ്തായ നമഃ
ഓം തപ്തകൃച്ഛ്രഫലപ്രദായ നമഃ
ഓം മരുദ്വൃധായ നമഃ (770)
ഓം മഹാഖർവായ നമഃ
ഓം ചീരവാസായ നമഃ
ഓം ശിഖിപ്രിയായ നമഃ
ഓം ആയുഷ്മതേ നമഃ
ഓം അനഘായ നമഃ
ഓം ഉദ്ധതായ നമഃ
ഓം ആയുർവേദപരായണായ നമഃ
ഓം ഹംസായ നമഃ
ഓം പരമഹംസായ നമഃ
ഓം അവധൂതാശ്രമപ്രിയായ നമഃ (780)
ഓം അശ്വവേഗായ നമഃ
ഓം അശ്വഹൃദയായ നമഃ
ഓം ഹയമേധഫലപ്രദായ നമഃ
ഓം ഷണ്മുഖായ നമഃ
ഓം ദുർമ്മുഖായ നമഃ
ഓം വിഘ്നായ നമഃ

ഓം അവിഘ്നായ നമഃ
ഓം വിഘ്നനായകായ നമഃ
ഓം ആര്യനാഥായ നമഃ
ഓം അര്യമാഭാസായ നമഃ (790)
ഓം ഫൽഗുനായ നമഃ
ഓം ഫാലലോചനായ നമഃ
ഓം അരാതിഘ്നായ നമഃ
ഓം ഘനഗ്രീവായ നമഃ
ഓം ഗ്രീഷ്മസൂര്യസമപ്രഭായ നമഃ
ഓം കിരീടിനേ നമഃ
ഓം കല്പാനലവിധായകായ നമഃ
ഓം വിജ്ഞാനായ നമഃ
ഓം ജ്ഞാനഫലദായ നമഃ
ഓം വിരിഞ്ചാരിവിനാശനായ നമഃ (800)
ഓം വീരമാർത്താണ്ഡവരദായ നമഃ
ഓം വീരബാഹുപൂർവജായ നമഃ
ഓം വീരസിംഹ വിനോദജ്ഞായനമഃ
ഓം വീരകാര്യാസ്ത്രദാനവതേ നമഃ
ഓം നവവീരസുഹൃദ്ഭാത്രേ നമഃ
ഓം നാഗരത്നവിഭൂഷിതായ നമഃ
ഓം വാചസ്പതയേ നമഃ
ഓം പുരാരാതയേ നമഃ
ഓം സംവർത്തായ നമഃ
ഓം സമരൈശ്വരായ നമഃ (810)
ഓം ഉരുവാഗ്മിനേ നമഃ
ഓം ഉമാപുത്രായ നമഃ
ഓം ഉഡുലോകസുരക്ഷകായ നമഃ
ഓം ശൃംഗാരരസസംപൂർണ്ണായ നമഃ
ഓം സിന്ദൂരതിലകാങ്കിതായ നമഃ
ഓം കുങ്കുമാങ്കിത സർവാംഗായ നമഃ
ഓം കാലകേയ വിനാശനായ നമഃ
ഓം നൃത്തഗാനപ്രിയായ നമഃ
ഓം ഗീതായ നമഃ
ഓം നാഗഗന്ധർവസേവിതായ നമഃ (820)
ഓം സുസ്വപ്നബോധകായ നമഃ
ഓം ദുഃസ്വപ്നഫലനാശനായ നമഃ
ഓം ചിന്താരാശിപരംധ്വംസായ നമഃ

ഓം ചിന്താമണിവിഭൂഷിതായ നമഃ
ഓം ചലാചലജഗച്ഛ്രേഷ്ഠായ നമഃ
ഓം ചലത്കുണ്ഡലമണ്ഡിതായ നമഃ
ഓം മകുരാസ്യായ നമഃ
ഓം മൂലനിധയേ നമഃ
ഓം നിധിദ്വയനിഷേവിതായ നമഃ
ഓം നീരാജനപ്രീതമാനസായ നമഃ (830)
ഓം നീരജനേത്രായ നമഃ
ഓം നയപ്രദായ നമഃ
ഓം കേദാരേശായ നമഃ
ഓം കിരാതേശായ നമഃ
ഓം കല്പാത്മനേ നമഃ
ഓം കല്പവിഗ്രഹായ നമഃ
ഓം കല്പാന്തഭൈരവാരാധ്യായ നമഃ
ഓം കങ്കപത്രശരായുധായ നമഃ
ഓം കലാകോടിസ്വരൂപായ നമഃ
ഓം ഋതുവർഷാദിമാസവതേ നമഃ (840)
ഓം ദിനേശമണ്ഡലാവാസായ നമഃ
ഓം വാസവേന പ്രപൂജിതായ നമഃ
ഓം ബഹുളായ നമഃ
ഓം സ്തംബകർമ്മജ്ഞായ നമഃ
ഓം പഞ്ചാശദ്വർണ്ണരൂപപകായ നമഃ
ഓം ചിന്താഹീനായ നമഃ
ഓം ചിദാക്രാന്തായ നമഃ
ഓം ചാരുപാലയ നമഃ
ഓം ബലായുധായ നമഃ
ഓം ബന്ധൂക കുസുമപ്രഖ്യായ നമഃ (850)
ഓം പരഗർവവിഭഞ്ജനായ നമഃ
ഓം വിദ്വത്തമായ നമഃ
ഓം വിരാധഘ്നായ നമഃ
ഓം സുചരിത്രായ നമഃ
ഓം സുകർമ്മകായ നമഃ
ഓം സംഗീതലോലമാനസായ നമഃ
ഓം സ്നിഗ്ധഗംഭീരഗർജിതായ നമഃ
ഓം തുങ്ഗവക്ത്രായ നമഃ
ഓംസ്തവരസായ നമഃ
ഓം അമൃതായ നമഃ (860)

ഓം ഭൂരക്ഷണായ നമഃ
ഓം ലീലാകമലഹസ്താബ്ജായ നമഃ
ഓം ബാലകുന്ദവിഭൂഷിതായ നമഃ
ഓം ലോധ്രപ്രവര ശുദ്ധാഭായ നമഃ
ഓം ശിരീഷ കുസുമപ്രിയായ നമഃ
ഓം ത്രാസത്രാണകരായ നമഃ
ഓം തത്ത്വായ നമഃ
ഓം തത്ത്വവാക്യാർത്ഥബോധകായ നമഃ
ഓം വർഷീയസേ നമഃ
ഓം വിധാത്രേ നമഃ (870)
ഓം വേദാന്ത പ്രതിപാദകായ നമഃ
ഓം മൂലഭൂതായ നമഃ
ഓം മൂലനിധയേ നമഃ
ഓം മൂലകാരണവിഗ്രഹായ നമഃ
ഓം ആദിനാഥായ നമഃ
ഓം അക്ഷരനാഥായ നമഃ
ഓം അക്ഷയഫല പാണയേ നമഃ
ഓം പരാകൃതയേ നമഃ
ഓം ഗാനപ്രിയായ നമഃ
ഓം ഗാനലോലായ നമഃ (880)
ഓം മഹാശാസ്ത്രേ നമഃ
ഓം ജ്ഞാനിനേ നമഃ
ഓം ഗിരിജാസ്തന്യരസികായ നമഃ
ഓം ഗിരിരാജവരസുതായ നമഃ
ഓം പീയൂഷകുംഭ ഹസ്താബ്ജായ നമഃ
ഓം പാശത്യാഗായ നമഃ
ഓം ചിരാനനായ നമഃ
ഓം സുധാലാലസവക്ത്രബ്ജായ നമഃ
ഓം സുരദ്രുമഫലേപ്സിതായ നമഃ
ഓം രത്നഹാടകവിഭൂഷാംഗായ നമഃ (890)
ഓം രാവണാരി പ്രപൂജിതായ നമഃ
ഓം കനത്കാലേശസുപ്രീതായ നമഃ
ഓം ക്രൌഞ്ചഗർവവിനാശനായ നമഃ
ഓം അശേഷജനസമ്മോഹായ നമഃ
ഓം ആയുർവിദ്യാഫലപ്രദായ നമഃ
ഓം അവബദ്ധദുകൂലാംഗായ നമഃ
ഓം ഹാരാലംകൃതകന്ധരായ നമഃ

ഓം കേതകീകുസുമപ്രിയായ നമഃ
ഓം കളത്രൈഃപരിവാരിതായ നമഃ
ഓം കേകാപ്രിയായ നമഃ (900)
ഓം കാർത്തികേയായ നമഃ
ഓം സാരംഗനാദപ്രീതമാനസായ നമഃ
ഓം ചകോരാലാപ സന്തുഷ്ടായ നമഃ
ഓം ചമരീമൃഗസേവിതായ നമഃ
ഓം ആമ്രകൂടാദ്രിസഞ്ചാരായ നമഃ
ഓം ആമ്നായ ഫലദാനവതേ നമഃ
ഓം അക്ഷസൂത്രധൃതപാണയെ നമഃ
ഓം അക്ഷിരോഗവിനാശനായ നമഃ
ഓം മുകുന്ദപൂജ്യായ നമഃ
ഓം മോഹാംഗായ നമഃ (910)
ഓം മുനിമാനസതോഷിതായ നമഃ
ഓം തൈലാഭിഷിക്തശിരസേ നമഃ
ഓം തർജനീമുദ്രദർശനായ നമഃ
ഓം തടാതക്യാമനഃപ്രീതായ നമഃ
ഓം തമോഗുണവിനാശനായ നമഃ
ഓം അനാമയായ നമഃ
ഓം അനാദർശായ നമഃ
ഓം അർജ്ജുനാഭായ നമഃ
ഓം ഹുതപ്രിയായ നമഃ
ഓം ഷാഡ്ഗുണ്യപരിപൂർണ്ണായ നമഃ (920)
ഓം സപ്താശ്വാദിഗ്രഹസ്തുതായ നമഃ
ഓം വീതശോകായ നമഃ
ഓം പ്രസാദജ്ഞായ നമഃ
ഓം സപ്തപ്രാണവരദായ നമഃ
ഓം സപ്താർച്ചിഷേ നമഃ
ഓം ത്രിസ്ഥാനായ നമഃ
ഓം ത്രിവേണീഫലദായകായ നമഃ
ഓം കൃഷ്ണവർത്മനേ നമഃ
ഓം ദേവമുഖായ നമഃ
ഓം ദാരുമണ്ഡലമധ്യഗായ നമഃ (930)
ഓം വീരനൂപുരപാദാബ്ജായ നമഃ
ഓം വീരകങ്കണപാണിമതേ നമഃ
ഓം വിശ്വമൂർത്തയേ നമഃ
ഓം ശുദ്ധമുഖായ നമഃ

ഓം ശുദ്ധഭസ്മാനുലേപനായ നമഃ
ഓം നിസുംഭധ്വംസിസംപൂജ്യായ നമഃ
ഓം രക്തകൂപകുലാന്തകായ നമഃ
ഓം നിഷാദാദിസ്വരപ്രീതായ നമഃ
ഓം നമസ്കാരഫലപ്രദായ നമഃ
ഓം ഭക്താരിപഞ്ചതാധാനായ നമഃ (940)
ഓം സജ്ജീകൃതശരായുധായ നമഃ
ഓം അഭയംകരമന്ത്രജ്ഞായ നമഃ
ഓം കുബ്ജികാമന്ത്രവിഗ്രഹായ നമഃ
ഓം ധൂമ്രായ നമഃ
ഓം ധൂമ്രതേജസ്വിനേ നമഃ
ഓം ദശകണ്ഠവിനാശനായ നമഃ
ഓം ആശുഗായുധഹസ്താബ്ജായ നമഃ
ഓം ഗദായുധകരാംബുജായ നമഃ
ഓം പാശായുധസുപാണയേ നമഃ
ഓം കപാലായുധസദ്ഭുജായ നമഃ (950)
ഓം സഹസ്രമൂർദ്ധവദനായ നമഃ
ഓം സഹസ്രത്രയലോചനായ നമഃ
ഓം നാനാഹേതിധൃതാപാണയേ നമഃ
ഓം നാനാസ്ഥിഭൂഷണപ്രിയായ നമഃ
ഓം ആശ്യാമകോമളതനവേ നമഃ
ഓം ആരക്താപാംഗലോചനായ നമഃ
ഓം ദ്വാദശാഹക്രതുപ്രീതായ നമഃ
ഓം പൌണ്ഡരീകഫലപ്രദായ നമഃ
ഓം അപ്തോര്യാമക്രതുമയായ നമഃ
ഓം ചയനാദിഫലപ്രദായ നമഃ (960)
ഓം പശുബന്ധഫലാദാത്രേ നമഃ
ഓം വാജപേയാത്മദേവതായ നമഃ
ഓം ആബ്രഹ്മകീടജനകായ നമഃ
ഓം അവനാത്മനേ നമഃ
ഓം ചമ്പകപ്രഭായ നമഃ
ഓം പശുപാശവിഭാഗജ്ഞായ നമഃ
ഓം പരിജ്ഞാനപ്രദായ നമഃ
ഓം കല്പേശ്വരായ നമഃ
ഓം കല്പവര്യായ നമഃ
ഓം ജാതവേദഃപ്രഭാകരായ നമഃ (970)
ഓം കുംഭീശ്വരായ നമഃ

ഓം കുംഭപാണയേ നമഃ
ഓം കുങ്കുമാരക്തലലാടകായ നമഃ
ഓം ശിലീധ്രപത്രസങ്കാശായ നമഃ
ഓം സിംഹവക്ത്രപ്രമർദ്ദനായ നമഃ
ഓംകോകിധ്വനിതാകർണിനേ നമഃ
ഓം കാലശാസനതത്പരായ നമഃ
ഓം നൈയ്യായികമദഘ്നായ നമഃ
ഓം ബൌദ്ധസംഘവിനാശനായ നമഃ
ഓം ഹേമാംഭോജധൃതപാണയേ നമഃ (980)
ഓം ഹോമസന്തുഷ്ടമാനസായ നമഃ
ഓം പിതൃയജ്ഞഫലദാത്രേ നമഃ
ഓം പിതേവജനരക്ഷകായ നമഃ
ഓം പാദാതികർമ്മനിരതായ നമഃ
ഓം പൃഷദാജ്യപ്രദായകായ നമഃ
ഓം മഹാസുരവധോദ്യുക്തായ നമഃ
ഓം സ്വാസ്ത്രപ്രത്യസ്ത്രവർഷകായ നമഃ
ഓം മഹാവർഷതിരോധാനായ നമഃ
ഓം നാഗാദൃതകരാംബുജായ നമഃ
ഓം നമഃ സ്വാഹാവഷട്ഹും ഫടായ നമഃ (990)
ഓം ഷട്പുല്ലവപ്രതിപാദകായ നമഃ
ഓം മഹീരസദൃശാകണ്ഠായ നമഃ
ഓം മഹീരസദൃശസ്തവായ നമഃ
ഓം തന്ത്രീവാദനഹസ്താഗ്രായ നമഃ
ഓം സംഗീതപ്രിയമാനസായ നമഃ
ഓം ചിദംഗമുകുരാവാസായ നമഃ
ഓം മണികൂടാദ്രിസഞ്ചരായ നമഃ
ഓം ലീലാസഞ്ചാരതനുകായ നമഃ
ഓം ലിംഗശാസ്ത്രപ്രവർത്തകായ നമഃ
ഓം രാകേന്ദുദ്യുതിസംപന്നായ നമഃ (1000)
ഓം യാഗകർമ്മഫലപ്രദായ നമഃ
ഓം മൈനാകഗിരിസഞ്ചാരായ നമഃ
ഓം മധുവംശവിനാശനായ നമഃ
ഓം തലഖണ്ഡപുരാവാസായ നമഃ
ഓം തമാലലസത്തേജസേ നമഃ
ശ്രീപൂർണ്ണാപുഷ്കലാംബാസമേത നമഃ
ശ്രീ ഹരിഹരപുത്രായ നമഃ
പരിവാരസമേത ശ്രീ ഹരിഹരപുത്രസ്വാമിനേ നമഃ

സമസ്തരാജോപചാരാൻ ദേവോപചാരാൻ സമർപ്പയാമി

വിശാഖും വൈശാലിയും ധർമ്മശാസ്താവിൻെറ മൂലമന്ത്രം "ഓം ഘ്രൂം നമഃ പരായ ഗോപ്ത്രേ" എന്ന് ഭക്തിയോടെ ചൊല്ലിയിട്ട് മാധവനോട് പറഞ്ഞു: മൂലമന്ത്രത്തെപ്പറ്റി വിശദമായി പറഞ്ഞുതരൂ അച്ഛാ.

"സ്പർശ ചതുർത്ഥ ഹുതാശന
ഷഷ്ഠസ്വര ബിന്ദുരൂപ ബീജാന്തേ
സനതിപരായാഷ്ടാർണ്ണം ഗോപ്ത്രേ ർണ്ണം
ശാസ്തൃമൂലമാദ്യാദി"

(ശാസ്തൃമൂലം = ശാസ്താവിൻെറ മൂലമന്ത്രം
ആദ്യാദി = പ്രണവംകൊണ്ട് ആരംഭിച്ച്; അതായത് 'ഓം' എന്ന പ്രണവമന്ത്രം
സ്പർശ ചതുർത്ഥം = നാലാമത്തെ സ്പർശാക്ഷരം ('ഘ' എന്ന അക്ഷരം)
ഹുതാശനഃ = രേഫം
ഷഷ്ഠസ്വരം = ആറാമത്തെ സ്വരാക്ഷരം ('ഊ' എന്ന അക്ഷരം)
ബിന്ദുഃ = അനുസ്വരം

അതായത് 'ഘ' എന്ന അക്ഷരത്തിൻെറ കൂടെ രേഫവും 'ഊ' എന്ന സ്വരവും അനുസ്വരവും കൂടിച്ചേരുമ്പോൾ 'ഘ്രൂം' എന്നാകും. ഇതിനുശേഷം 'പരായ ഗോപ്ത്രേ' എന്നും ചേർക്കുക. അപ്പോൾ ധർമ്മശാസ്താവിൻെറ നവാക്ഷരമൂലമന്ത്രം കിട്ടും. " ഓം ഘ്രൂം - ന - മ - പ - രാ - യ - ഗോ - പ് - ത്രേ "

മന്ത്രങ്ങളെല്ലാം 'ഓം' എന്ന പ്രണവംകൊണ്ടാണ് ആരംഭിക്കുന്നത്.

മക്കളേ, ഈ മൂലമന്ത്രം ദിനംപ്രതി നൂറു പ്രാവശ്യമോ ആയിരം പ്രാവശ്യമോ ജപിച്ചാൽ സർവ്വൈശ്വര്യങ്ങളും ലഭിക്കുമെന്നാണ് വിശ്വാസം.

"ഓം ഘ്രൂം നമഃ പരായ ഗോപ്ത്രേ സ്വാഹാ
ശതം വാ സഹസ്രം വാ
ദിനംപ്രതി ജപേത് സിദ്ധിഃ"

ഇനി ഗോപ്തൃ ശാസ്താ യന്ത്രവിധിയിൽ പറയുന്നതും ചൊല്ലിക്കേൾപ്പിക്കാം.

ഊർദ്ധ്വം തിര്യക് രുദ്രരേഖാ ശതകോഷ്ഠം ക്രമാല്ലിഖേത്
രേഖാഗ്രേ ശൂലമാലിഖ്യ പ്രഥമം ഘ്രൂം നമാദികം
ദ്വിതീയം നമഃ പരായേതി പരായ തൃതീയകം
പരായെതി ചതുർത്ഥന്തു പഞ്ചമം രായഗോപ്ത്രേ ച
യ ഗോപ്ത്രാദിഷ്ടസ്ഥാനേ സപ്തമേ ഗോപ്ത്രരാദികം
അഷ്ടമേപ്ത്രേ ക്രമേണൈവ നമഃഘ്രൂമാദി ധാന്യകേ
മഃ ഘ്രൂമാദി ദശസ്ഥാനേ ലിഖ്യതേ ഗോപ്ത്രേ ശാസ്ത്രച
മന്ത്രേണ പൂജയേദ് വിദ്വാൻ സർവ്വാഭീഷ്ട ഫലപ്രദം
രേഖാഗ്രെ ശൂലം വിലിഖ്യ ദശാംഗം വിലിഖ്യ, ക്രമേണ
പൂജയേത് രക്ഷാബന്ധനാദി സർവ്വത്ര വിശേഷയന്ത്രഃ

നിർമ്മാല്യത്തോടെയാണ് ശബരിഗിരീശ നടയിൽ ദർശനം ആരംഭിക്കുന്നത്. വെളുപ്പിന് മൂന്നര മണിയായി. മേൽശാന്തിയും പരികർമ്മികളും സോപാനത്തിൽ എത്തി ഭഗവാനെ നമസ്ക്കരിച്ച് പടിയിൽ കർപ്പൂരം കത്തിച്ച് നട തുറന്നു. സന്നിധാനമാകെ പറയാനാവാത്ത ഊർജ്ജതരംഗങ്ങളാൽ ആവരണം ചെയ്യപ്പെട്ടു. ആയിരങ്ങളുടെ കണ്ഠങ്ങളിൽനിന്നും ശരണമന്ത്രങ്ങൾ പുറത്തേക്കൊഴുകി. ശ്രീകോവിലിനകത്തെ രംഗംകണ്ട് വിശാഖും വൈശാലിയും ഭക്തിയിൽ ആറാടി നിൽക്കുകയാണ്!

തങ്കവിഗ്രഹത്തിലെ ഉടയാടയും മാലയും എടുത്തുമാറ്റി. എണ്ണതേച്ച് ഇഞ്ച കൊണ്ട് തേച്ചുകുളിപ്പിച്ച് ഭഗവാനെ അഷ്ടാഭിഷേകം നടത്തി. ഭസ്മം, പാൽ, തേൻ, പഞ്ചാമൃതം, കരിക്കിൻവെള്ളം, ചന്ദനം, പനിനീർ, ജലം എന്നിവകൊണ്ടുള്ള അഭിഷേകമാണ് അഷ്ടാഭിഷേകം. പിന്നീട് ത്രിമധുരം നിവേദിക്കും. തുടർന്ന് നെയ്യഭിഷേകം നടത്തും. നിർമ്മാല്യംകണ്ട് തൊഴുന്നത് മോക്ഷദായകമാണ്. വിശാഖും വൈശാലിയും ആദ്യമായിട്ടാണ് ക്ഷേത്രത്തിൽ നിർമ്മാല്യംകണ്ട് തൊഴുന്നത്. ശരീരത്തിലൂടെ എന്തോ ഊർജ്ജതരംഗങ്ങൾ പായുന്നതുപോലെ അവർക്ക് അനുഭവപ്പെട്ടു. അതേപ്പറ്റി അവർ ചോദിച്ചപ്പോൾ മാധവൻ പറഞ്ഞു: മക്കളേ, ക്ഷേത്രാന്തരീക്ഷത്തെപ്പറ്റി അല്പം പറയാം.

ക്ഷേത്രത്തിലെ ആൽമരവും തുളസിച്ചെടിയുമൊക്കെ ഓസോൺ ഉല്പാദിപ്പിക്കാൻ കഴിവുള്ളതാണ്. കുറഞ്ഞ അളവിൽ പുറപ്പെടുവിക്കുന്ന ഈ ഓസോൺ ഒരു അണുനാശിനി കൂടിയാണ്. ഇങ്ങനെ ലഭിക്കുന്ന ശുദ്ധവായു ആരോഗ്യത്തിന് വളരെ ഉത്തമമാണ്. വായുവിനേക്കാൾ ഘനംകൂടിയ ഓസോൺ കാറ്റില്ലാത്ത പ്രഭാതവേളയിൽ ആൽമരത്തിനു ചുവട്ടിൽ തങ്ങിനിൽക്കുന്നു. ഈ അന്തരീക്ഷവായു ശ്വസിച്ചുകൊണ്ട് സാവധാനത്തിൽ ആൽമരത്തിന് ഏഴുതവണ പ്രദക്ഷിണംവയ്ക്കുന്നത് ശരീരത്തിനും മനസ്സിനും നല്ല ഗുണംചെയ്യും.

വളരെ സവിശേഷതയുള്ള വൃക്ഷമാണ് അരയാൽ. ഇതിന്റെ ഇലകൾ ഭൂമിയിലേക്ക് നോക്കിനിൽക്കുന്നു. കാരണം അരയാൽ ഇലകളെ ഭൂമി തന്റെ ആകർഷണവലയത്തിൽ നിർത്തിയിരിക്കുകയാണ്! ഇലയുടെ അഗ്രം കൂർത്തതാണ്. കൂർത്ത അഗ്രഭാഗങ്ങളിൽ കാന്തികപ്രഭാവം വളരെ കൂടുതലാണ്. ശാസ്ത്രീയമായി ചിന്തിച്ചാൽ ഭൂമിക്കും അരയാലിന്റെ ഇലകൾക്കുമിടയിൽ കാന്തികബലരേഖകൾ (Magnetic flux) രൂപംകൊള്ളുന്നു. ഈ ബലരേഖകളെ നാം മുറിച്ചു കടക്കുമ്പോൾ ഒരു കാന്തികശക്തി (Magnetic force) നമുക്ക് ലഭിക്കുന്നു. ചെറിയ തലവേദന, ക്ഷീണം മുതലായവ ഉള്ളപ്പോൾ അരയാലിന് പ്രദക്ഷിണംചെയ്താൽ തലവേദനയും ക്ഷീണവും മാറി കൂടുതൽ ഉണർവ്വും ഉന്മേഷവും ലഭിക്കും.

മേലെ വേരും കീഴെ കൊമ്പുകളുമായി നാശം ഇല്ലാത്ത വൃക്ഷമാണ് അരയാൽ. അതിന്റെ പോഷകങ്ങളായ ഇലകൾ കർമ്മത്തെ ബോധിപ്പിക്കുന്ന വേദവാക്യങ്ങളാണ്. സത്വാദി ഗുണ വികാരങ്ങളെക്കൊണ്ട് തടിച്ചവയും ശബ്ദാദി വിഷയങ്ങളാകുന്ന തളിരുകളോടുകൂടിയവയുമായ ശാഖകൾ ലോകങ്ങളിലെല്ലാം പടർന്നു നിൽക്കുന്നതായാണ് സങ്കല്പം. അതിന്റെ വേരുകൾ-രാഗദ്വേഷാദികൾ-മനുഷ്യ ശരീ

രങ്ങളിൽ പിന്നെയും പിന്നെയും കർമ്മങ്ങൾക്ക് കാരണങ്ങളായി വ്യാപിച്ചു കിടക്കുന്നു. (ഭഗവത്ഗീത 15 : 1-2)

വൈദിക കാലത്തും മറ്റും അരയാലിന്റെ ചുവട്ടിൽ ഇരുന്ന് ഗുരു ശിഷ്യന്മാർക്ക് വേദോപദേശങ്ങളും മറ്റും നൽകിയിരുന്നു. വൃക്ഷങ്ങളിൽ ഏറ്റവും കൂടുതൽ പടർന്നുപന്തലിക്കുന്ന അരയാലിന്റെ ചുവട്ടിൽ എപ്പോഴും നല്ല തണലുണ്ടായിരിക്കും. ശ്രീബുദ്ധന് ജ്ഞാനോദയം കിട്ടിയതും അരയാൽചുവട്ടിൽവച്ചാണ്.

വൃക്ഷങ്ങളിലെല്ലാംവച്ച് ഞാൻ അരയാലാണെന്ന് ഭഗവാൻ കൃഷ്ണൻ ഗീതയിൽ പറയുന്നു. "അശ്വത്ഥഃ സർവ്വ വൃക്ഷാണാം (ഭഗവത്ഗീത 10 : 26)

അന്തരീക്ഷവായുവിനെ ശുദ്ധീകരിക്കുവാനുള്ള കഴിവ് അരയാലിനുണ്ട്.

"മൂലതോ ബ്രഹ്മരൂപായ
മധ്യതോ വിഷ്ണുരൂപിണേ
അഗ്രത ശിവരൂപായ
വൃക്ഷരാജായതേ നമഃ"

എന്ന ശ്ലോകമനുസരിച്ച് വൃക്ഷങ്ങളുടെ രാജാവാണ് അരയാൽ. കൂടാതെ അരയാലിന്റെ മൂലഭാഗത്ത് ബ്രഹ്മാവും മധ്യഭാഗത്ത് മഹാവിഷ്ണുവും അഗ്രഭാഗത്ത് ശിവനും കുടികൊള്ളുന്നു.

അരയാൽ നമ്മുടെ ദേശീയ വൃക്ഷംകൂടിയാണ്. ഇന്ത്യയിലെ മിക്ക സ്ഥലങ്ങളിലും അരയാൽവൃക്ഷം കാണാം. കുറഞ്ഞത് 300 വർഷമെങ്കിലും നശിക്കാതെ നിൽക്കുന്ന വൃക്ഷമാണിത്. അരയാലിന്റെ ഇലയും തൊലിയും ഒക്കെ ഔഷധനിർമ്മാണത്തിന് ഉപയോഗിക്കുന്നുണ്ട്. അരയാലിന്റെ ശാസ്ത്രീയ നാമം Ficus Benghalerisis എന്നാണ്.

വേപ്പുമരം അരയാലിന്റെ ഭാര്യയാണെന്നും സങ്കല്പമുണ്ട്. അതുകൊണ്ടുതന്നെയാണ് ക്ഷേത്രങ്ങളിൽ ഈ രണ്ടു വൃക്ഷങ്ങളും അടുത്തടുത്തായി നട്ടുപിടിപ്പിക്കുന്നത്.

ഇനി തുളസിച്ചെടിയെപ്പറ്റി പറഞ്ഞു തരാം. .ഹൈന്ദവർ ഏറ്റവും പരിശുദ്ധമായി പരിഗണിക്കുന്ന ഒരു ചെടിയാണ് തുളസി. ഇതിന്റെ ശാസ്ത്രീയ നാമം Ocimum Sanctum എന്നാണ്. കൂടാതെ Ocimum Tenuiflorums എന്ന നാമത്തിലും അറിയപ്പെടുന്നു. 75 മുതൽ 90 സെന്റീ മീറ്റർ ഉയരത്തിൽവരെ വളരുന്ന ചെടിയാണ് തുളസി. ഭാരതീയ സംസ്കാരത്തിൽ തുളസിക്ക് കുറഞ്ഞത് 5000 വർഷത്തെയെങ്കിലും ചരിത്രമാണുള്ളത്. വേദ-പുരാണ-ഇതിഹാസങ്ങളിലൊക്കെ തുളസിച്ചെടിയെപ്പറ്റിയുള്ള പരാമർശങ്ങളുണ്ട്. പൂജാദികർമ്മങ്ങളിൽ തുളസി ഒഴിച്ചുകൂടാൻപറ്റാത്ത ഒന്നാണ്.

തുളസി പല തരത്തിലുണ്ട്. രാമതുളസി (തണ്ടും ഇലകളും പച്ചനിറം) കൃഷ്ണതുളസി (തണ്ടു ഇലകളും ചുവപ്പും നീലയും കലർന്ന നിറം) വന (കാട്ടു) തുളസി (പ്രാകൃതരൂപത്തിലുള്ളത്) കർപ്പൂര തുളസി.

പത്മപുരാണം, സ്കന്ദപുരാണം, ദേവീ ഭാഗവതം, നാരദ സംഹിത, അഗസ്ത്യസംഹിത എന്നിവയിലെല്ലാം തുളസിച്ചെടിയെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. തുളസി

ച്ചെടിക്ക് വൃന്ദ, വൃന്ദാവതി, കൃഷ്ണജീവനി, വിശ്വപൂജിത എന്നീ നാമങ്ങളുമുണ്ട്. സംസ്കൃതത്തിൽ വിഷ്ണുപ്രിയ, ദേവദുന്ദുഭി, സുഗന്ധ എന്നീ പേരുകളിലും അറിയപ്പെടുന്നു.

ശരീരശുദ്ധിയോടും മനഃശുദ്ധിയോടുംകൂടിവേണം തുളസിച്ചെടിയെ സ്പർശിക്കുവാൻ. തുളസിച്ചെടി അന്തരീക്ഷത്തെ ശുദ്ധീകരിക്കുന്നതിൽ പ്രധാന പങ്കുവഹിക്കുന്നുണ്ട്.

വാസ്തവത്തിൽ മഹാവിഷ്ണുവിൻെറ ഭാര്യയായ ലക്ഷ്മീദേവിതന്നെയാണ് തുളസിച്ചെടിയായി രൂപംകൊണ്ടത്. വിഷ്ണുവിന് ഏറ്റവും പ്രിയപ്പെട്ടതാണ് തുളസി. അതുകൊണ്ടുതന്നെ വിഷ്ണുക്ഷേത്രങ്ങളിൽ പൂജയ്ക്ക് തുളസിയ്ക്ക് വലിയ പ്രാധാന്യമാണുള്ളത്.

ചുക്കില്ലാത്ത കഷായമില്ലെന്നതുപോലെ തുളസിയിലയില്ലാത്ത പൂജയുമില്ല. തുളസിയുടെ ഇല, പൂവ്, കായ്, വേര്, ചില്ലകൾ, തൊലി എന്നുവേണ്ട തുളസി നിൽക്കുന്ന സ്ഥലത്തെ മണ്ണുപോലും ഔഷധഗുണം നിറഞ്ഞതാണ്. തുളസി വിറകുകൊണ്ട് ദഹിപ്പിക്കുന്നവരുടെ ആത്മാവ് വിഷ്ണുലോകം പൂകും എന്നാണ് വിശ്വാസം. കൃഷ്ണതുളസി, രാമതുളസി, കർപ്പൂര തുളസി ഇവയൊക്കെ ഔഷധമൂല്യങ്ങളുടെ സത്താണ്.

അവർ തുളസീസ്തോത്രം ചൊല്ലി.

നമസ്തുളസി കല്യാണി
നമോ വിഷ്ണുപ്രിയേ ശുഭേ
നമോ മോക്ഷപ്രദേ ദേവി
നമഃ സംപത് പ്രദായികേ

തുളസീ പാതു മാം നിത്യം
സർവ്വാപദ്ഭ്യോƒപി സർവ്വദാ
കീർത്തിതാƒപി സ്മൃതാ വാƒപി
പവിത്രയതി മാനവം

നമാമി ശിരസാ ദേവിം
തുളസിം വിലസത്തനും
യാംദൃഷ്ട്വാ പാപിനോ മർത്ത്യാഃ
മുച്യന്തേ സർവ്വകില്ബിഷാത്

തുളസ്യാ രക്ഷിതം സർവ്വം
ജഗദേതത് ചരാചരം
യാ വിനിർഹന്തി പാപാനി
ദൃഷ്ട്വാ വാ പാപിഭിർന്നരൈഃ

യന്മൂലേ സർവ്വതീർത്ഥാനി
യന്മദ്ധ്യേ സർവ്വദേവതാഃ
യദഗ്രേ സർവ്വവേദാശ്ച
തുളസീം താം നമാമ്യഹം

തുളസ്യാ നാപാരം കിഞ്ചിത്
ദൈവതം ജഗതീതലേ
യയാ പവിത്രിതോ ലോകഃ
വിഷ്ണുസംഗേന വൈഷ്ണവഃ

തുളസ്യാഃ പല്ലവം വിഷ്ണോഃ
ശിരസ്യാരോപിതാ കലൌ
ആരോപയതി സർവ്വാണി
ശ്രേയാംസി വരമസ്തകേ

നമസ്തുളസി സർവ്വജ്ഞേ
പുരുഷോത്തമ വല്ലഭേ
പാഹി മാം സർവ്വ പാപേഭ്യഃ
സർവ്വ സംപത് പ്രദായികേ

***ശബരിഗിരീശൻ കർപ്പൂര പ്രിയനാണല്ലോ. കർപ്പൂരത്തെക്കുറിച്ചുകൂടി പറഞ്ഞു തരാമോ?***

പൂജാദികളിൽ ഒഴിച്ചുകൂടാൻ പറ്റാത്ത ഒന്നാണ് കർപ്പൂരം. ദേവീദേവന്മാർക്ക് കർപ്പൂരാരാധന ഏറ്റവും പ്രധാനമാണ്. കർപ്പൂര മരത്തിൽനനിന്നുമാണ് കർപ്പൂരം ഉണ്ടാക്കുന്നത്. കർപ്പൂരത്തിന് ഇംഗ്ലീഷിൽ Camphor എന്ന് പറയുന്നു. ഇതിൻെറ ശാസ്ത്രീയ നാമം Ocimum Kilimanscharicum എന്നാണ്. കെനിയ, ചൈന, തായ് വാൻ, ജപ്പാൻ, ഇന്ത്യ എന്നീ രാജ്യങ്ങളിലൊക്കെ കർപ്പൂരമരങ്ങൾ ധാരാളമായി കാണാം. ഇത് കുറഞ്ഞത് 20- 30 മീറ്റർ ഉയരത്തിൽ വളരും. വളരെ മിനുസമായ അല്പം ചാരനിറം കലർന്ന പച്ച ഇലകളും വെളുപ്പു കലർന്ന പർപ്പിൾ നിറത്തിലുള്ള ചെറിയ പുഷ്പങ്ങളും ഒരു സെന്റീമീറ്റർ വ്യാസമുള്ള കറുത്ത ചെറിയ കായ്കളും ഈ മരത്തിൻെറ പ്രത്യേകതകളാണ്. ഇതിൻെറ പുഷ്പങ്ങൾക്ക് തേനീച്ചകളെ ആകർ ഷിക്കാനുള്ള കഴിവ് വളരെയാണ്.

കർപ്പൂര ഇലകളിൽനിന്നും ഉല്പാദിപ്പിക്കുന്ന എണ്ണ പല രോഗങ്ങൾക്കും ഉത്തമ മാണ്. പ്രത്യേകിച്ച് ത്വക്ക് രോഗങ്ങൾ, വേദന, നീരുവീക്കം മുതലായവയ്ക്ക്. പല്ലു വേദനയ്ക്ക് കർപ്പൂരം വയ്ക്കുന്നത് വളരെ ഗുണംചെയ്യും. ക്ഷുദ്രപ്രാണികളെ അക റ്റിനിർത്തുന്നതിനും കർപ്പൂരത്തിന് കഴിവുണ്ട്. ഏതൊരു വസ്തുവും അഗ്നിയിൽ ലയിച്ചാൽ അതിൻെറ അവശിഷ്ടം കിട്ടും. എന്നാൽ അഗ്നിയിൽ പൂർണ്ണമായും ലയി ച്ചുചേരുന്ന ഒരു വസ്തു കർപ്പൂരം മാത്രമാണ്.

ചന്ദനത്തിരികൾ, സുഗന്ധവസ്തുക്കൾ എന്നിവ ഉണ്ടാക്കുന്നതിന് കർപ്പൂരം ഉപയോഗിക്കുന്നുണ്ട്.

ഇലകളും തൊലി കളഞ്ഞ മരവും പലതരത്തിൽ പ്രോസസ്ചെയ്താണ് സ്ഫടികംപോലെ വെളുത്ത കർപ്പൂരം ഉണ്ടാക്കുന്നത്. C1OH160 എന്ന ഫോർമുലയാണ് ഇതിൻെറ പിന്നിലുള്ളത്.

***ഇനി ക്ഷേത്രാന്തരീക്ഷത്തിലെ ഊർജ്ജത്തെപറ്റി പറഞ്ഞുതരാം.***

ശാസ്ത്രീയമായി നോക്കിയാൽ വിഗ്രഹാരാധനയിലൂടെ പ്രകാശോർജ്ജം, താപോർജ്ജം, രാസോർജ്ജം, ശബ്ദോർജ്ജം എന്നിവ ലഭ്യമാണ്. ശിലാവിഗ്രഹത്തിൽ താപോർജ്ജം താൽക്കാലികമായി ശേഖരിക്കുമ്പോൾ പഞ്ചലോഹവിഗ്രഹത്തിൽ കൂടുതൽ സമയം ശേഖരിക്കപ്പെടും. വിഗ്രഹത്തിനടുത്ത് തെളിക്കുന്ന വിളക്കിൽ കത്തിനിൽക്കുന്ന തിരികളിൽനിന്നും പ്രകാശോർജ്ജവും, എണ്ണയിൽനിന്ന് രാസോർജ്ജവും കിട്ടുന്നു. പുഷ്പങ്ങൾ, ഇലകൾ ഇവയിൽനിന്നും ഉൽഭവിക്കുന്ന തന്മാത്രകൾ വളരെ പ്രധാനപ്പെട്ട രാസസംയുക്തങ്ങളാണ്. ചന്ദനത്തിരി, അഷ്ടഗന്ധം, കർപ്പൂരം ഇവയിൽനിന്നുമാക്കെ രാസോർജ്ജവും താപോർജ്ജവും; ചന്ദനം, കളഭം, ഭസ്മം, പനിനീർ എന്നിവയിൽനിന്നൊക്കെ രാസോർജ്ജവും പുറപ്പെടുന്നു. മണികിലുക്കം, വാദ്യങ്ങൾ, കീർത്തനങ്ങൾ, മന്ത്രോച്ചാരണങ്ങൾ എന്നിവയിൽനിന്നൊക്കെ ശബ്ദോർജ്ജവും ഉൽഭവിക്കുന്നു. മുൻപറഞ്ഞ എല്ലാ ഊർജ്ജങ്ങളും ദീപാരാധന വേളയിൽ പുറത്തേക്ക് നിർഗ്ഗമിക്കുന്നു. ഈ ഊർജ്ജങ്ങൾ ഭക്തരുടെ ശരീരത്തിനും മനസ്സിനും ആരോഗ്യവും കുളിർമ്മയും ശാന്തിയും സമാധാനവും പ്രദാനം ചെയ്യുന്നു.

***ക്ഷേത്രങ്ങളിൽ ഒരു ദിവസം എത്ര പൂജകൾ ഉണ്ടായിരിക്കും?***

വിശാഖിൻെറ ചോദ്യത്തിന് മാധവൻ പറഞ്ഞു: ക്ഷേത്രങ്ങളിൽ വിവിധ തരത്തിലാണ് പൂജാക്രമങ്ങൾ. രണ്ടു നേരം (ഉഷഃപൂജ, അത്താഴപൂജ), മൂന്നു നേരം (ഉഷഃപൂജ, ഉച്ചപൂജ, അത്താഴപൂജ), അഞ്ചുനേരം (ഉഷഃപൂജ, പന്തീരടിപൂജ, ഉച്ചപൂജ, തിരിഞ്ഞു പന്തീരടി പൂജ, അത്താഴപൂജ) ഉഷഃപൂജ, എതിരത്തെ പൂജ, പന്തീരടിപൂജ, ഉച്ചപൂജ, അത്താഴപൂജ എന്നൊരു പക്ഷവുമുണ്ട്.

***പന്തീരടിപൂജ, തിരിഞ്ഞു പന്തീരടിപൂജ എന്നിവ എന്താണച്ഛാ? വൈശാലിയുടെ സംശയം.***

മനുഷ്യൻെറ നിഴൽ കാലത്ത് പന്ത്രണ്ട് ചുവടുള്ളപ്പോഴാണ് പന്തീരടി പൂജ ചെയ്യുന്നത്. അതായത് സൂര്യനുദിച്ച് 5 5/9 നാഴികയ്ക്കുശേഷം നടത്തുന്ന പൂജ. അതുപോലെതന്നെ വൈകുന്നേരം 12 ചുവടുനിഴലുള്ളപ്പോൾ ചെയ്യുന്ന പൂജ

യാണ് തിരിഞ്ഞു പന്തീരടിപൂജ. അതായത് നാലു മണിയ്ക്കുശേഷം നടത്തുന്ന പൂജ.

വിശാഖും വൈശാലിയും വേറൊരു ചോദ്യം തൊടുത്തുവിട്ടു. ചില ക്ഷേത്രങ്ങളിൽ ദേവന്റെ വലതു ഭാഗത്തിരുന്നാണ് പൂജചെയ്യുന്നത്. ചില ക്ഷേത്രങ്ങളിൽ ദേവന്റെ ഇടതുവശത്തിരുന്നും പൂജചെയ്യുന്നു. ഇതിന്റെ കാരണമെന്താണ്?

മക്കളെ, ഈ ചോദ്യം എനിക്ക് വളരെ ഇഷ്ടപ്പെട്ടു. കിഴക്കോട്ട് ദർശനമുള്ള ക്ഷേത്രത്തിലെ ദേവന്റെ (ദേവിയുടെ) വലതുവശത്തും പടിഞ്ഞാറോട്ട് ദർശനമുള്ള ക്ഷേത്രത്തിലെ ദേവന്റെ ( ദേവിയുടെ) ഇടതുഭാഗത്തും ഇരുന്ന് പൂജകൾ ചെയ്യണമെന്നാണ് ശാസ്ത്രം. ഒന്നുകൂടി ചുരുക്കിപ്പറഞ്ഞാൽ ശ്രീകോവിലിന്റെ ഓവിന്റെ എതിർഭാഗത്തിരുന്നേ പൂജകൾ ചെയ്യുകയുള്ളൂ. കിഴക്കോട്ട് ദർശനമുള്ള ദേവന്റെ ഇടതുഭാഗത്തും പടിഞ്ഞാറോട്ട് ദർശനമുള്ള ദേവന്റെ വലതുഭാഗത്തുമാണ് ഓവിന്റെ സ്ഥാനം. (ഓവിന്റെ സ്ഥാനം എപ്പോഴും ശ്രീകോവിലിന്റെ വടക്കുഭാഗത്താണ്)

അഭിഷേകംചെയ്ത തീർത്ഥജലം ഓവിൽക്കൂടി നിർഗമിച്ച് വെളിയിലുള്ള പ്രത്യേകം കരിങ്കൽ പാത്രത്തിലേക്ക് വീഴുന്നു. ഓവിലൂടെ വരുന്ന തീർത്ഥജലം പരിപാവനമാണ്.

സമയം ഏതാണ്ട് വെളുപ്പിന് അഞ്ചുമണിയായി. അവർ ശ്രീകോവിലേക്കു നോക്കി കൈകകൂപ്പി ശാസ്താഗായത്രിമന്ത്രം ചൊല്ലി:

"ഭൂതാധിപായ വിദ്മഹെ
ഭവപുത്രായ ധീമഹി
തന്നഃ ശാസ്താ പ്രചോദയാത്"

***ദേവീദേവന്മാർക്ക് പ്രത്യേകം പ്രത്യേകം ഗായത്രിമന്ത്രങ്ങളുണ്ടല്ലോ. വിശദമായി പറഞ്ഞുതരാമോ?***

പറയാമല്ലോ. മാധവൻ തുടർന്നു: ദേവീദേവന്മാർക്ക് പ്രത്യേകം പ്രത്യേകം ഗായത്രീമന്ത്രങ്ങളുണ്ടെങ്കിലും ഋഗ്വേദത്തിൽ സൂര്യനെ സ്തുതിക്കുന്ന ഉൽക്കൃഷ്ടമായ ഗായത്രീമന്ത്രത്തിനാണ് ഏറ്റവും പ്രാധാന്യം.

"ഓം ഭൂർ ഭുവ സ്വഃ
തത് സവിതുർ വരേണ്യം
ഭർഗോ ദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയാത്"

(സർവ്വവ്യാപിയും സർവ്വശക്തനും അന്ധകാര നാശകനുമായ സവിതാവിന്റെ അഥവാ സൂര്യന്റെ ശ്രേഷ്ഠമായ ദിവ്യജ്യോതിസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു. ആ ജ്യോതിസ്സ് ഞങ്ങളുടെ ബുദ്ധിയേയും പ്രവൃത്തികളേയും പ്രചോദിപ്പിക്കട്ടെ)

മന്ത്രങ്ങളെല്ലാം 'ഓം' എന്ന പ്രണവംകൊണ്ടാണ് തുടങ്ങുന്നത്. അ, ഉ, മ എന്നീ മൂന്നക്ഷരങ്ങൾ ചേർന്നുണ്ടാകുന്ന ശബ്ദമാണ് ഓം. ഇതിൽ 'അ'കാരം വിഷ്

ണുവിനേയും 'ഉ'കാരം ശിവനേയും 'മ'കാരം ബ്രഹ്മാവിനെയും സൂചിപ്പിക്കുന്നു.

"അകാരോ വിഷ്ണുരുദ്ദിഷ്ഠ
ഉകാരസ്തു മഹേശ്വരഃ
മകാരസ്തു സ്മൃതോ ബ്രഹ്മാ
പ്രണവസ്തു ത്രയാത്മക"

"ഓമിതി ബ്രഹ്മ, ഓമിതീദം സർവ്വം" (ഓം എന്നതിനെ ബ്രഹ്മമായിട്ട് ഉപാസിക്കണം എന്ന് തൈത്തിരീയോപനിഷത്ത്)

നാം മൂന്ന് അവസ്ഥകളിലിരിക്കുന്നു. ഉണർന്നിരിക്കുമ്പോൾ 'ജാഗ്രത്' അവസ്ഥ. ഉറക്കത്തിൽ സ്വപ്നം കാണുന്ന മനസ്സിന്റെ അവസ്ഥ : 'സ്വപ്നം'. യാതൊരു സ്വപ്നവുമില്ലാതെ നല്ല ഉറക്കത്തിലെ മനസ്സിന്റെ അവസ്ഥ 'സുഷുപ്തി'. 'ഓം' എന്നതിലെ അ, ഉ, മ ഈ മൂന്ന് അവസ്ഥകളേയും കാണിക്കുന്നു.

ഓങ്കാരത്തിലെ 'അ' കാര ശബ്ദം വളരെ താഴ്ത്തി തുടങ്ങി 'ഉ' കാരത്തിലേക്ക് ഉയർത്തി അർദ്ധചന്ദ്രാകൃതിപോലെ 'മ' കാരത്തിൽ എത്തുമ്പോൾ താഴ്ത്തി നിശ്ശബ്ദതയിൽ ലയിപ്പിക്കേണ്ടതാണ്. അത് മേരു ശിഖരംപോലെയാണ്. അതിനാൽ അതിനെ ഊർദ്ധ്വസ്ഥാനം അഥവാ കൈലാസം എന്ന് പറയുന്നു.

"എല്ലാ നാമരൂപങ്ങളുടെയും മാതാവും പവിത്രശബ്ദങ്ങളിൽവച്ച് അത്യന്തം പവിത്രവും അനശ്വരവുമായ ഈ ഓംകാരത്തിൽനിന്നാകുന്നു സർവ്വ ജഗത്തും സൃഷ്ടിക്കപ്പെട്ടതെന്ന് താല്പര്യം. അ, ഉ, മ എന്ന മൂന്നക്ഷരങ്ങൾ കൂട്ടിച്ചേർത്ത് ഉച്ചരിക്കപ്പെടുന്ന ഓം എന്നത് നമുക്ക് ഉച്ചരിക്കാൻ കഴിയുന്ന സർവ്വ ശബ്ദങ്ങൾക്കും ഏറ്റവും സാമാന്യമായ ചിഹ്നമാകുന്നു. എല്ലാ ശബ്ദങ്ങളിലുംവച്ച് വിശേഷത നന്നെ ചുരുങ്ങിയത് 'അ'കാരമാകുന്നു. ശബ്ദോച്ചാരണങ്ങളെല്ലാം വായിൽ നാവിന്റെ കടയ്ക്കൽനിന്നും തുടങ്ങി ചുണ്ടുവരെയുള്ള ഏതെങ്കിലും സ്ഥാനത്തുനിന്നാണല്ലോ ഉണ്ടാവുന്നത്. ആദിയിൽ കണ്ഠത്തിൽനിന്ന് ഉണ്ടാകുന്നത് അകാരം. അന്ത്യത്തിൽ ഓഷ്ഠത്തിൽനിന്ന് ഉണ്ടാകുന്നത് മകാരം. ഉകാരമാകട്ടെ ജിഹ്വാമൂലത്തിൽനിന്ന് ആരംഭിച്ച് ഓഷ്ഠങ്ങളിലവസാനിക്കുന്ന ശബ്ദപ്രയത്നം മുമ്പോട്ട് ഉരുണ്ടു പോകുന്നതിനെ കാണിക്കുന്നു. ഇങ്ങനെ ആദിമദ്ധ്യാന്തങ്ങളായ അ-ഉ-മകാരങ്ങൾ സന്ധിച്ചിട്ടുള്ള ഓംകാരം ശരിയായുച്ചരിച്ചാൽ അത് സർവ്വ ശബ്ദോച്ചാരണ കാര്യങ്ങളേയും അടക്കിക്കാണിക്കും. മറ്റൊരു വാക്കിനും ഇത് സാദ്ധ്യമല്ല. ഓംകാരം ഈശ്വരന്റെയും ശരിയായ സംജ്ഞയാകുന്നു" എന്നാണ് സ്വാമി വിവേകാനന്ദൻ ഓംകാരത്തെപറ്റി പറയുന്നത്.

ഗായത്രീമന്ത്രംതന്നെയാണ് സാവിത്രീമന്ത്രവും. സവിതാവ് അഥവാ സൂര്യൻ ദേവതയായുള്ള ഗായത്രീമന്ത്രമായതുകൊണ്ട് സാവിത്രിമന്ത്രം എന്നു പറയുന്നു. ഗായത്രീമന്ത്രത്തിന്റെ അധിഷ്ഠാനദേവതയാണ് സാവിത്രി. വേദത്തെ പ്രസവിക്കുന്നതുകൊണ്ട് (വേദപ്രസവനാച്ചാപി) ആ മന്ത്രം സാവിത്രി എന്ന് പറയപ്പെടുന്നു.

ഗായത്രീമന്ത്രം അഷ്ടാക്ഷരയുക്തമായ മൂന്നു പാദങ്ങളോടുകൂടിയതാണ്. അതായത് ഗായത്രീമന്ത്രത്തിൽ ഇരുപത്തിനാല് അക്ഷരങ്ങൾ അടങ്ങിയിട്ടുണ്ട്. ലോകത്തി

ലുള്ള സ്ഥാവരവും ജംഗമവുമായ ജീവികളുടെ സംഖ്യ പത്തൊമ്പത് ആണെന്ന് പറയപ്പെടുന്നു. അവയോടുകൂടി പഞ്ചഭൂതങ്ങളെക്കൂടി കൂട്ടുമ്പോൾ ഇരുപത്തി നാല് കിട്ടുന്നു. അതുകൊണ്ടാണ് ഗായത്രീമന്ത്രത്തിൽ 24 അക്ഷരങ്ങൾ അടങ്ങിയിരിക്കുന്നത്. ഗായത്രീമന്ത്രത്തിലെ 24 അക്ഷരങ്ങൾക്ക് ഓരോ ശക്തിദേവതകളുമുണ്ട്. ആദ്യപരാശക്തി, ബ്രഹ്മി, വൈഷ്ണവി, ശാംഭവി, വേദമാതാ, ദേവമാതാ, വിശ്വമാതാ, മതംഭര, മന്ദാകിനി, അജപ, ഋദ്ധി, സിദ്ധി, സാവിത്രി, സരസ്വതി, ലക്ഷ്മി, ദുർഗ്ഗ, കുണ്ഡലിനി, പ്രജാനി, ഭവാനി, ഭുവനേശ്വരി, അന്നപൂർണ്ണ, മഹാമായ, പയസ്വിനി, ത്രിപുര എന്നിവരാണ് ഈ ശക്തിദേവതകൾ.
മറ്റു ചില ദേവീ-ദേവന്മാരുടെ ഗായത്രീമന്ത്രങ്ങൾ ചൊല്ലി കേൾപ്പിക്കാം.

ശാസ്താവ് :

"ഭൂതാധിപായ വിദ്മഹേ
ഭവപുത്രായ ധീമഹി
തന്നഃ ശാസ്താ പ്രചോദയാത്"

വിഷ്ണു :

"നാരായണായ വിദ്മഹേ
വാസുദേവായ ധീമഹി
തന്നോ വിഷ്ണുഃ പ്രചോദയാത്"

*     *     *     *     *

"ഹരിസേനായ വിദ്മഹേ
മഹാബലായ ധീമഹി
തന്നഃ ശാന്തഃ പ്രചോദയാത്"

*     *     *     *     *

"തത്പുരുഷായ വിദ്മഹേ
ജനാർദനായ ധീമഹി
തന്നോ വിഷ്ണു പ്രചോദയാത്"

ശിവൻ :

"ഹരസേനായ വിദ്മഹേ
മഹാബലായ ധീമഹി
തന്നഃ ശക്തിഃ പ്രചോദയാൽ"

*     *     *     *     *

"തൻ മഹേശായ വിദ്മഹേ
വാഗ്വിശുദ്ധായ ധീമഹി
തന്നഃ ശിവഃ പ്രചോദയാത്"

*      *      *      *      *

ബ്രഹ്മഗായത്രീ മന്ത്രം :

തത്പുരുഷായ വിദ്മഹേ
പിതാമഹായ ധീമഹി
തന്നോ ബ്രഹ്മഃ പ്രചോദയാത്"

ശങ്കരനാരായണൻ :

"ശങ്കരായ വിദ്മഹേ
നാരായണായ ധീമഹി
തന്നഃ പുരുഷ പ്രചോദയാത്"

ദുർഗ :

"കാർത്യായിനൈ വിദ്മഹേ
കന്യാകുമാര്യൈ ധീമഹി
തന്നോ ദുർഗ പ്രചോദയാത്"

സുബ്രഹ്മണ്യൻ :

"തത്പുരുഷായ വിദ്മഹേ
മഹാസേനായ ധീമഹി
തന്നഷ്ഷൺമുഖഃ പ്രചോദയാത്"

ഗണപതി :

"തത്പുരുഷായ വിദ്മഹേ
വക്രതുണ്ഡായ ധീമഹി
തന്നോ ദന്തിഃ പ്രചോദയാത്"

*      *      *      *

"വിനായകായ വിദ്മഹേ
ഗജവക്ത്രായ ധീമഹി
തന്നോ വിഘ്നഃ പ്രചോദയാത്"

*      *      *      *

"ഏക ദംഷ്ട്രായ വിദ്മഹേ
ഗജാനനായ ധീമഹി
തന്നോ ദന്തീഃ പ്രചോദയാത്"

ഭൂമീദേവി :

ധനുർധരായ വിദ്മഹേ
വിഷ്ണു പത്നീച ധീമഹി
തന്നോ ഭൂമിഃ പ്രചോദയാത്

നന്ദിദേവൻ :

തത്പുരുഷായ വിദ്മഹേ
ചക്രതുണ്ഡായ ധീമഹി
തന്നോ നന്ദി പ്രചോദയാത്

ഗരുഡൻ :

തത്പുരുഷായ വിദ്മഹേ
സുവർണ്ണ പക്ഷായ ധീമഹി
തന്നോ ഗരുഡഃ പ്രചോദയാത്

നരസിംഹം :

വജ്രനഖായ വിദ്മഹേ
തീഷ്ണ ദംഷ്ട്രായ ധീമഹി
തന്നോ നാരസിംഹ പ്രചോദയാത്

***അച്ഛാ, ഞങ്ങൾ ഭഗവാനെ തൊഴുത രീതി ശരിയായിരുന്നോ?***

തീർത്തും ശരിയായിരുന്നു. എന്നാലും വിശദീകരിക്കാം. ധ്യാനഭാവത്തിൽനിന്നുവേണം തൊഴാൻ. 'ധൈ' എന്ന ധാതുവിന് ചിന്ത എന്നർത്ഥമുണ്ട്. മനസ്സിനെ വിഷയാന്തര ചിന്തയിലേക്ക് വ്യാക്ഷേപം വരാതെ ഈശ്വരനെ ചിന്തിച്ചുകൊണ്ടിരിക്കുന്നതിന് 'ധ്യാനം' എന്നു പറയുന്നു.

ധ്യാതാവ്, ധ്യാനം, ധ്യേയം, ധ്യാനപ്രയോജനം എന്നിങ്ങനെ ധ്യാനത്തിന് നാലു ഘടകങ്ങളുണ്ട്. ധ്യാനിക്കുന്നവനാണ് ധ്യാതാവ്. അവൻ ചെയ്യുന്ന പ്രവൃത്തിയാണ് ധ്യാനം. ധ്യാനിക്കപ്പെടേണ്ട വസ്തു ധ്യേയം. ധ്യാനത്തിന്റെ സിദ്ധി ധ്യാനപ്രയോജനം.

ക്ഷേത്രങ്ങളിൽ പാലിക്കേണ്ട ചില പെരുമാറ്റ രീതികൾ, മുദ്രകൾ, ധ്യാനരീതി, നമസ്ക്കാര രീതി ഇവയെക്കുറിച്ച് നിങ്ങൾ അറിഞ്ഞിരിക്കാനായി പറഞ്ഞുതരാം. ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്ന് കുളിച്ച് ഈറനുടുത്തുവേണം അമ്പലത്തിൽ

പ്രവേശിക്കേണ്ടത്. ഈ സമയത്ത് ശബ്ദമലനീകരണമോ വായുമലിനീകരണമോ ഇല്ലാതെ പ്രകൃതി ശാന്തവും ശുദ്ധവും ആയിരിക്കും. കുളി കഴിഞ്ഞ് ഈറൻ വസ്ത്രങ്ങൾ ധരിക്കുന്നതുകൊണ്ട് ഉദരത്തിലെ ഉഷ്ണം വലിച്ചെടുത്ത് ഉദരം രോഗവിമുക്തമാക്കുന്നു. നഗ്നപാദരായി വേണം ക്ഷേത്രത്തിനകത്ത് പ്രവേശിക്കുവാൻ. മണൽത്തരികളിൽ ചവിട്ടുമ്പോൾ പാദങ്ങളിൽ നിന്ന് തലച്ചോറിലേക്ക് പോകുന്ന ചെറിയ നാഡികളിലും ഞരമ്പുകളിലും രക്തചംക്രമണം വേഗത്തിൽ ആവുകയും നമുക്ക് പുതിയ ഉണർവ്വ് ഉണ്ടാവുകയും ചെയ്യുന്നു. നാലമ്പലത്തിൽ പ്രവേശിക്കുമ്പോൾ പുരുഷന്മാർ ബനിയനോ ഷർട്ടോ ധരിയ്ക്കാൻ പാടില്ല. ദേവന്റെ അല്ലെങ്കിൽ ദേവിയുടെ ചൈതന്യം പുരുഷന്മാർക്ക് ലഭിക്കുന്നത് വക്ഷസിലൂടെയാണ്. സ്ത്രീകൾക്ക് മുഖത്തും. പിന്നീട് കൈകൾ കൂപ്പി ഈശ്വരനെ പ്രാർത്ഥിക്കണം. കൈകൂപ്പുമ്പോൾ ശ്രദ്ധിക്കേണ്ടത് ഇരു കൈപ്പത്തികളും തള്ളവിരലും ചേർന്ന് താമരമൊട്ടുപോലെയാക്കി നെഞ്ചിനു ചേർത്തുവേണം നമസ്കരിക്കാൻ. ഇന്ദ്രിയ വിഷയങ്ങളായ രജോഗുണത്തിൽനിന്നുണ്ടായ വലതു കൈപ്പത്തിയും ആകാശം, ഭൂമി മുതലായ പഞ്ചഭൂതങ്ങൾ ഉൾപ്പെടുന്ന തമോഗുണത്തിൽനിന്നുണ്ടായ ഇടതു കൈപ്പത്തിയും ചേർത്തു പിടിക്കുമ്പോൾ നമ്മുടെ നട്ടെല്ലിലെ സുഷുമ്നാ നാഡി ഉണരുന്നു. അപ്പോൾ നമ്മളിൽനിന്ന് അഹം (ഞാനെന്ന ഭാവം) വേർപെട്ട് മനസ്സ് ഭഗവാനിൽ ലയിക്കും. ഒരിക്കലും വിഗ്രഹത്തിനു നേരേനിന്ന് തൊഴരുത്. അതായത് നടയുടെ മദ്ധ്യഭാഗത്തുനിന്ന് തൊഴരുത്. (ഈ നിയമം ശബരിമലയിൽ ബാധകമല്ല)

ഇനി പ്രദക്ഷിണ രീതിയെപറ്റി പറഞ്ഞുതരാം. ക്ഷേത്രത്തിൽ പ്രദക്ഷിണം ചെയ്യുമ്പോൾ ഈശ്വരനാമം ചുണ്ടിൽ കളിയാടണം. പ്രദക്ഷിണം ചെയ്യുന്ന എണ്ണത്തിലും ചില നിയമങ്ങൾ പാലിക്കണം. ഗണപതിക്ക് ഒരു പ്രദക്ഷിണവും സൂര്യഭഗവാന് രണ്ടും ശിവന് മൂന്നും മറ്റ് ദേവീദേവന്മാർക്കും വിഷ്ണുവിനും നാലും ശാസ്താവിന് അഞ്ചും (ശബരിമലയിൽ ഒരു പ്രദക്ഷിണംചെയ്യാൻതന്നെ സമയം കിട്ടുകയില്ല) ഷണ്മുഖന് (സുബ്രഹ്മണ്യൻ) ആറും അരയാലിന് ഏഴും പ്രദക്ഷിണമാണ് ചെയ്യേണ്ടത്.

പ്രദക്ഷിണത്തിനുശേഷം ശ്രീകോവിലിന്റെ മുന്നിലെത്തി വലതുകൈകൊണ്ട് തീർത്ഥം വാങ്ങി രണ്ടോ മൂന്നോ തുള്ളി പാനംചെയ്തശേഷം ശിരസിലേക്ക് തളിക്കണം. തീർത്ഥം നിലത്ത് വീഴാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. പിന്നീട് പ്രസാദം വാങ്ങിയതിനുശേഷമേ ക്ഷേത്രത്തിന് പുറത്തു കടക്കാവൂ. നാലമ്പലം ഭഗവാന്റെ ദേഹമാണെന്നാണ് സങ്കല്പം. അതുകൊണ്ട് ക്ഷേത്രങ്ങളിൽനിന്ന് കിട്ടുന്ന പ്രസാദങ്ങൾ (പൂവ്, ചന്ദനം മുതലായവ) നാലമ്പലത്തിലോ ദാരുശില്പങ്ങളിലോ ഉപേക്ഷിക്കുവാൻ പാടുള്ളതല്ല.

ശുഭ്രവസ്ത്രം ധരിച്ചേ ക്ഷേത്രത്തിനുള്ളിൽ കടന്ന് ദർശനം നടത്താവൂ. നഖം, മുടി, തുപ്പൽ ഇവ ക്ഷേത്രത്തിൽ വീഴാൻ പാടില്ല. സ്ത്രീകൾ കർശനമായി മുടിയുടെ തുമ്പ് കെട്ടിവേണം ക്ഷേത്രത്തിൽ പ്രവേശിക്കാൻ. സ്ത്രീകൾ ആർത്തവം തുടങ്ങി ഏഴാം നാളിൽമാത്രമേ ക്ഷേത്രത്തിൽ പ്രവേശിക്കാവൂ. ശിവക്ഷേത്രത്തിൽ ദർശന

ത്തിന് പത്തു ദിവസംവരെ കാക്കണം. അതുപോലെ മരിച്ച പുലയിൽ പതിനാറു ദിവസവും ജനിച്ച പുലയിൽ പതിനൊന്നു ദിവസവും കഴിഞ്ഞശേഷമേ ദർശനം പാടുള്ളു. പ്രസവാനന്തരം ചോറൂണോ അതിനുശേഷമോ മാത്രമേ അമ്മയും കുഞ്ഞുമൊത്തുള്ള ദർശനം പാടുള്ളൂ.

ഇനി നമസ്കാര രീതി. സാധാരണയായി നാലുതരം നമസ്കാരങ്ങളാണ് ഉള്ളത്. സൂര്യ നമസ്കാരം, സാംഷ്ടാംഗ നമസ്കാരം, ദണ്ഡനമസ്കാരം, പാദനമസ്കാരം എന്നിവയാണ് അവകൾ. മാറിടം, നെറ്റി, ചുണ്ട്, മനസ്സ്, അഞ്ജലി, കണ്ണ്, കാൽമുട്ടുകൾ, കാലടികൾ എന്നീ എട്ട് അംഗങ്ങൾ ചേർത്തുള്ള നമസ്കാരത്തിനെയാണ് സാഷ്ടാംഗ നമസ്കാരം എന്നു പറയുന്നത്. ഈ നമസ്കാരം നടത്തുമ്പോൾ കാലടികൾ, രണ്ട് കാൽമുട്ടുകൾ, മാറിടം, നെററി എന്നിവ നിലത്തു മുട്ടിച്ച് കിടന്നുകൊണ്ട് കൈകൾ തലയ്ക്കുമീതേ എടുത്ത് നീട്ടി തൊഴണം. ചുണ്ടുകൊണ്ട് മന്ത്രം ജപിക്കുകയും കണ്ണുകൊണ്ട് ഈശ്വരനെ നോക്കി മനസ്സുകൊണ്ട് ധ്യാനിക്കുയും ചെയ്യണം. സ്ത്രീകൾ സാഷ്ടാംഗ നമസ്കാരവും ശയനപ്രദക്ഷിണവും നടത്താൻ പാടില്ല. കാരണം സ്ത്രീയുടെ മാറിടം ഭൂമിയിൽ (ഭൂമിദേവി) സ്പർശിക്കുന്നത് ദോഷമാണ്. അതുകൊണ്ട് ഇരുന്ന് കുമ്പിട്ടുകൊണ്ടുള്ള നമസ്കാരമാണ് സ്ത്രീകൾ ചെയ്യേണ്ടത്.

തൊഴുന്ന മുദ്രകൾ പ്രധാനമായും നാലുവിധമാണ്. രണ്ടു കൈകളും കൂപ്പി തൊഴുന്നത് 'അഞ്ജലിമുദ്ര'. അഞ്ജലി എന്നാൽ കൂപ്പുകൈ എന്നാണർത്ഥം. രണ്ടു കൈകളുംകൂടി കൂപ്പി ഹൃദയത്തിൽ അല്പം വലത്തോട്ടു ചരിച്ചുവച്ചു തൊഴുതാൽ അതിന് 'വന്ദനീമുദ്ര' എന്നു പറയുന്നു. ഇടത്തെ കൈ മലർത്തി ഊർദ്ധഭാഗത്തേക്ക് പതുക്കെ താഴ്ത്തുന്നതാണ് 'വരാഹമുദ്ര.'

***ഇപ്പറഞ്ഞതുകൂടാതെ വേറെയും മുദ്രകൾ ഉണ്ടോ?***

വിശാഖിൻെറ ചോദ്യത്തിന് മാധവൻ പറഞ്ഞു: മക്കളേ, നാട്യകലകളിൽ മുദ്രകൾ ധാരാളമുണ്ട്. അതുപോലെതന്നെ പൂജാവിധികളിലും ധാരാളം മുദ്രകൾ ഉണ്ട്. ചിലതൊക്കെ ഞാൻ പറഞ്ഞുതരാം. കേട്ടോളൂ.

**ഊർദ്ധ്വമുദ്ര :** ഇടത്തെ കൈയിലെ നാലുവിരലും മുഷ്ടിയാക്കി പിടിച്ച് അതിൻെറ പെരുവിരൽ പൊക്കി മേല്പോട്ടാക്കി ആ പെരുവിരലിനെ വലതുകൈയുടെ വിരലു നാലുകൊണ്ടും പിടിച്ച് അതിൻെറ പെരുവിരൽ ഉയർത്തി പിടിച്ചാൽ അത് ഊർദ്ധ്വമുദ്ര ആകുന്നു.

**ശിവലിംഗമുദ്ര :** വലത്തെ കൈയുടെ വിരലുകൾ നാലും മടക്കിപ്പിടിച്ച് പെരുവിരൽ ഉയർത്തി പിടിക്കുന്നതിന് ശിവലിംഗമുദ്ര എന്നു പറയുന്നു.

**ഹൃദയമുദ്ര :** വലതുകൈ മടക്കി മുഷ്ടിയാക്കി പിടിച്ച്പാമ്പു വിരലിൻെറയും മോതിര വിരലിൻെറയും ഇടയിൽക്കൂടി തള്ളവിരൽ പുറത്തേക്ക് നീട്ടിയാൽ ഹൃദയമുദ്രയാകുന്നു.

**ശിരോമുദ്ര :** ചൂണ്ടാണിവിരൽ വളച്ച് പെരുവിരലിൻെറ അറ്റത്ത് ഉൾഭാഗത്തായി മുട്ടിച്ച് ബാക്കി മൂന്നു വിരലും മടക്കിപ്പിടിച്ച് മുഷ്ടി ശിരസ്സിൽ പിടിച്ചാൽ അത്

ശിരോമുദ്ര.

**ശിഖാമുദ്ര :** ഉയർത്തിപ്പിടിച്ച പെരുവിരലും മടക്കിപ്പിടിച്ച മറ്റു നാലുവിരലുകളും ചേർത്ത മുഷ്ടി ശിഖാമുദ്രയാകുന്നു. ശിഖാമുദ്ര സിരസ്സിൻെറ പിൻഭാഗത്താണ് ന്യസിക്കേണ്ടത്.

**കവചമുദ്ര :** രണ്ടു കൈകളുടെയും പെരുവിരൽ ഉള്ളിലേയ്ക്ക് ഒതുക്കി ഹസ്തതലാഗ്രങ്ങളെക്കൊണ്ട് ശരീരം കഴിയുന്നത്ര മറച്ച് ബാഹുമദ്ധ്യത്തിൽവച്ച് ഉടനെ എടുത്ത് ചൂണ്ടാണിവിരലുകൾ അന്യോന്യം സ്തനാഗ്രങ്ങളിൽ ബന്ധിച്ചാൽ അത് കവചമുദ്ര.

**അസ്ത്രമുദ്ര :** കൈകൾ രണ്ടുംതമ്മിൽ തൊടുവിച്ച് തർജ്ജനിയും പെരുവിരലും കൂടി കൂർത്ത ശരാഗ്രംപോലെ പിടിച്ചിരിക്കുന്ന മുഷ്ടികൾ വട്ടത്തിലാക്കി വിലങ്ങി നീട്ടിപ്പിടിച്ചാൽ അതിന് അസ്ത്രമുദ്ര എന്ന് പേര്.

**നേത്രമുദ്ര :** വലതുകൈ മടക്കി പെരുവിരൽ നിവർത്തി പുരികങ്ങളുടെ നടുവിൽ കീഴ്പ്പോട്ടായി കമഴ്ത്തിവച്ച് വിരലുകൾ മടക്കുന്നത് നേത്രമുദ്ര.

**ഗരുഡമുദ്ര :** കൈത്തലം രണ്ടും തമ്മിൽ ഒരുമിച്ച് തൊടുവിച്ചുവച്ച് ചുഴറ്റി പുറത്തെ ഭാഗം പരസ്പരം ചേർത്തുവച്ച് ചെറുവിരലുകളും ചൂണ്ടാണിവിരലുകളും പരസ്പരം ബന്ധിച്ച് രണ്ടു പെരുവിരലും കീഴ്പ്പോട്ടു തൂക്കിപ്പിടിച്ച് മറ്റ് ഈരണ്ട് വിരലുകളും കുറച്ചൊന്നിളക്കി ചലിക്കുന്ന ചിറകുകളുടെ പ്രതീതിയുളവാക്കി പിടിച്ചാൽ അത് ഗരുഡമുദ്ര.

**സുരഭിമുദ്ര :** രണ്ടു കൈയുടെയും ചെറുവിരലുകളുടെയും മോതിരവിരലുകളുടെയും അഗ്രങ്ങളും ചൂണ്ടാണിവിരലിൻെറയും പാമ്പുവിരലിൻെറയും അഗ്രങ്ങളും തമ്മിൽ പിണച്ച് അറ്റം തൊടുവിച്ച് കീഴ്പ്പോട്ടാക്കി പിടിച്ചാൽ അതിന് സുരഭിമുദ്ര എന്ന് പേര്.

**ചക്രമുദ്ര :** രണ്ടു കൈയുടെയും വിരലുകൾ നിവർത്തിപ്പിടിച്ച് വലതു കൈയുടെ നാലു വിരലുകളും ഇടതു കൈയുടെ പെരുവിരലിനും ചൂണ്ടാണിവിരലിനും ഇടയ്ക്കായും തള്ളവിരൽ ഇടതു കൈയുടെ തള്ളവിരലിന് ചുവട്ടിലായും ഉള്ളൻകൈപ്പത്തികൾ തമ്മിൽ ചേർത്തുപിടിച്ച് വട്ടത്തിൽ ഇളക്കി രണ്ടു കൈകളുടെയും ചൂണ്ടാണിവിരലുകൾ ചക്രത്തിൻെറ ആരങ്ങൾപോലെയാക്കി ആകൈക്കൂടി ഇളക്കുന്നത് ചക്രമുദ്രയാകുന്നു.

**ശംഖമുദ്ര :** വലതുകൈയുടെ ചൂണ്ടാണിവിരലും പെരുവിരലും നിവർത്തിപ്പിടിച്ച് പരസ്പരം കൂട്ടിത്തൊടീച്ച് ബാക്കി മൂന്നു വിരലുകളും മടക്കിപ്പിടിച്ച് ഇടത്തെ കൈയുടെ തള്ളവിരൽ ഇവയ്ക്കുള്ളിൽകൂടി കടത്തി ഇടതുകൈയുടെ ബാക്കി എല്ലാ വിരലുകളുംകൊണ്ട് വലതുകൈമുഷ്ടിയെ ചുറ്റിപ്പിടിച്ചാൽ അത് ശംഖമുദ്രയാകുന്നു.

**ഗദാമുദ്ര :** വലത്തെ കൈയുടെ പെരുവിരലുകൾ കീഴ്പ്പോട്ടാക്കി അതിന്മേൽ നേരെ വിരലുകൾ മടക്കി രണ്ട് മുഷ്ടികളും കൂട്ടിപ്പിടിച്ച് രണ്ടിൻെറയും നടുവിലെ വിരലുകൾ നിവർത്തി വളച്ച് ഒരുമിച്ച് തൊടുവിച്ച് കീഴ്പ്പോട്ട് കാട്ടുന്നത് ഗദാമുദ്ര.

**പത്മമുദ്ര :** രണ്ടു കൈയുടേയും മണിബന്ധങ്ങൾ പരസ്പരം കൂട്ടിച്ചേർത്ത് പെരുവിരലുകളൊഴികെ ബാക്കി എട്ടു വിരലുകളുംകൊണ്ട് എട്ട് ഇതളുകളുള്ള വിരിഞ്ഞ

ഒരു താമരയുടെ ആകൃതിയാക്കി അത് അതിൻെറ കർണ്ണികാസ്ഥാനത്ത് രണ്ട് തള്ള വിരലുകളും ഒരുമിച്ചു കൂട്ടിച്ചേർത്ത് നിവർത്തി കാണിച്ചാൽ അത് പത്മമുദ്രയാകുന്നു.

**വിനായകമുദ്ര :** വലതുകൈമാത്രം മടക്കി മുഷ്ടിയാക്കിപ്പിടിച്ച് പെരുവിരൽ മുഴുവൻ പാമ്പുവിരലിൻെറയും മോതിരവിരലിൻെറയും ഇടയിൽകൂടി കഴിയുന്നത്ര പുറത്തേക്ക് നീട്ടി പാമ്പു വിരൽ നിവർത്തി കഴിയുന്നിടത്തോളം കിഴ്പ്പോട്ടാക്കിപ്പിടിച്ചാൽ അത് വിനായകമുദ്ര ആകുന്നു.

**പരശുമുദ്ര :** വലതു കൈപ്പത്തി മുഴുവനും നിവർത്തി തള്ളവിരൽ മേല്പോട്ടും കെപ്പത്തിയും മറ്റ് നാലു വിരലുകളും മുന്നോട്ടുമാക്കി കാണിക്കുന്നത് പരശുമുദ്ര.

**ചാപമുദ്ര :** ഇടതുകൈ വില്ലു പിടിക്കുന്നതുപോലെ പിടിച്ചാൽ അതിന് ചാപമുദ്ര എന്നു പറയുന്നു.

**ശരമുദ്ര :** ഇടതുകൈ ശരം പിടിക്കുന്നതുപോലെ പിടിച്ചാൽ അത് ശരമുദ്ര.

നിർമ്മാല്യദർശനത്തിനുശേഷം മാധവനും കുട്ടികളും മുറിയിൽപ്പോയി. സന്നിധാനത്തിലെ ഭക്തിസാന്ദ്രമായ ആരവംകേട്ട് അവർ കിടന്നു. വിശാഖും വൈശാലിയും നല്ല മയക്കത്തിലായി. രാവിലെ ഒമ്പതുമണിയായപ്പോൾ മാധവൻ അവരെ വിളിച്ചുണർത്തി. അവർ കുളിച്ചു വന്ന് അയ്യപ്പകീർത്തനങ്ങൾ ചൊല്ലി. പിന്നെ അവർ പ്രഭാതഭക്ഷണം കഴിച്ചു.

ഇന്ന് മകരവിളക്ക് ദിവസമാണ്. ശബരിമല ഭക്തജനസാഗരമായി മാറിക്കഴിഞ്ഞു. അവർ ധർമ്മശാസ്താവിൽ മനസ്സർപ്പിച്ച് കീർത്തനങ്ങൾ ആലപിക്കാൻ തുടങ്ങി:

"ഋണു ദേവി മഹഭാഗേ സർവ്വകല്യാണ കാരണേ
മഹാശാസ്തുശ്ച ദേവേശി കവചം പുണ്യവർദ്ധനം
അഗ്നിസ്തംഭ ജലസ്തംഭ സേനാസ്തംഭ വിധായകം
മഹാഭൂതപ്രശമനം മഹാവ്യാധി നിവാരണം
മഹത്ജ്ഞാനപ്രദം പുണ്യം വിശേഷാർക്ക പിതാമഹം
സർവ്വരക്ഷോത്തമം പുംസാ ആയുരാരോഗ്യ വർദ്ധനം

കിമത്ര ബഹുനോക്തേന യം യം കാമയതേ ദ്വിജഃ
തംത മാപ്നോത്യ സന്ദേഹഃ മഹാശാസ്തുഃ പ്രസാദനാത്
കവചസ്യ ഋഷിർബ്രഹ്മാ ഗായത്രീഛന്ദ ഉച്യതേ
ദേവതാ ശ്രീമഹാശാസ്താ ദേവോ ഹരിഹരാത്മജഃ
ഷഡംഗമാചരേദ് ഭക്ത്യാ മായയാ ജാതിയുക്തയാ
ധ്യാനമസ്യ പ്രവക്ഷ്യാമി ശൃണുഷ്വാവഹിതാ പ്രിയെ"

(ശാസ്താ കവചസ്തുതി)

പിന്നീടവർ കേശാദിപാദ സ്തുതി ചൊല്ലി:

"മഹാശാസ്താ ശിരഃ പാതു ഫാലം ഹരിഹരാത്മജഃ
കാമരൂപീ ദൃശഃ പാതു സർവ്വജ്ഞോ മേ ശ്രുതീ സദാ
ഘ്രാണം പാതു കൃപാധ്യക്ഷോ മുഖം ഗൌരി പ്രിയസ്സദാ
വേദാദ്ധ്യായീ ച മേ ജിഹ്വാ പാതു മേ ചിബുകം ഗുരുഃ
കണ്ഠം പാതു വിശുദ്ധാത്മാ സ്കന്ധൌ പാതു സുരാർച്ചിതഃ
ബാഹൂൻ പാതു വിരുപാക്ഷോ കരൌ തു കമലപ്രിയഃ
ഭൂതാധിപോ മേ ഹൃദയം മദ്ധ്യം പാതു മഹാബലഃ
നാഭിം പാതു മഹാവീരോ കമലാക്ഷോവതുകടിം
സനീപിം പാതു വിശ്വോശോ ഗുഹ്യം ഗുഹ്യാർത്ഥവിത്സദാ
ഊരു പാതു ഗജാരൂഢോ വജ്രധാരീ ച ജാനുനീ
ജംഘേ പാത്വം കുശധരോ പാദൌ പാതു മഹാമതിഃ
സർവ്വാംഗം പാതു മേ നിത്യം മഹാമായാവി ശാരദഃ
ഇതീദം കവചം പുണ്യം സർവാഘൌഘന കൃന്തനം
മഹാവ്യാധിപ്രശമനം ജ്ഞാനവാദാർത്ഥദീപികം
ആയുരാരോഗ്യ ജനനം അണിമാദിവിഭൂഷിതം
മഹാവശ്യകരം പ്രോക്തം സർവ്വദാ നാത്ര സംശയഃ
യം യം കാമയതേ പുംസാം തം തമോപ്നോത്യനുഗ്രഹാത്
ത്രിസന്ധ്യം യഃ പഠേദ്വിദ്വാൻ സ യാതി പരമാം ഗതിം

അതിനുശേഷം പാദാദികേശ സ്തുതി ചൊല്ലി:

പുഷ്കലേശായ നമഃ പാദൌ പൂജയാമി
ഭൂതവല്ലഭായ നമഃ ജംഘെ പൂജയാമി
ഇന്ദ്രാദി വന്ദിതായ നമഃ ജാനുനീ പൂജയാമി
ദേവനാഥായ നമഃ ഊരുപൂജയാമി
വേദഗുഹ്യായ നമഃ ഗുഹ്യം പൂജയാമി
മുനി പൂജിതായ നമഃ ഉദരം പൂജയാമി
അനിർദ്ദേശ്യ വപുഷേ നമഃ വക്ഷൌ പൂജയാമി
ഹരിഹരാത്മജായ നമഃ ഹൃദയം പൂജയാമി
ചതുർബാഹവേ നമഃ ബാഹൂൻ പൂജയാമി
സർവ്വായുധ ധരായ നമഃ ശസ്ത്രാണി പൂജയാമി
കംബുകണ്ഠായ നമഃ കണ്ഠം പൂജയാമി
സുമുഖായ നമഃ മുഖം പൂജയാമി
ത്രിലോചനായ നമഃ നേത്രാണി പൂജയാമി
ഹരാത്മജായ നമഃ ലലാടം പൂജയാമി

ജഗന്നേത്ര നമഃ ശിരഃ പൂജയാമി
സർവ്വാധാരായ നമഃ സർവ്വാംഗം പൂജയാമി

പിന്നീടവർ ശാസ്തൃഭുജംഗസ്തോത്രം ചൊല്ലി:

ശ്രിതാനന്ദചിന്താമണി ശ്രീനിവാസം
സദാ സച്ചിദാനന്ദപൂർണപ്രകാശം
ഉദാരം സദാരം സുരാധാരമീശം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

വിഭും വേദവേദാന്തവേദ്യം വരിഷ്ഠം
വിഭൂതിപ്രദം വിശ്രുതം ബ്രഹ്മനിഷ്ഠം
വിഭാസ്വത് പ്രഭാവപ്രഭം പുഷ്കലേഷ്ടം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

പരിത്രാണദക്ഷം പരബ്രഹ്മസൂത്രം
സ്ഫുരച്ചാരുഗാത്രം ഭവധ്വാന്തമിത്രം
പരം പ്രേമപാത്രം പവിത്രം വിചിത്രം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

പരേശം പ്രഭും പൂർണകാരുണ്യരൂപം
ഗിരീശാധിപീഠോജ്ജ്വലച്ചാരുദീപം
സുരേശാദിസംസേവിതം സുപ്രതാപം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

ഗുരും പൂർണലാവണ്യ പാദാദികേശം
ഗരിഷ്ഠം മഹാകോടി സൂര്യപ്രകാശം
കരാംഭോരുഹന്യസ്തവേത്രം സുരേശം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

ഹരീശാനസംയുക്തശക്ത്യേകവീരം
കിരാതാവതാരം കൃപാപാംഗപൂരം
കിരീടാവതംസോജ്ജ്വലത്പിഞ്ഛഭാരം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

മഹായോഗപീഠേ ജ്വലന്തം മഹാന്തം
മഹാവാക്യസാരോപദേശം സുശാന്തം

മഹർഷിപ്രഹർഷപ്രദം ജ്ഞാനകാന്തം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

മഹാരണ്യമന്മാനസാന്തർന്നിവാസാ-
നഹങ്കാരദുർവാരഹിംസ്രാൻ മൃഗാദീൻ
നിഹന്തും കിരാതാവതാരം ചരന്തം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

പൃഥിവ്യാദിഭൂതപ്രപഞ്ചാന്തരസ്ഥം
പൃഥഗ്ഭ്രതചൈതന്യജന്യം പ്രശസ്തം
പ്രധാനം പ്രമാണം പുരാണം പ്രസിദ്ധം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

ജഗജ്ജീവനം പാവനം ഭാവനീയം
ജഗദ്വ്യാപകം ദീപകം മോഹനീയം
സുഖാധാരമാധാരഭൂതം തുരീയം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

ഇഹാമുത്രസത് സൗഖ്യസമ്പന്നിദാനം
മഹദ്യോനിമവ്യാഹൃതാത്മാഭിമാനം
അഹർപുണ്ഡരീകാനനം ദീപ്യമാനം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

ത്രികാലസ്ഥിതം സുസ്ഥിരം ജ്ഞാനസംസ്ഥം
ത്രിധാമത്രിമൂർത്ത്യാത്മകം ബ്രഹ്മസംസ്ഥം
ത്രയീമൂർത്തിമാർത്തിച്ഛിദം ശക്തിയുക്തം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

ഇഡാം പിംഗളാം സത് സുഷുമ്നാം വിശന്തം
സ്ഫുടം ബ്രഹ്മരന്ധ്രസ്വതന്ത്രം സുശാന്തം
ദൃഢം നിത്യനിർവ്വാണമുത്ഭാസയന്തം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

അണുബ്രഹ്മപര്യന്തജീവൈക്യ ബിംബം
ഗുണാകാരമത്യന്ത ഭക്താനുകമ്പം
അനർഘം സുഭോദർക്കമാത്മാവലംബം
പരം ജ്യോതിരൂപം ഭജേ ഭൂതനാഥം

പിന്നീട് മാധവൻ ധർമ്മശാസ്താവിനെ സംബന്ധിച്ച പലതും വിശാഖിനും വൈശാലിക്കും പറഞ്ഞുകൊടുത്തു.

**ശാസ്താവിൻെറ തോരണ വൃക്ഷങ്ങൾ:** ഇത്തി, അത്തി, പേരാല്, അരയാല്. (ശാസ്താവിൻെറ കഷായ (ഔഷധി) വൃക്ഷങ്ങളും ഇവതന്നെയാണ്)

**ശാസ്താവിൻെറ അഷ്ടമംഗലങ്ങൾ** : ദർപ്പണം (വാൽക്കണ്ണാടി), പൂർണ്ണകുംഭം, വൃഷഭം (കാള), ചാമരദ്വയം (ഉദയ ചാമരം), ശ്രീവത്സം, സ്വസ്തികം, ശംഖ്, ദീപം (വിളക്ക്)

**ശാസ്താവിൻെറ നിർമ്മാല്യധാരി** : ഘോഷവാൻ (ദേവന് സമർപ്പിക്കുന്ന പൂവ്, പൂമാല, നിവേദ്യം മുതലായ നിർമ്മാല്യങ്ങൾ പിന്നീട് നിർമ്മാല്യധാരിയ്ക്കാണ് സമർപ്പിക്കുന്നത്. ദേവീദേവന്മാർക്ക് പ്രത്യേകം പ്രത്യേകം നിർമ്മാല്യധാരികളുണ്ട്. മഹാവിഷ്ണുവിന് വിഷ്വക്സേനൻ, സുബ്രഹ്മണ്യന് ദൂർത്തസേനൻ, ശിവന് ചണ്ഡേശ്വരൻ, ദുർഗ്ഗയ്ക്ക് മുണ്ഡിനി, ഗണപതിക്ക് കുംഭോദരൻ, ശങ്കരനാരായണന് ചണ്ഡസേനൻ എന്നിങ്ങനെ.

**ശാസ്താവിൻെറ അർഘ്യദ്രവ്യങ്ങൾ :** പാല്, കടുക്, താമരപ്പൂവ്, എള്ള്, കുശ, അഷ്ടഗന്ധം.

ശാസ്താവിൻെറ ആചമന ദ്രവ്യങ്ങൾ : ഏലവംഗം, അഷ്ടഗന്ധജലം, പതിമുകം.

**ശാസ്താവിൻെറ ഫലദ്രവ്യങ്ങൾ :** നെല്ലിക്ക, മാങ്ങ, കൂവളക്കായ്, നാളികേരം, ചക്ക, മാതളനാരങ്ങ, ചെറുനാരങ്ങ, കദളിക്കായ. (ശിവൻ, വിഷ്ണു, ഗണപതി എന്നീ ദേവന്മാർക്കും ഇവതന്നെയാണ് ഫലദ്രവ്യങ്ങൾ)

**ശാസ്താവിൻെറ രത്നങ്ങൾ :** ശിവൻെറ രത്നങ്ങളോ വിഷ്ണുവിൻെറ രത്നങ്ങളോ ഇവയിൽ ഏതെങ്കിലും ശാസ്താവിൻെറ രത്നങ്ങളായി കണക്കാക്കാം. ശിവന് : മുക്താവൈഡൂര്യവജ്രം മണിമരതക ഗോമേദകപുഷ്യേന്ദ്രനീലം. (മുത്ത്, വൈഡൂര്യം, വജ്രം, മാണിക്യം, മരതകം, ഗോമേദകം, പുഷ്യരാഗം, ഇന്ദ്രനീലം എന്നീ എട്ട് രത്നങ്ങൾ)

വിഷ്ണുവിന് : മുക്താപ്രവാളിദിധ കുലിശ വിഡൂരോദ്ഭവാം ഭോജരാഗം. (മുത്ത്, പവിഴം, വൈരം, വൈഡൂര്യം, പത്മരാഗം)

**ശാസ്താവിൻെറ ലോഹങ്ങൾ :** സ്വർണ്ണം, വെള്ളി, ചെമ്പ്, ഇരുമ്പ്, ചെമ്പ്രാക്കൊട്ടി. (ചെമ്പ് അധികം ചേർന്ന സ്വർണ്ണം)

വിഷ്ണുവിനും ഇതേ ലോഹങ്ങൾ തന്നെയാണ്.

ശാസ്താവിൻെറ അഷ്ടഗന്ധങ്ങൾ : കൊട്ടം, മുരം, അകില്, ചന്ദനം, ഇരുവേലി, രാമച്ചം, കുങ്കുമം, മാഞ്ചി. (വിഷ്ണു, ഗണപതി, ശിവൻ എന്നീ ദേവന്മാർക്കും ഇവതന്നെയാണ് അഷ്ടഗന്ധങ്ങൾ)

**ശാസ്താവിൻെറ മുളദ്രവ്യങ്ങൾ :** നെയ്യ്, ഉഴുന്ന്, യവം, തിന, എള്ള്, തുവര, മുതിര, ഗോതമ്പ്, മുളനെല്ല്, വരിനെല്ല്.

**ശാസ്താവിൻെറ പുഷ്പങ്ങൾ :** മുല്ല, ചമ്പകം, പിച്ചകം, വെളുത്ത നന്ത്യാർവട്ടം, ഇലഞ്ഞി, കുറുമൊഴിമുല്ല, താമര, ഇരുവാച്ചി മുല്ല, കുരുക്കുത്തി മുല്ല എന്നിങ്ങനെ ഒമ്പത് പുഷ്പങ്ങൾ. വിഷ്ണുവിനും ഇവതന്നെയാണ് പുഷ്പങ്ങൾ.

മുൻസൂചിപ്പിച്ച പുഷ്പങ്ങളെ കൂടാതെ മഹാശാസ്ത്യ പൂജാകല്പദ്രുമത്തിൽ ശാസ്താവിൻെറ വേറെയും ചില പുഷ്പങ്ങളെപറ്റി പറയുന്നുണ്ട്:

ഓം കൽഹാര കുസുമപ്രിയായ നമഃ
ഓം മന്ദാര കുസുമപ്രിയായ നമഃ
ഓം ബന്ധൂക കുസുമപ്രിയായ നമഃ
ഓം ശിരീഷ കുസുമപ്രിയായ നമഃ
ഓം കേതകീ കുസുമപ്രിയായ നമഃ

സമയം പോയതറിഞ്ഞില്ല. സൂര്യഭഗവാൻ ശബരിമല തങ്കശ്രീകോവിലിൻെറ നേരെ മുകളിലെത്തി. സൂര്യൻെറ ഉഗ്രരശ്മികളുടെ തഴുകലിൽ ശ്രീകോവിൽ വെട്ടിത്തിളങ്ങി. മാധവനും മക്കളും ഊണു കഴിച്ചതിനുശേഷം ശബരിമലപരിസരത്തു കൂടി അല്പം ചുറ്റിനടന്നു. വീണ്ടും അവർ മുറിയൽ വന്ന് അല്പം മയങ്ങി. ആരോ വാതിലിൽ മുട്ടിവിളിച്ചു: സ്വാമിമാരേ, എഴുന്നേറ്റ് കതകു തുറക്കൂ. മാധവനും മക്കളും ഞെട്ടിയുണർന്ന് കതക് തുറന്നു. തലേദിവസം വന്ന അതേ പോലീസ് സ്വാമി. സ്വാമി പറഞ്ഞു: സന്നിധാനവും പരിസരവും ജനസമുദ്രമായി. എൻെറ കൂടെ വന്നാൽ മകരജ്യോതിയൊക്കെ കാണാനുള്ള അവസരം ഉണ്ടാക്കിത്തരാം. കാലും മുഖവും കഴുകി, മുറി പൂട്ടി അവർ പോലീസ് സ്വാമിയെ അനുഗമിച്ചു.

ധർമ്മശാസ്താവിൻെറ മായാവിലാസം! എങ്ങനെയോ പോലീസ് സ്വാമി അവരെയുംകൊണ്ട് സന്നിധാനത്തിലെത്തി. കൊടിമരത്തിൻെറ വലത്തുഭാഗത്തേക്ക് അവരെ മാറ്റിനിർത്തിയിട്ട് സ്വാമി പറഞ്ഞു: ഇവിടെനിന്ന് എങ്ങോട്ടും പോകരുത്. തിരുവാഭരണ വരവും പിന്നീട് മകരനക്ഷത്രവും മകരജ്യോതിയുമെല്ലാം ഇവിടെ നിന്നാൽ ഭംഗിയായി കാണാം. വിശാഖിനെയും വൈശാലിയെയും തലോടിയിട്ട് പോലീസ് സ്വാമി നടന്നുനീങ്ങി.

***വിശാഖും വൈശാലിയും തിരുവാഭരണ ഘോഷയാത്രയെപ്പറ്റി അറിയാൻ വെമ്പൽ കാട്ടി.***

പറഞ്ഞു തരാമല്ലോ. മാധവൻ തുടർന്നു: പന്തളം രാജാവ് മണികണ്ഠന് നൽകിയതാണ് തിരുവാഭരണം. ഇത് പന്തളം വലിയകോയിക്കൽ ക്ഷേത്രത്തിലാണ് സൂക്ഷിക്കുന്നത്. തിരുവാഭരണംമൂന്ന് പെട്ടികളിലായാണ് സൂക്ഷിക്കുന്നത്. ഒന്നാമത്തെ പെട്ടിയിൽ കിരീടത്തോടുകൂടിയ തിരുമുഖം, വാൾ, ചുരിക, അരപ്പട്ട, ശരപ്പൊളി മാല, വില്വദളമാല, എരിക്കിൻപൂമാല, നവരത്നമോതിരം, പൂർണ്ണ, പുഷ്ക്കല, ആന, കുതിര എന്നിവകളാണ്. രണ്ടാമത്തെ പെട്ടിയിൽ തങ്കത്തിൽ നിർമ്മിച്ച കലശക്കുടമാണ്. മൂന്നാമത്തെ പെട്ടിയിൽ സ്വർണ്ണക്കുമിളകളോടുകൂടിയ ചുവപ്പ്, കറുപ്പ് എന്നീ നിറങ്ങളിലുള്ള രണ്ട് കൊടികൾ, നെറ്റിപ്പട്ടം, തിടമ്പിൻെറ ഉറ എന്നിവയാണ്.

ജനുവരി പന്ത്രണ്ടാം തീയതി ഉച്ചയോടെയാണ് തിരുവാഭരണ ഘോഷയാത്ര പന്തളം വലിയകോയിക്കൽ ശാസ്താക്ഷേത്രത്തിൽനിന്നും പുറപ്പെടുന്നത്. തിരുവാഭരണം പുറത്തേക്ക് എടുക്കുന്നതിനുമുമ്പ് നട അടച്ചശേഷം വലിയ തമ്പുരാൻെറ സാന്നിദ്ധ്യത്തിൽ പൂജകളും ദീപാരാധനയും നടത്തും. തുടർന്ന് പൂമാലകൾ ചാർത്തി നീരാജനം ഉഴിഞ്ഞ് പേടകങ്ങൾ അടച്ച് ഘോഷയാത്രയ്ക്ക് സജ്ജമാക്കും. ഈ സമയം പൂജിച്ച ഉടവാൾ മേൽശാന്തി വലിയ തമ്പുരാന് നൽകും. വാൾ സ്വീകരിച്ച് വലിയ തമ്പുരാൻ മേൽശാന്തിയ്ക്ക് പണക്കിഴി നൽകും. ഉടവാൾ പിന്നീട് തമ്പുരാൻ പ്രതിനിധിയ്ക്ക് കൈമാറും. തിരുവാഭരണ പേടകങ്ങൾ തലയിലേന്തി വഹിക്കുന്നത് മുഖ്യപ്രതിനിധിയും ഉൾപ്പെടെ പതിനെട്ട് അംഗങ്ങൾ അടങ്ങിയ ഒരു സംഘവുമായിരിക്കും. വലിയ തമ്പുരാൻ ഭസ്മം നൽകി അവരെ അനുഗ്രഹിക്കുന്നതോടെ ചടങ്ങുകൾ അവസാനിക്കും. തുടർന്ന് ശരണം വിളികളോടെ പേടകങ്ങൾ ഒന്നൊന്നായി നിയോഗിക്കപ്പെട്ടവർ തലയിലേറ്റും. ഈ സമയം കൃഷ്ണപ്പരുന്ത് മൂന്നു തവണ വലിയകോയിക്കൽ ക്ഷേത്രത്തിനു മുകളിൽ വട്ടമിട്ട് പറക്കും. വാദ്യമേളങ്ങളുടെയും അയ്യപ്പ ഭക്തന്മാരുടെയും അകമ്പടിയോടെയാണ് പിന്നീടുള്ള യാത്ര. തൊട്ടു പിന്നാലെ പല്ലക്കിൽ വലിയ തമ്പുരാൻെറ ഒരു പ്രതിനിധിയും തിരുവാഭരണത്തെ അനുഗമിക്കും.

ഘോഷയാത്ര കുളനട, ഉള്ളന്നൂർ, ആറന്മുള, കോഴഞ്ചേരി വഴി അയിരൂർ ക്ഷേത്രത്തിലെത്തി അന്നവിടെ വിശ്രമിക്കും. പിറ്റേ ദിവസം ഇടപ്പാവൂർ, റാന്നി, ഇടകുളം, വടശ്ശേരിക്കര വഴി ളാഹയിലെത്തി അവിടെ തങ്ങും. മൂന്നാം ദിവസമായ ജനുവരി പതിനാലാം തീയതി നിലയ്ക്കൽ, കൊല്ലമൂഴി, പുളിയാമ്പുഴ, വലിയാനവട്ടം വഴി ചെറിയാനവട്ടത്തെത്തി നീലിമല കയറി വൈകുന്നേരം ശരംകുത്തിയിലെത്തും.

തിരുവാഭരണ ഘോഷയാത്രയെ അനുഗമിക്കുന്ന തമ്പുരാൻ ചെറിയാനവട്ടത്ത് താമസിച്ച് ജനുവരി പതിനാറിന് (മകരം മൂന്ന്) മാത്രമേ മലകയറുകയുള്ളു. ശരംകുത്തിയിലെത്തുന്ന തമ്പുരാനെ മേൽശാന്തിയും സംഘവും രാജോചിതമായി സ്വീകരിച്ച് സന്നിധാനത്തിലേക്ക് ആനയിക്കും. അവിടെ മേൽശാന്തി തമ്പുരാൻെറ കാൽ കഴുകി, പതിനെട്ടാം പടിയിൽ ഉടയ്ക്കുവാനുള്ള നാളികേരം നൽകും. പതിനെട്ടാംപടി കയറി ദർശനം നടത്തിയശേഷം തമ്പുരാൻ മാളികപ്പുറത്തേക്ക് പോകും.

മാധവൻ ഇത്രയും പറഞ്ഞപ്പോൾ തിരുവാഭരണ ഘോഷയാത്ര ശരംകുത്തിയിൽ എത്തിയിരുന്നു. അവിടെ അധികാരികൾ ഘോഷയാത്രയെ എതിരേറ്റ് സന്നിധാനത്തേക്ക് ആനയിക്കുകയാണ്. വെളിച്ചപ്പാട്, തീവെട്ടി, വാദ്യമേളങ്ങൾ എന്നിവയുടെ അകമ്പടിയോടെയാണ് അവിടെനിന്നുള്ള വരവ്. തിരുവാഭരണത്തിൻെറ വരവറിയിച്ചുകൊണ്ട് കൃഷ്ണപ്പരുന്ത് വാനിൽ വട്ടമിട്ടു പറക്കുന്നതുകണ്ട് ഭക്തജനങ്ങൾ ശരണഘോഷം മുഴക്കി. കൃഷ്ണപ്പരുന്ത് കണ്ണിൽനിന്നും മറയുന്നതുവരെയും വിശാഖും വൈശാലിയും കൈകൂപ്പി ശരണംവിളിച്ചുനിന്നു.

തിരുവാഭരണം പൊന്നുപതിനെട്ടാംപടിയും കടന്ന് മുകളിലെത്തി. ശബരിമ

ലയും സന്നിധാനവും ഭക്തിസാഗരത്തിൽ ആറാടുകയാണ്. നെയ്യുടേയും കർപ്പൂരത്തിൻെറയും ചന്ദനധൂപത്തിൻെറയും സുഗന്ധം അന്തരീക്ഷമാകെ നിറഞ്ഞുനിന്നു. കുങ്കുമവർണ്ണ മേഘങ്ങൾപോലും ഭക്തിലഹരിയിൽ ലയിച്ചുനിന്നു.

നിമിഷങ്ങൾ കടന്നുപോയി. തിരുവാഭരണം ചാർത്തി ദീപാരാധനയ്ക്ക് നട തുറന്നു. കർപ്പൂരദീപനാളംകൊണ്ട് സന്നിധാനം സ്വർണ്ണപ്രഭയിൽ തിളങ്ങി. ആ ധന്യ മുഹൂർത്തം വന്നെത്തി. കിഴക്കേ വാനിൽ മകരനക്ഷത്രം ഉദിച്ച് പുഞ്ചിരിതൂകി നിന്നു. ഇത് ധർമ്മശാസ്താവിൻെറ ജന്മനക്ഷത്രമായ ഉത്രം നക്ഷത്രമാണെന്നും വിശ്വാസമുണ്ട്. (ഉത്തിര ഫൽഗുനീ നക്ഷത്രെവാ സ്വർണ്ണ, രജത, താമ്ര ചന്ദനാദി കൃത പ്രതിമായാം ശാസ്താരം പൂജയേത് എന്നാണ് മന്ത്രം)

നിമിഷങ്ങൾ! അതാ, പൊന്നമ്പലമേട്ടിൽ, കാന്തമലയുടെ കിഴക്കുഭാഗത്ത് മകരജ്യോതി തെളിഞ്ഞു. ഒന്നല്ല, രണ്ടല്ല, മൂന്നു പ്രാവശ്യം ജ്യോതി മിന്നിമറഞ്ഞു. ശബരീശ സന്നിധിയിൽ നിന്നു നോക്കിയാൽ പൊന്നമ്പലമേട്ടിൽ കിഴക്കൻ ചക്രവാളത്തെ ചുംബിച്ചുനിൽക്കുന്നതുപോലെയാണ് ജ്യോതി തെളിയുന്നത്. പതിനെട്ട് മലകൾ ഉൾക്കൊള്ളുന്ന പൂങ്കാവനത്തിൻെറ കിഴക്കേ അതിരുകൂടിയാണ് പൊന്നമ്പലമേട്. പുൽമേട്, പാണ്ടിത്താവളം, പ്ലാപ്പള്ളി അട്ടത്തോട്, ശരംകുത്തി, നീലിമല, മരക്കൂട്ടം, ഹിൽടോപ്പ്, ചാലക്കയം എന്നിവടിങ്ങളെല്ലാം ശരണഘോഷങ്ങളാൽ മുഴങ്ങി. ശബരിമല ഒരു ആദ്ധ്യാത്മിക സ്വർഗ്ഗമായി മാറി. വിശാഖും വൈശാലിയും ഈ അത്ഭുതക്കാഴ്ചകൾകണ്ട് ആഹ്ലാദഭരിതരായി തുള്ളിച്ചാടി.

മാധവനും കുട്ടികളും കാഴ്ചകളെല്ലാംകണ്ട് മുറിയിലേക്ക് മടങ്ങി. വിശാഖിനും വൈശാലിയ്ക്കും ഉറക്കമേ വന്നില്ല. അവർ ഓരോന്ന് ചോദിച്ചുകൊണ്ടേയിരുന്നു.

***മകര സംക്രമം, മകരവിളക്ക് എന്നൊക്ക പറഞ്ഞാൽ എന്താണച്ഛാ?***

വൈശാലിയുടെ സംശയത്തിന് മാധവൻ പറഞ്ഞു: സൂര്യൻ ധനു രാശിയിൽ നിന്നും മകരം രാശിയിലേക്ക് കടക്കുന്ന ധന്യമുഹൂർത്തമാണ് മകരസംക്രമം. മകര സംക്രമം മുതൽ കർക്കടക സംക്രമം വരെയുള്ള കാലം സൂര്യൻെറ വടക്കോട്ടുള്ള ഗതിയാണ്. അതായത് ഉത്തരായനകാലം. കർക്കടക സംക്രമം മുതൽ മകരസംക്രമം വരെയുള്ള കാലം സൂര്യൻെറ തെക്കോട്ടുള്ള ഗതിയാണ്. അതായത് ദക്ഷിണായന കാലം. ഉത്തരായനകാലം പുണ്യാദികർമ്മങ്ങൾക്കെല്ലാം ഉത്തമമാണ്.

മകരവിളക്ക് എന്ന് പറയുന്നത് മകരസംക്രമ പൂജ കഴിഞ്ഞ് രാത്രി മാളികപ്പുറത്തമ്മ മണിമണ്ഡപത്തിൽനിന്ന് ആനപ്പുറത്ത് എല്ലാവിധ അലങ്കാരങ്ങളോടുംകൂടി വിളക്കിനെഴുന്നെള്ളിക്കുന്നതാണ്. മാളികപ്പുറത്തമ്മ മണ്ഡപത്തറയിൽ ശാർദ്ദൂലാധിരൂഢനായ ശാസ്താവിൻെറ രൂപം വരച്ച് പ്രത്യേക പൂജകൾചെയ്ത് പാട്ടും നടത്തുന്നു. അവിടെനിന്നാണ് വിളക്കിനെഴുന്നെള്ളിക്കുന്നത്. പതിനെട്ടാംപടിക്കൽ എഴുന്നെള്ളിയെത്തുമ്പോൾ അവിടെ നിലപാടുനിന്ന് വേട്ടവിളി (പള്ളിനായാട്ടു വിളി) നടത്തും. അവിടെനിന്ന് മാളികപ്പുറത്തേക്ക് മടങ്ങിപ്പോകും.

മാളികപ്പുറത്തുനിന്നും വാദ്യമേളങ്ങളോടെ ശരംകുത്തിയിലേക്കുള്ള യാത്ര നയ

നാനന്ദകരമാണ്. പക്ഷേ ശരംകുത്തിയിലെ കന്നിക്കെട്ടുകാരുടെ ശരങ്ങൾകണ്ട്, ഈ വർഷവും അയ്യപ്പൻ തന്നെ വിവാഹം കഴിക്കുകയില്ലെന്ന നിരാശയോടെ മാളികപ്പുറത്തമ്മയുടെ തിരിച്ചുവരവ് ദുഃഖകരമാണ്. അപ്പോൾ വാദ്യമേളങ്ങളൊന്നുമില്ലാതെ മൗനമായിട്ടാണ് തിരിച്ചുപോകുന്നത്.

മകരവിളക്ക് കഴിഞ്ഞ് മൂന്നാം ദിവസം പൊൻചുരിക ചാർത്തി കണ്ടു തൊഴുന്നത് വളരെ വിശേഷമാണ്. ഏഴാം ദിവസമാണ് മാളികപ്പുറത്ത് വനദേവതകൾക്കുവേണ്ടി കുരുതി നടത്തുന്നത്.

***ധർമ്മശാസ്താവിൻെറ നാല് അവസ്ഥകളിലുള്ള പ്രധാന ക്ഷേത്രങ്ങൾ ഏതെല്ലാമാണ്?***

അതും പറഞ്ഞുതരാം. മാധവൻ ചുരുക്കിപ്പറഞ്ഞു: കുളത്തൂപ്പുഴയിൽ ബാല്യം, ആര്യൻകാവിൽ കൗമാരം, അച്ചൻകോവിലിൽ ഗൃഹസ്ഥം, ശബരിമലയിൽ സന്യാസം എന്നിങ്ങനെയാണ് ശാസ്താവിൻെറ പല അവസ്ഥകളിലുള്ള ക്ഷേത്രങ്ങൾ. കാന്തമലയിൽ വാനപ്രസ്ഥം ആണെന്നാണ് സങ്കല്പം.

***പുതിയ മേൽശാന്തിയുടെ സ്ഥാനാരോഹണ ചടങ്ങുകൾ എന്തൊക്കെയാണെന്ന് പറഞ്ഞുതരാമോ?***

അതും പറഞ്ഞുതരാം മക്കളേ. മാധവൻ തുടർന്നു. പുറപ്പെടാ ശാന്തിയായി പുതിയ മേൽശാന്തിയുടെ സ്ഥാനാരോഹണം നടക്കുന്നത് ഓരോ വർഷവും നട തുറക്കുന്ന തുലാം 30-ാം തീയതി വൈകുന്നേരമാണ്.

തന്ത്രിയുടെ കാർമ്മികത്വത്തിൽ ഒറ്റക്കലശം പൂജിയ്ക്കും. സോപാനത്തിൽ നിലവിളക്കിനു മുമ്പിൽ പീഠത്തിൻ മേൽശാന്തിയെ ഇരുത്തി തന്ത്രിയുടെ കാർമ്മികത്വത്തിൽ കലശാഭിഷേകം നടത്തും. പിന്നീട് കൈ പിടിച്ച് ശ്രീകോവിലിൽ എത്തിച്ച് അയ്യപ്പവിഗ്രഹത്തിനു സമീപം ഇരുത്തും. അതിനുശേഷം അയ്യപ്പ മൂലമന്ത്രവും പൂജാവിധികളും പറഞ്ഞുകൊടുക്കും.

അന്നു രാത്രിയിൽ ഹരിവരാസനം ചൊല്ലി നട അടച്ചശേഷം പഴയ മേൽശാന്തി ശ്രീകോവിലിൻെറ താക്കോൽ ക്ഷേത്രമാനേജർക്ക് കൈമാറും. മാനേജർ അത് പുതിയ മേൽശാന്തിയെ ഏല്പിക്കും. വൃശ്ചികം ഒന്നാം തീയതിയിലെ പുലരിയിൽ ക്ഷേത്രനട തുറക്കുന്നത് പുതിയ മേൽശാന്തിയാണ്.

***മകരവിളക്ക് തീർത്ഥാടനത്തിൻെറ സമാപന ചടങ്ങുകൾ എന്തെല്ലാമാണ്?***

മകരവിളക്ക് തീർത്ഥാടന സമാപന ദിവസം കുരുതിയുടെ പിറ്റേദിവസം വെളുപ്പിന് പന്തളത്ത് തമ്പുരാൻ സോപാനത്തിൽ എത്തി അയ്യപ്പനെ വണങ്ങും. ഇതുകഴിഞ്ഞ് മേൽശാന്തി ശ്രീകോവിൽ അടച്ച് താക്കോൽ തമ്പുരാനെ ഏല്പിക്കും. ഒരു

വർഷത്തെ പൂജയുടെ മിച്ചമായി ഒരു പണക്കിഴിയും തമ്പുരാന് നൽകും. അടുത്ത തീർത്ഥാടനം വരെയുള്ള ക്ഷേത്രകാര്യങ്ങൾ നിർവ്വഹിക്കണമെന്ന അഭ്യർത്ഥന യോടെ തമ്പുരാൻ മേൽശാന്തിയ്ക്ക് താക്കോൽ തിരിച്ചു നൽകും. കൂടെ ചെലവി നായി ഒരു പണക്കിഴിയും നൽകും.

പന്തളം രാജപ്രതിനിധിയുടെ സാന്നിദ്ധ്യത്തിൽ മാളികപ്പുറത്തു നടത്തുന്ന കുരുതി ഭൂതഗണങ്ങളെ പ്രീതിപ്പെടുത്താനാണ്. പണ്ട് മൃഗങ്ങളെയായിരുന്നു കുരുതി കഴിച്ചിരുന്നത്. ഇന്ന് അതിന്റെ പ്രതീകമായി കുമ്പളങ്ങ മുറിച്ചാണ് കുരുതി നടത്തുന്നത്. കുമ്പളങ്ങ, വെള്ളരിക്ക ഇവയൊക്കെ മനുഷ്യശരീരത്തോടു സാമ്യമു ള്ളതായിട്ടാണ് ഗണിക്കുന്നത്. ഇവയിലെ ജലത്തെ രക്തമായിട്ടാണ് കരുതുന്നത്. മണിമണ്ഡപത്തിനു മുന്നിൽ കുരുത്തോലകൾകൊണ്ട് അലങ്കരിച്ച് പ്രത്യേകം തയ്യാർചെയ്യുന്ന മണ്ഡപത്തിലാണ് കുരുതി നടത്തുന്നത്. മഞ്ഞൾപ്പൊടിയും അരി പ്പൊടിയുംകൊണ്ട് കളംവരച്ച് നിലവിളക്കുകൾ കൊളുത്തി മലദൈവങ്ങളെ ധ്യാനിച്ച് കുമ്പളങ്ങ ഒരുക്കിവച്ച് തീപ്പന്തങ്ങൾ തെളിക്കും. കുറുപ്പ് ഭക്തിയിൽ ഉറ ഞ്ഞുതുള്ളും. മഞ്ഞൾപ്പൊടിയും ചുണ്ണാമ്പും ചേർത്തു കലക്കിയുണ്ടാക്കിയ 'നി ണം' ബലിതൂകും.

പിന്നീട് പന്തളത്ത് തമ്പുരാൻ അയ്യപ്പ സന്നിധിയിൽ ദർശനം നടത്തും. ഈ സമയം വേറൊരു ഭക്തരേയും സന്നിധിയിൽ ദർശനത്തിന് അനുവദിക്കുകയില്ല. നട അടയ്ക്കുന്നതിനുമുമ്പ് ഭഗവാനെ ഭസ്മാഭിഷേകം നടത്തും. തലയിൽ നേര്യതു കൊണ്ട് കെട്ടും. ജപമാലയും വടിയും വില്ലും ശരവും അണിയിപ്പിക്കും. തമ്പുരാൻ ദർശനം നടത്തിക്കഴിഞ്ഞാൽ മേൽശാന്തി ഹരിവരാസനം ചൊല്ലി നടയടച്ച് താക്കോൽ കൈമാറും. താക്കോലും പണക്കിഴിയും തിരികെ മേൽശാന്തിയ്ക്ക് നൽ കിയിട്ട് തമ്പുരാൻ തിരുവാഭരണങ്ങളുമായി പടിയിറങ്ങുന്നതോടെ തീർത്ഥാടന കാലത്തെ ചടങ്ങുകൾ പൂർത്തിയാകും.

പന്തളത്തേക്കുള്ള മടക്കയാത്രയിൽ വൈകുന്നേരം തിരുവാഭരണങ്ങൾ റാന്നി പെരുനാട് ക്ഷേത്രത്തിൽ ചാർത്തും. ശബരിമല കഴിഞ്ഞാൽ തിരുവാഭരണം ചാർത്തി ദീപാരാധന നടത്തുന്നത് പെരുനാട്ടിൽമാത്രമാണ്.

### *ശബരിമലയിലെ പ്രധാന ആഘോഷങ്ങൾ എന്തൊക്കെയാണ്?*

ശബരിമലയിലെ പ്രധാന തീർത്ഥാടനം വൃശ്ചികം ഒന്നാം തീയതി മുതൽ മക രവിളക്ക് കഴിഞ്ഞ് മകരം ഏഴാം തീയതിവരെയാണ്. ഇതുകൂടാതെ മറ്റ് മലയാള മാസം ഒന്നാംതീയതി മുതൽ അഞ്ചാം തീയതിവരെയും. വിഷു, ഓണം എന്നീ വിശേ ഷദിനങ്ങളും പ്രധാനമാണ്. ശബരിമലയിൽ വിഷുക്കണി കണ്ടു തൊഴാൻ ലക്ഷോ പലക്ഷം അയ്യപ്പന്മാരാണ് എത്തുന്നത്. കണിയൊരുക്കി ആദ്യം ഭഗവാനെ കണി കാണിയ്ക്കും. അതിനുശേഷമാണ് ഭഗവാനുവച്ച കണി ഭക്തർ കണ്ട് തൊഴുന്നത്. ഭക്തർക്ക് മേൽശാന്തി വിഷുക്കൈനീട്ടവും നൽകാറുണ്ട്. ശബരിമലയിൽ കൊടിക യറി 10 ദിവസത്തെ ഉത്സവം മീനമാസത്തിലെ ഉത്രം ആറാട്ടോടുകൂടിയാണ് സമാ

പിക്കുന്നത്.

ഉത്രാട സദ്യയും തിരുവോണ സദ്യയും ഏറ്റവും പ്രധാനപ്പെട്ടതാണ്. ശബരിമലയിൽ ആദ്യമായി ഓണസദ്യ ചടങ്ങ് ആരംഭിച്ചത് 1127 ചിങ്ങം 25-ാംതീയതിയാണ്.

ഐശ്വര്യ സമൃദ്ധിയ്ക്കുവേണ്ടി ശബരിമലയിൽ വർഷംതോറും നടത്തുന്ന ഒരു ആഘോഷമാണ് 'നിറപുത്തരി.' വയലുകളിൽനിന്നും കൊയ്തെടുത്ത ആദ്യ കതിരുകൾ കറ്റകളാക്കി ഭക്തർ രാവിലെ മുഹൂർത്തത്തിനുമുമ്പുതന്നെ കൊടിമരത്തിനു താഴെ ആൽത്തറയിൽ ഭഗവാന് സമർപ്പിക്കും. തുടർന്ന് തന്ത്രിയും മേൽശാന്തിയും പതിനെട്ടാംപടി ഇറങ്ങിവന്ന് കറ്റകളിൽ തീർത്ഥം തളിച്ച് ശുദ്ധിവരുത്തും. ശരണഘോഷങ്ങളുടെയും പഞ്ചവാദ്യത്തിൻെറയും അകമ്പടിയോടെ മേൽശാന്തിയും പരികർമ്മികളും ചേർന്ന് കറ്റകൾ തലയിലേന്തി പ്രദക്ഷിണമായി ഗണപതിഹോമ മണ്ഡപത്തിൽ എത്തിക്കും. തന്ത്രിയുടെ കാർമ്മികത്വത്തിൽ ലക്ഷ്മീപൂജ നടത്തിയശേഷം അവ വിഗ്രഹത്തിനു മുമ്പിൽ അർപ്പിച്ച് പൂജകൾ ചെയ്ത് കറ്റകളിൽ ദേവചൈതന്യം നിറയ്ക്കും. ഇതിനുശേഷം ശ്രീകോവിലിലും സോപാനത്തും തന്ത്രിയും മേൽശാന്തിയും ചേർന്ന് കറ്റകൾ കെട്ടിത്തൂക്കും. പുന്നെല്ല് കുത്തിയെടുത്ത് അവ അയ്യപ്പന് നിവേദിക്കുകയും പൂജിച്ച നെൽക്കതിരുകൾ ഭക്തർക്ക് പ്രസാദമായി നൽകുകയും ചെയ്യുന്നതോടെ നിറപുത്തരിച്ചടങ്ങുകൾ അവസാനിക്കും. ഇതിനു ശേഷം ഉഷഃപൂജയും മറ്റു പൂജകളും നടക്കും.

***ശബരിമലയിൽ ഇന്നുകാണുന്ന ആധുനിക സൗകര്യങ്ങളൊക്കെ എന്നുമുതലാണ് നടപ്പാക്കിയത്?***

പഴയ കാലങ്ങളിൽ മകരവിളക്കു ദിവസം മാത്രമേ ഭക്തർ ശബരിമലയിൽ ദർശനം നടത്തിയിരുന്നുള്ളൂ. വന്യമൃഗങ്ങളെ ഭയന്ന് ദുർഘടമായ വനവീഥികളിലൂടെ വന്നെത്തുന്നവർ ഏതാണ്ട് ആയിരം പേർമാത്രം! 1940 മുതൽ 1955 വരെ ശബരിമലയിൽ വന്ന ഭക്തരുടെ എണ്ണം 4000-നും 5000-നും ഇടയിലായിരുന്നു. എന്നാൽ ഇന്ന് വൃശ്ചികം ഒന്നു മുതൽ മകരവിളക്കുവരെ കുറഞ്ഞത് നാലുകോടിയോളം ഭക്തരാണ് ദർശനത്തിന് എത്തുന്നത്.

1969-70കളിലാണ് ശബരിമല സന്നിധാനത്തിൽ ആദ്യമായി വൈദ്യുതി എത്തിക്കാൻ കഴിഞ്ഞത്. കൊച്ചുപമ്പയിൽനിന്നും പതിനാറ് കിലോമീറ്റർ വനത്തിലൂടെ ഇലക്ട്രിക് ലൈൻ വലിച്ചാണ് ഇത് സാധിച്ചത്. ജലവിതരണപദ്ധതി തുടങ്ങിയത് 1950-52 വർഷങ്ങളിലായിരുന്നു. 1980-83-ൽ പമ്പയിൽ വാട്ടർ അതോറിറ്റി പമ്പിംഗ് സ്റ്റേഷൻ ആരംഭിച്ചു.

1942-ൽ തിരുവിതാംകൂർ മഹാരാജാവും ദിവാനും ശബരിമല ദർശനം നടത്തി. ചങ്കറ എസ്റ്റേറ്റ് വഴി വന്ന രാജാവ് അന്ന് എസ്റ്റേറ്റിൽ ഒരു ഗസ്റ്റ്ഹൗസ് പണിയിച്ചു. ഇതാണ് ശബരിമലയെ ഉദ്ദേശിച്ച് ആദ്യമായി നിർമ്മിച്ച ഗസ്റ്റ് ഹൗസ്.

തമിഴ് സിനിമാ നടനായിരുന്ന എം. എൻ. നമ്പ്യാരുടെ വകയായി 1965-ൽ ആദ്യ

മായി സന്നിധാനത്തിൽ ഭക്തർക്ക് താമസസൗകര്യത്തിനായി ഒരു കെട്ടിടത്തിന് തറക്കല്ലിട്ടു. പ്രശസ്ത നാടകകൃത്തായിരുന്ന ടി. എസ്. രാജമാണിക്കൻപിള്ള ഒരു മകരവിളക്കു ദിവസം ശബരിമലയിൽ വന്ന് ദർശനം നടത്തി. അതിനുശേഷം അദ്ദേഹവും എം എൻ. നമ്പ്യാരുമാണ് ശബരിമലയുടെ മാഹാത്മ്യം തമിഴ്നാട്ടിൽ പ്രചരിപ്പിച്ചത്. അന്നുമുതലാണ് തമിഴ്നാട്ടിൽനിന്നും ഭക്തജനങ്ങൾ ശബരിമലയിലേക്ക് പ്രവഹിക്കാൻ തുടങ്ങിയത്. പിന്നീട് ആന്ധ്ര, കർണ്ണാടകം എന്നീ സംസ്ഥാനങ്ങളിൽനിന്നും തീർത്ഥാടകർ കൂട്ടംകൂട്ടമായി വന്നുതുടങ്ങി. ഇന്ന് ശബരിമല ലോകപ്രസിദ്ധിയാർജ്ജിച്ച ഒരു തീർത്ഥാടനകേന്ദ്രമാണ്.

***ശബരിമല ക്ഷേത്രം ഇൻഷുർ ചെയ്തിട്ടുണ്ടോ?***

ഉണ്ടല്ലോ മക്കളേ. മാധവൻ പറഞ്ഞു. ശ്രീകോവിൽ മുപ്പത് കോടി രൂപയ്ക്ക് യുണൈറ്റഡ് ഇന്ത്യാ ഇൻഷുറൻസ് കമ്പനിയിൽ ഇൻഷുർ ചെയ്തിട്ടുണ്ട്. കൂടാതെ മറ്റ് ആഭരണങ്ങൾ, സാധനങ്ങൾ, കെട്ടിടങ്ങൾ ഇവയൊക്കെ അഞ്ചു കോടി രൂപയ്ക്കും സമീപക്ഷേത്രങ്ങൾ ഒരു കോടി രൂപയ്ക്കും ഇൻഷുർചെയ്തിട്ടുണ്ട്. നിലയ്ക്കലിനും സന്നിധാനത്തിനും പരിധിയ്ക്കുള്ളിൽ ഏതെങ്കിലും അയ്യപ്പഭക്തൻ മരിച്ചാൽ അനന്തരാവകാശിക്ക് ഒരു ലക്ഷം രൂപ നൽകും. ദേവസ്വം ജോലിക്കാർ, ഗവണ്മെന്റ് ജോലിക്കാർ എന്നിവർക്ക് ഒന്നരലക്ഷം രൂപവരെ ഇൻഷുർ ചെയ്തിട്ടുണ്ട്.

***അയ്യപ്പ സേവാസംഘംത്തെപറ്റി അല്പംപറഞ്ഞുതരാമോ?***

ഇവിടെയെത്തുന്ന ലക്ഷോപലക്ഷം തീർത്ഥാടകർക്കുവേണ്ടി ദേവസ്വം ബോർഡും ഗവണ്മെന്റിന്റെ മറ്റ് വകുപ്പുകളും എല്ലാ വിധ സൗകര്യങ്ങളുംചെയ്തുകൊടുക്കുന്നുണ്ടെങ്കിലും വിവിധ സന്നദ്ധസംഘടനകളും അയ്യപ്പഭക്തൻമാർക്കുവേണ്ട സഹായസഹകരണങ്ങൾ ചെയ്തുകൊടുക്കുന്നുണ്ട്. അതിൽ പ്രധാനപ്പെട്ട സംഘടനയാണ് അയ്യപ്പ സേവാസംഘം.

അന്തരിച്ച ഡോക്ടർ പി. എ. വേലായുധൻപിള്ളയാണ് അയ്യപ്പസേവാസംഘത്തിന്റെ സ്ഥാപകൻ. അദ്ദേഹം തിരുവനന്തപുരം, ആലപ്പുഴ എന്നീ മെഡിക്കൽ കോളേജുകളിലെ പ്രൊഫസറും പിന്നീട് തിരുവനന്തപുരം ഗവണ്മെൻറ് ആശുപത്രിയിലെ സൂപ്രണ്ടും ആയിരുന്നു.

ആലപ്പുഴ ജില്ലയിൽ ചമ്പക്കുളത്ത് പുല്ലങ്ങാടി എന്ന സ്ഥലത്താണ് അദ്ദേഹം ജനിച്ചത്. 1976 ജൂലൈ 15-ാംതീയതി അന്തരിക്കുന്ന കാലംവരെയും അദ്ദേഹം തികഞ്ഞ ഒരു അയ്യപ്പഭക്തനായിരുന്നു. എല്ലാ വർഷവും ശബരിമലയിൽ ദർശനത്തിന് പോകുമായിരുന്നു. അദ്ദേഹത്തിന്റെ ഓർമ്മയ്ക്കായിട്ട് പുല്ലങ്ങാടിയിൽ 1999-ൽ ഒരു അയ്യപ്പക്ഷേത്രവും നിർമ്മിച്ചിട്ടുണ്ട്.

1945-ലാണ് അയ്യപ്പസേവാസംഘം രൂപീകൃതമായത്. അന്ന് ഇന്നത്തെപ്പോലെ യാത്രാസൗകര്യങ്ങൾ ഉണ്ടായിരുന്നില്ല. എരുമേലയിൽനിന്നും കാൽനടയായി വന

ത്തിലൂടെയുള്ള ദുർഘടംപിടിച്ച വഴിമാത്രമായിരുന്നു ഏക ആശ്രയം. കുടിക്കാനുള്ള വെള്ളംപോലും കിട്ടാൻ മാർഗ്ഗമില്ലായിരുന്നു. അയ്യപ്പന്മാർക്ക് ദാഹജലം നൽകുക എന്ന ഉദ്ദേശത്തോടെയാണ് അയ്യപ്പസേവാസംഘത്തിന് തുടക്കം കുറിച്ചത്.

അയ്യപ്പസേവാസംഘം 1955-ലെ ചാരിറ്റബിൾ ട്രസ്റ്റ് ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തു. ഇപ്പോൾ അഖില ഭാരത അയ്യപ്പ സേവാസംഘം (ABASS) എന്ന പേരിലാണ് അറിയപ്പെടുന്നത്.

വലിയാനവട്ടം, സന്നിധാനം എന്നീ പ്രധാന സ്ഥലങ്ങളിൽ അന്നദാനം, സൗജന്യ ചികിത്സാസൗകര്യം, വിരിവയ്ക്കാനുള്ള സൗകര്യം, കൂട്ടം പിരിഞ്ഞവരെ കണ്ടുപിടിക്കുക, ഏതെങ്കിലും അയ്യപ്പൻ മരിച്ചാൽ മൃതദേഹം നാട്ടിലെത്തിക്കുക തുടങ്ങിയ സേവനങ്ങളും ഈ സംഘടന ചെയ്തുവരുന്നു.

1946-ൽ അന്നത്തെ തിരുവിതാംകൂർ മഹാരാജാവ് ശബരിമല സന്ദർശിച്ചപ്പോൾ ഭക്തർക്ക് ദാഹജലം വിതരണംചെയ്യുന്നതിനുവേണ്ടി എഴുന്നൂറു രൂപ നൽകി. കൂടാതെ വർഷംതോറും എണ്ണായിരം രൂപയുടെ ഗ്രാൻറും അനുവദിച്ചു. 1962-ൽ അന്നത്തെ കേരള ഗവർണ്ണറായിരുന്ന ശ്രീ. വി. വി. ഗിരി (പിന്നീട് ഇന്ത്യയുടെ പ്രസിഡന്റ്) ശബരിമലയിൽ അയ്യപ്പസേവാസംഘത്തിന്റെ കെട്ടിടത്തിന് തറക്കല്ലിട്ടു.

ഈ സംഘടനയ്ക്ക് അനേകം ശാഖകളും ലൈഫ് മെമ്പർമാരും ഉണ്ട്. ഇന്ന് ലോകത്തിലെ പല ഭാഗങ്ങളിലും പടർന്നു പന്തലിച്ച് നിൽക്കുന്ന ഒരു സേവനസംഘടനയാണ് അഖിലഭാരത അയ്യപ്പസേവാസംഘം. തീർത്ഥാടക സേവനത്തിലൂടെ അയ്യപ്പസേവനം ചെയ്യുന്ന ഈ സംഘടന ''ശ്രീഅയ്യപ്പൻ'' എന്ന മാസിക മലയാളത്തിലും തമിഴിലും പ്രസിദ്ധീകരിക്കുന്നുണ്ട്. ഈ സംഘടനയുടെ ഹെഡ് ഓഫീസ് തിരുവനന്തപുരത്താണ്.

***നിലയ്ക്കൽ എന്ന സ്ഥലത്തിന്റെ പ്രാധാന്യമെന്താണ്?***

ശബരിമല തീർത്ഥാടനത്തിലെ പ്രധാനപ്പെട്ട ഒരു ഇടത്താവളമാണ് നിലയ്ക്കൽ. ഇവിടത്തെ ശിവക്ഷേത്രം പ്രസിദ്ധമാണ്. ആദ്യകാലങ്ങളിൽ നിലയ്ക്കൽ ജനവാസകേന്ദ്രമായിരുന്നു. ഹിന്ദുക്കളും ക്രിസ്ത്യാനികളും കാട്ടുജാതിക്കാരും പാർത്തിരുന്ന സ്ഥലമായിരുന്നു നിലയ്ക്കൽ. കൊല്ലവർഷം 420-ന് വളരെ മുമ്പുതന്നെ 'ഉറുമാപ്പുലി' (പുലിച്ചിലന്തി) യുടേയും പെരുമ്പാറ്റ (വെട്ടുക്കിളി) യുടേയും ഉപദ്രവം മൂലം കാട്ടുജാതിക്കാരല്ലാത്തവർ അവിടംവിട്ട് ചെങ്ങന്നൂർ, പന്തളം, നരിയാപുരം, കാഞ്ഞിരപ്പള്ളി, കടമ്പനാട് മുതലായ സ്ഥലങ്ങളിലേക്ക് കുടിയേറിപ്പാർത്തു എന്നാണ് ചരിത്രനിഗമനം.

***ഉത്സവം എന്നാൽ എന്താണച്ഛാ? വൈശാലിയുടെ ചോദ്യം.***

ക്ഷേത്രങ്ങളിൽ ഉത്സവം ആഘോഷിക്കുന്നതിനു പിന്നിലും കഥയുണ്ട്. ശ്രീകു

മാര ബലിക്രമം അഥവാ ഉത്സവത്തിൻെറ ആഗമനത്തിനെപറ്റി കുഴിക്കാട്ടുപച്ച തന്ത്രഗ്രന്ഥത്തിൽ ഇങ്ങനെ പറയുന്നു: ശിവപാർവ്വതി പുത്രനായ കുമാരസ്വാമി (സുബ്രഹ്മണ്യൻ അഥവാ കാർത്തികേയൻ) താരകാസുരനെ വധിച്ച് ഇന്ദ്രാദി ദേവന്മാർക്ക് സ്വർഗ്ഗാധിപത്യത്തെ തിരിച്ചേൽപ്പിച്ച് സർവ്വമംഗളവും ചെയ്തുകൊടുത്തു. സന്തുഷ്ടരായ ഇന്ദ്രാദി ദേവന്മാർ വന്ന് സുബ്രഹ്മണ്യൻെറ സന്നിധിയിൽ ഇങ്ങനെ പ്രാർത്ഥിച്ചു: പുണ്യസ്വരൂപനും ദയാനിധിയുമായ അങ്ങയുടെ അനുഗ്രഹംമൂലം ലോകമെങ്ങും സന്തോഷവും ആഹ്ലാദവും നിറഞ്ഞിരിക്കുന്നു. സ്വർഗ്ഗലോകം ഞങ്ങൾക്കുതന്നെ തിരിച്ചുകിട്ടി. ഈ കാരണത്താൽ അങ്ങയെ സേവിക്കാൻ ദേവന്മാരായ ഞങ്ങൾക്കെല്ലാവർക്കും സന്തോഷമേയുള്ളൂ. അതിനായി അങ്ങയെ അലങ്കരിച്ച ദേവരഥത്തിൽ അതിഥി സൽക്കാരാദി ഉപചാരങ്ങൾചെയ്ത് പൂജിച്ച് നമ്മുടെ ദേവലോകത്തിലെ എല്ലാ വീഥികളിലും എഴുന്നെള്ളിച്ച് ഉത്സവാഘോഷത്തോടെ ആരാധിക്കുവാൻ തീരുമാനിച്ചിരിക്കുന്നു.

സന്തുഷ്ടനായ കുമാരസ്വാമി ഇങ്ങനെ അരുളിച്ചെയ്തു. ദേവന്മാരായ നിങ്ങളുടെ തീരുമാനം നല്ലതുതന്നെ. നിങ്ങളുടെ സന്തോഷത്തിനുവേണ്ടി ഉത്സവം നടത്താം. എന്നാൽ ഉത്സാഘോഷത്തിൽ പാലിക്കേണ്ട വിധികൾ കേട്ടുകൊള്ളൂ.

എന്നെ ആരാധിക്കുന്ന ഭക്തന്മാർ 5, 7, 9, 12 എന്നിങ്ങനെയുള്ളവയിൽ ഒരു സംഖ്യയ്ക്കനുസൃതമായി ഉത്സവദിവസം നിർണ്ണയിക്കണം. ഞാൻ വസിക്കുന്ന ക്ഷേത്രത്തിൻെറ മുൻവശത്തായി എൻെറ വാഹനചിഹ്നമുള്ള ഒരു ധ്വജത്തെ സ്ഥാപിച്ച് എല്ലാ ഭക്തന്മാരെയും ദേവവാദ്യം മുഖേന ആഹ്വാനംചെയ്ത്, എൻെറ നിത്യവിധികളെ ചെയ്തതിനുശേഷം ധ്വജാരോഹണംചെയ്യുക. പരിവാരങ്ങൾക്ക് ആവശ്യമായ ഹവിസ്സുണ്ടാക്കി അതിനെ മൂന്നായി വിഭജിക്കണം. ദേവന്മാർക്കും പാർഷദന്മാർക്കും ഭൂതഗണങ്ങൾക്കും എന്നിങ്ങനെ സങ്കല്പിച്ച് പൂജിച്ച് പ്രസന്നപൂജയും ചെയ്ത് ബ്രഹ്മാർപ്പണം ചെയ്ത് ആചാര്യൻ ദീപം കൊളുത്തി പാണികൊട്ടിച്ചു തൻെറ പ്രതിനിധി എന്ന നിലയിൽ ഗർഭഗൃഹത്തിൽ ഒരു യാത്രാബിംബത്തെ പൂജിച്ച് വാഹനമെന്ന് സങ്കല്പിക്കപ്പെടുന്ന ഒരു പരികർമ്മിയുടെ ഹസ്തപൂജചെയ്ത് വാഹനമന്ത്രംകൊണ്ട് ആവാഹിച്ച് പൂജിച്ച് വാഹനമെന്ന നിലയിൽ വഹിച്ച് യാത്രാപ്രദക്ഷിണംചെയ്യുവാനായി അവനെ നിയോഗിച്ച് യാത്രാബിംബത്തെ എഴുന്നള്ളിക്കുക. യുദ്ധകാലത്ത് ക്ഷേത്ര രക്ഷകന്മാരായിരുന്ന എല്ലാ ദേവന്മാർക്കും പാർഷദന്മാർക്കും സകല ഭൂതഗണങ്ങൾക്കും ബലിപൂജാദിചെയ്ത് സന്തുഷ്ടി വരുത്തിയശേഷം പ്രധാന ക്ഷേത്രരക്ഷകനായ ക്ഷേത്രപാലനെ പൂജിച്ച്, ഷൾകൊടി ഭൂതഗണങ്ങൾ മുതലായ മറ്റുള്ള എല്ലാ ഭൂതപിശാചാദികളേയും തൃപ്തിവരുത്തുന്നതിനായി പാത്രസാധനം മുഴുവനും അവനെ ഏല്പിക്കണം. പിന്നെ നിങ്ങളുടെ സങ്കല്പപ്രകാരം വസന്തോത്സവം ആചരിച്ച് വേദഘോഷങ്ങളും വാദ്യഘോഷങ്ങളും ക്ഷേത്രകലകളുംകൊണ്ട് എന്നെ സംതൃപ്തിപ്പെടുത്തുകയും ഉത്സവാവസാനത്തിൻെറ തലേന്നാൾ താരകാസുര യുദ്ധത്തിൻെറ സ്മരണയ്ക്കായും യുദ്ധകാലത്ത് ഭയന്ന് ദുഷ്ടമൃഗങ്ങളുടെ രൂപത്തിൽ ഓടിയൊളിച്ച ദുഷ്ടന്മാരുണ്ടെങ്കിൽ അവരെ ദമനം ചെയ്യുവാനായും അഭിമാനപുരസ്സരമായി പള്ളിവേട്ടയ്ക്ക് പോവുകയുംചെയ്യണം. അതു

കഴിഞ്ഞ് ശ്രമപരിഹാരത്തിനായി ശയ്യയിൽ വിശ്രമിച്ച് പിറ്റേദിവസം തൈലഭ്യം ഗാദി അവഭൃഥംചെയ്ത് ധ്വജാവരോഹണം ചെയ്യുകയും വേണം.

ഇങ്ങനെ മുൻപറഞ്ഞ രീതിയിൽ ഉത്സവാഘോഷങ്ങൾ നടത്തി ദേവ-ഭൂത-പിശാചാദികൾ കുമാരസ്വാമിയുടെ അനുഗ്രഹത്തിന് പാത്രീഭൂതരായി. അതിനാൽ ഈ ബലിക്രമത്തിന് "ശ്രീകുമാരബലിക്രമം" എന്ന് പേരുണ്ടായി. ഇങ്ങനെയാണ് ക്ഷേത്രങ്ങളിൽ ഉത്സവാഘോഷത്തിന് തുടക്കം കുറിച്ചത്.
പ്രതിഷ്ഠാവിധിയ്ക്കനുസരിച്ച് ക്ഷേത്രങ്ങളിൽ ഉത്സവങ്ങൾ മൂന്നുവിധമുണ്ട്.

1. പടഹാദി : മുളയിടലോ കൊടിയേറ്റമോ ഇല്ലാതെയുള്ള ഉത്സവം. പടഹം (വാദ്യമേളം) പ്രധാനം.
2. ധ്വജാദി : കൊടിയേറിയുള്ള ഉത്സവം
3. അങ്കുരാദി : മുളയിടീൽകൊണ്ട് ആരംഭിക്കുന്ന ഉത്സവം. കലശത്തോടനുബന്ധിച്ച് പൂജചെയ്ത് നവധാന്യങ്ങൾ മുളപ്പിക്കുന്നു. വാദ്യമേളവും ധ്വജാരോഹണവും ഈ ഉത്സവത്തിന് ഉണ്ടായിരിക്കും. ഇത് ഏറ്റവും ഉത്തമമായ ഉത്സവമാണ്.

പ്രധാന ഉത്സവം എന്നു പറഞ്ഞാൽ കൊടിയേറ്റം, ശ്രീഭൂതബലി, ഉത്സവബലി, പള്ളിവേട്ട (ഗ്രാമബലി), പള്ളിക്കുറുപ്പ്, പള്ളിയുണർത്തൽ, ആറാട്ട്, കൊടിയിറക്കം എന്നിങ്ങനെയുള്ള ചടങ്ങുകളോടാണ് അവസാനിക്കുന്നത്.

ഗ്രാമദേവനെ അല്ലെങ്കിൽ ദേവതയെ മന്ത്രപൂജാദികൾകൊണ്ടും ക്ഷേത്രകലകൾകൊണ്ടും വാദ്യഘോഷങ്ങൾകൊണ്ടും പ്രസാദിപ്പിച്ച് ഗ്രാമത്തിന് എല്ലാവിധ ഐശ്വര്യങ്ങളും ഉണ്ടാകാൻ വേണ്ടിയാണ് ഉത്സവം നടത്തുന്നത്. ഉത്സവം എന്നാൽ മുകളിലേക്കുള്ള ഉയർച്ച എന്നാണ് വിവക്ഷ. ഇതിന്റെ ആദ്യപടിയാണ് കൊടിയേറ്റം. ഗ്രാമത്തിനും ജനങ്ങൾക്കും എല്ലാവിധ ഐശ്വര്യവും പുരോഗതിയും ഉണ്ടാകട്ടെ എന്ന അർത്ഥത്തിലാണ് കൊടി താഴെനിന്നും ഉയർന്ന് ധ്വജാഗ്രത്തിൽ ചെന്നു നിൽക്കുന്നത്.

ശുഭമുഹൂർത്തം നോക്കിയാണ് കൊടിയേറ്റു ചടങ്ങ് നടത്തുന്നത്. ധ്വജദണ്ഡ് ശുദ്ധജലംകൊണ്ട് കഴുകി ആലിലയും മാവിലയും ദർപ്പയുംകൊണ്ട് അലങ്കരിച്ച് വിധിപോലെ പുണ്യാഹവുംചെയ്ത് ധ്വജം സ്ഥാപിക്കണം. ഗർഭഗൃഹത്തിൽനിന്നും ആവാഹനമന്ത്രംകൊണ്ട് ആവാഹിച്ച് വാഹനപ്രതിമയിൽ ദേവശക്തി ആവാഹിച്ച് വാഹനപ്രതിമ ധ്വജാഗ്രത്തിങ്കൽ പ്രതിഷ്ഠിച്ച് പൂജിച്ച കൊടിക്കൂറയും മണിയും മാലയും ധ്വജദണ്ഡത്തിൽ ചേർത്തിരിക്കുന്ന കയറിൽ കെട്ടി ഉറപ്പിച്ച് ധ്വജദണ്ഡം എടുത്തുയർത്തി കുഴിയിൽ ഉറപ്പിച്ച് ധ്വജമൂലത്തിൽ തറയുംകെട്ടി കൊടിക്കൂറ ഇടത്തുഭാഗത്ത് വരത്തക്കവിധം കൊടിമരം നാട്ടണം. (ഇപ്പോൾ മിക്ക ക്ഷേത്രങ്ങളിലും സ്ഥിരമായ കൊടിമരം ഉണ്ട്) ഈ സമയത്ത് വാദ്യഘോഷങ്ങളും കതിനാവെടി മുഴക്കവും ആർപ്പും കുരവയുമൊക്കെ വേണം.

ക്ഷേത്ര മതിൽക്കകത്തും പുറത്തും പരിസരങ്ങളിലും ദീപാദി മുതലായവ കൊണ്ട് അലങ്കരിക്കണം. ഇപ്രകാരം ഉത്സവം ആരംഭിച്ച് ആദ്യരാത്രിയിൽ അത്താഴ

പൂജയും ശ്രീഭൂതബലിയും ചെയ്യണം. തുടർന്ന് ആറാട്ടുവരെയും ഓരോ ദിവസങ്ങളിലും മൂന്നുനേരവും ദേവപൂജയും രാവിലെയും വൈകുന്നേരവും ബലിയും തൂകണം. രണ്ടുനേരവും ഉത്സവബലി അഥവാ രണ്ടു നേരവും ശ്രീഭൂതബലി എന്നിങ്ങനെയോ അല്ലെങ്കിൽ കാലത്ത് ഉത്സവബലി, വൈകുന്നേരം ശ്രീഭൂതബലി എന്നിങ്ങനെയോ ആകാം.

**ഉത്സവബലി :**

ഉത്സവബലി ദർശനം ഏറ്റവും പുണ്യമാണ്. ഉത്സവബലിതന്നെ അകത്തെ ക്രമവും പുറത്തെ ക്രമവുമുണ്ട്. അകത്തെ ഉത്സവബലിയിൽ ദേവൻെറ സ്തോത്രങ്ങളെകൊണ്ട് പ്രാർത്ഥിച്ച് ശ്രീഭൂതബലിയിൽ പറയുന്ന മന്ത്രങ്ങളെകൊണ്ട് ബലി തൂകണം. ദിക്പാല ബലിയിൽ മുമ്പിൽനിന്ന് തുടങ്ങി എട്ടു ദിക്കിലും ഈശകോണിലും നിരൃതികോണിലുമായി ആകെ പത്തു ദിക്കുകളിൽ ദിക്പാലകന്മാർക്കും തല്പാർഷത്തുകൾക്കും ബലിതൂകണം. പിന്നെയുമുണ്ട് ചടങ്ങുകൾ. അതുപോലെ തന്നെ പുറത്തെ ബലിക്രമത്തിലും അതാത് ദേവീദേവന്മാർക്ക് പ്രത്യേകം പ്രത്യേകമുള്ള മന്ത്രങ്ങൾ ചൊല്ലിയാണ് ബലിതൂകുന്നത്.

**പള്ളിവേട്ട :**

പള്ളിവേട്ട അഥവാ ഗ്രാമബലി ആറാട്ടിൻെറ തലേദിവസം രാത്രിയിലാണ് കൊണ്ടാടുന്നത്. ദേവശക്തി തിടമ്പിൽ ആവാഹിച്ച് ആചാര്യൻ ഗ്രാമത്തിൽ എല്ലാ സ്ഥലത്തും, അശ്വത്ഥാദി പുണ്യവൃക്ഷ മൂലത്തിങ്കലും, നാൽക്കൂട്ട പെരുവഴി, ജലാശയങ്ങൾ, ദേവാലയങ്ങൾ മുതലായ അന്യപുണ്യസ്ഥലങ്ങളിലും എല്ലാം ബലി തൂകിക്കൊണ്ട് പ്രദക്ഷിണമായി സഞ്ചരിച്ച് അവസാനം ഗ്രാമാതിർത്തിയിലുള്ള വനത്തിൽ സമർത്ഥരായ യോദ്ധാക്കളോടുകൂടി നായാട്ടു നടത്തി പിന്നീട് ക്ഷേത്രത്തിൽ തിരിച്ചുവന്ന് തിടമ്പിലേയ്ക്ക് ആവാഹിച്ച ദേവചൈതന്യത്തെ മൂലബിംബത്തിലേക്കുതന്നെ ഉദ്വസിച്ച് യോജിപ്പിക്കുന്ന ചടങ്ങാണ് പള്ളിവേട്ട അഥവാ ഗ്രാമബലി.

**പള്ളിക്കുറുപ്പ് :**

ആചാര്യൻ ഗ്രാമബലിയ്ക്കുശേഷം സ്നാനംചെയ്ത് മുളംപാലികകൾ, വിതാനം, തോരണങ്ങൾ എന്നിവകൊണ്ടലങ്കരിച്ച മണ്ഡപത്തിൽ ശയ്യയ്ക്കരുകിലിരുന്ന് ദേഹശുദ്ധിയും, ശംഖപൂരണവും ആത്മാരാധനയും ഗുരു-ഗണപതി പൂജയുംചെയ്ത് ശയ്യാസ്ഥാനം തയ്യാറാക്കി ധ്യാനാധിവാസത്തിൽ പറയുന്നതുപോലെ പീഠം പൂജിച്ച് അതാത് ദേവന് പറഞ്ഞ ശക്തിബീജംകൊണ്ട് ആവാഹിച്ച് പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും മാനസപൂജയും ചെയ്യണം. ശയ്യയുടെ വടക്ക് ഭദ്രപീഠം വച്ച് അവിടെയും പീഠം പൂജിയ്ക്കണം. പിന്നീട് ആചാര്യൻ ശ്രീലകത്തുചെന്ന് പീഠം പൂജിച്ച് ദേവനെ ആവാഹിച്ച് പൂജിച്ച് പ്രസന്നപൂജയുംചെയ്ത് ത്രിമധുരം നിവേദിച്ച് പ്രസന്നാർഘ്യവും കൊടുത്ത് ദേവനെ പ്രാർത്ഥിക്കണം. തുടർന്ന് പല പൂജാ

ദികളുമുണ്ട്. പിന്നെ ദേവനെ ശയ്യയിൽ കിടത്തി ജാഗ്രതാവസ്ഥയിൽനിന്ന് സ്വപ്നാവസ്ഥയിലേക്കും, സ്വപ്നാവസ്ഥയിൽനിന്ന് സുഷുപ്ത്യവസ്ഥയിലേക്കും, സുഷുപ്ത്യവസ്ഥയിൽനിന്ന് തുരീയാവസ്ഥയിലേക്കും നയിക്കണം. പിന്നീട് ആചാര്യൻ ദേവന്റെ ശയ്യയ്ക്കരികിലിരുന്ന് ദേവനെ ധ്യാനിച്ച് ഉറങ്ങാതെ രാത്രി കഴിച്ചുകൂട്ടണം.

**പള്ളിയുണർത്തൽ :**

പിറ്റേദിവസം വെളുപ്പാൻകാലത്ത് ആചാര്യൻ കുളിച്ചുവന്ന് പൂജാദികൾ ചെയ്ത് ഭഗവാനെ ഉറക്കത്തിൽനിന്നും ഉണർത്തുന്ന ചടങ്ങാണ് പള്ളിയുണർത്തൽ. അതിനുശേഷം ദേവന് പ്രഭാതകർമ്മങ്ങൾ നൽകണം. കടലാടിക്കമ്പുകൊണ്ട് ദന്തശുദ്ധിയും പച്ചഈർക്കിലികൊണ്ട് ജിഹ്വാശോധനയും ചെയ്യണം. പിന്നെ മറ്റുള്ള ക്രിയകളും ചെയ്യണം. അവസാനം പാണികൊട്ടിച്ച് തിടമ്പ് ശ്രീലകത്തേക്ക് എഴുന്നെള്ളിക്കണം.

**ആറാട്ടുബലി :**

അകത്തും പുറത്തും ഓരോ പ്രദക്ഷിണമായി എല്ലാ ദേവതകൾക്കും ശ്രീഭൂതബലിയിലേപ്പോലെ ബലിതൂകി കൊടിമരത്തിലെ ചൈതന്യത്തെ തിടമ്പിലേക്ക് ഉദ്വസിച്ച് ദേവനെ പരിവാരങ്ങളോടുകൂടി തേര്, ആന മുതലായ ഏതെങ്കിലും വാഹനത്തിൽ എഴുന്നെള്ളിച്ച് ആറാട്ടിന് പുറപ്പെടണം. ഒരു യോജനയിൽ അധികം ദൂരെയല്ലാതുള്ള ഏതെങ്കിലും തീർത്ഥത്തിലേക്ക് ദേവനെ എഴുന്നെള്ളിക്കണം. ഈ യാത്രയിൽ ശംഖ്, പെരുമ്പറ, ചേങ്ങല, മണികൾ എന്നിവയും ചെണ്ട, കൊമ്പ്, കുഴൽ, തിമില, കടുന്തുടി, വീണ എന്നീ വാദ്യഘോഷങ്ങളും, ഇടയ്ക്ക, മദ്ദളം, ഓടക്കുഴൽ എന്നിവ വായിക്കുന്നവരിൽ സമർത്ഥന്മാരും ജ്വലിക്കുന്ന തീവെട്ടിയും സർവ്വാലങ്കാരഭൂഷിതകളായ മഹിളാമണികളും ആറാട്ടിന് എഴുന്നെള്ളുമ്പോൾ ദേവന് അകമ്പടിയായി മുന്നിൽ നടക്കണം. നെറ്റിപ്പട്ടം കെട്ടിയആനപ്പുറത്ത് ആചാര്യൻ തിടമ്പ് പിടിക്കണം. അതിനു പിന്നിൽ മുത്തുക്കുട, ആലവട്ടം, വെൺചാമരം എന്നിവ പിടിക്കുന്നവരും ആനപ്പുറത്ത് ഉണ്ടായിരിക്കണം.

പുണ്യതീർത്ഥത്തിൽ എത്തിയാൽ ആചാര്യൻ കുളിച്ച് ദേഹശുദ്ധി വരുത്തി ബിംബം തീർത്ഥസമീപത്ത് ഇറക്കി എഴുന്നെള്ളിച്ച് പൂജാദികർമ്മങ്ങൾ ചെയ്യണം. എന്നിട്ട് തിടമ്പെടുത്ത് ദേവന്റെ പഞ്ചതത്വം മൂന്നുതവണ ജപിച്ച് തിടമ്പ് തീർത്ഥാഭിമുഖമായി മൂന്നുതവണ ആറാടിക്കണം. പൂജാദികൾക്കുശേഷം ദേവനെ മുൻപറഞ്ഞ രീതിയിൽ എഴുന്നെള്ളിച്ച് വാദ്യഘോഷമന്ത്രധ്വനികളോടെ ക്ഷേത്രത്തിലേക്ക് ആനയിക്കുന്നു. ഇതിന് ആറാട്ടുവരവ് എന്നു പറയുന്നു. വഴിമദ്ധ്യേ സ്വീകരണങ്ങൾ ഏറ്റുവാങ്ങിയും നിറപറ സ്വീകരിച്ചുമൊക്കെയാണ് ദേവന്റെ എഴുന്നെള്ളത്ത്. ക്ഷേത്രത്തിൽ എത്തിക്കഴിഞ്ഞ് കർമ്മബിംബത്തിലെ ചൈതന്യത്തെ മൂലബിംബത്തിലേക്ക് ഉദ്വസിച്ച് നീരാജനം ഉഴിഞ്ഞ് അഭിഷേകംചെയ്ത് ദേവനെ യഥാവിധി പൂജിക്കണം. ചില ക്ഷേത്രങ്ങളിൽ ആറാട്ട് എഴുന്നെള്ളിപ്പിന് പോകുന്നതിനുമുമ്പ് കൊടിയിറക്കും. എന്നാൽ ചില ക്ഷേത്രങ്ങളിൽ ആറാട്ട് എഴു

ന്നെള്ളിപ്പ് തിരിച്ചുവന്നു കഴിഞ്ഞാണ് കൊടിയിറക്കുന്നത്.

ഉത്സവച്ചടങ്ങുകളുടെ ഒരു രത്നച്ചുരുക്കം മാത്രമാണ് ഞാൻ പറഞ്ഞത്.

***ശബരിമല തീർത്ഥാടനത്തിന് പോകുന്ന ഒരു ഭക്തൻ അറിഞ്ഞിരിക്കേണ്ടതും അനുഷ്ഠിക്കേണ്ടതുമായ കാര്യങ്ങൾ പറഞ്ഞുതരാമോ?***

മറ്റു ക്ഷേത്രങ്ങളിൽനിന്നൊക്കെ വിഭിന്നമായ ആചാരങ്ങളും അനുഷ്ഠാനങ്ങളുമാണ് ശബരിമല ക്ഷേത്രത്തിലുള്ളത്. കഠിനമായ വ്രതാനുഷ്ഠാനത്തോടുകൂടി ഭക്തർ ദർശനം നടത്തുന്ന ശബരിമലക്ഷേത്രംപോലെ വേറൊരുക്ഷേത്രം ഉണ്ടോ എന്നുതന്നെ സംശയമാണ്. അതുകൊണ്ടുതന്നെ ശബരിമല ദർശനത്തിന് പോകുന്നവർ ശ്രദ്ധിക്കേണ്ടതും പാലിക്കേണ്ടതുമായ പല കാര്യങ്ങളുമുണ്ട്.

ശബരിമല ദർശനത്തിന് മാലയിടുന്നവർ കുറഞ്ഞത് നാല്പത്തിയൊന്നു ദിവസത്തെ വ്രതം നഎടുക്കണമെന്നാണ് നിയമം. എന്നാൽ ഇപ്പോൾ മാല ധരിച്ച് വ്രതംനോക്കി 41 ദിവസത്തിനുമുമ്പേ ദർശനത്തിന് പോകുന്നവരുമുണ്ട്.

ദർശനത്തിന് പോകുന്നവർ വൃശ്ചികം ഒന്നാം തീയതി തന്നെ മാലയിട്ട് വ്രതം ആരംഭിക്കണം. (ഇക്കാലത്ത് വൃശ്ചികം ഒന്നാം തീയതിമുതൽ വ്രതം നോക്കുകയും പിന്നീട് മാലയിടുന്നവരുമുണ്ട്)

പത്തു വയസ്സിനും അമ്പതു വയസ്സിനു ഇടയ്ക്കുള്ള മാളികപ്പുറങ്ങൾക്ക് ദർശനം അനുവദനീയമല്ല. അവരുടെ വ്രതാനുഷ്ഠാനുങ്ങൾക്ക് ഭംഗം വരും എന്നതുതന്നെ മുഖ്യമായ കാരണം.

വ്രതാനുഷ്ഠാനത്തിൻെറ അടയാളമായി കഴുത്തിൽ അയ്യപ്പമുദ്രയായ മാല ധരിക്കണം. അടുത്തുള്ള ക്ഷേത്രത്തിൽപോയി മാല പൂജിച്ചുവേണം കഴുത്തിൽ ധരിക്കാൻ. തുളസിമാല, ചന്ദനമാല, രുദ്രാക്ഷമാല ഇവയിൽ ഏതെങ്കിലും ധരിക്കണം. ഇവയെല്ലാം ഔഷധമൂല്യങ്ങൾ അടങ്ങിയവയാണ്. ഇവയ്ക്ക് രോഗാണുക്കളെ ചെറുക്കാനുള്ള ശക്തിയും ശരീരതാപത്തെ നിയന്ത്രിച്ചുനിർത്താനുള്ള കഴിവുമുണ്ട്. ഏറ്റവും മേന്മയേറിയത് രുദ്രാക്ഷമാലയാണ്.

വ്രതമെടുത്ത് മാല ധരിക്കുന്നവർ വ്രതം തീരുന്നതുവരെയും കഴുത്തിൽ കിടക്കുന്ന മാല ഒരുതരത്തിലും അശുദ്ധമാക്കരുത്. മാല കഴുത്തിൽനിന്ന് പൊട്ടി നിലത്തു വീഴുകയോ അല്ലാതെ ഊരിപ്പോവുകയോ ചെയ്താൽ വ്രതഭംഗം സംഭവിച്ചുവെന്നാണ് വിശ്വാസം.

ജ്ഞാനമുദ്രാം ശാസ്ത്രമുദ്രാം ഗുരുമുദ്രാം നമാമ്യഹം
വനമുദ്രാം ശുദ്ധമുദ്രാം രുദ്രമുദ്രാം നമാമ്യഹം
ശാന്തമുദ്രാം സത്യമുദ്രാം വ്രതമുദ്രാം നമാമ്യഹം
ശബര്യാശ്രമ സത്യേന മുദ്രാംപാതു സദാപി മേം
ഗുരുദക്ഷിണയാപൂർവ്വം തസ്യാനുഗ്രഹ കാരിണേ

ശരണാഗത മുദ്രാഖ്യം തന്മുദ്രം ധാരയാമ്യഹം
ശബര്യാചല മുദ്രായൈ നമസ്തുഭ്യം നമോനമഃ

എന്ന മന്ത്രം ചൊല്ലിവേണം മാല ധരിക്കാൻ.

രുദ്രാക്ഷത്തെപറ്റി അല്പം പറഞ്ഞുതരാം. ഇതിൻെറ ശാസ്ത്രീയനാമം Elaco Carpus Ganitrus Roxb എന്നാണ്. നേപ്പാൾ, മനില, ഫിലിപ്പൈൻസ്, ബംഗ്ലാദേശ്, ഭൂട്ടാൻ തുടങ്ങിയ രാജ്യങ്ങളിലും ഹിമാലയത്തിലും രുദ്രാക്ഷമരങ്ങൾ ധാരാളമായി കാണപ്പെടുന്നു. എന്നാലും രുദ്രാക്ഷത്തിന് കീർത്തികേട്ട നാട് നേപ്പാളാണ്.

വലിയ ഇലകളോടുകൂടിയ രുദ്രാക്ഷമരം കുറഞ്ഞത് 50 - 200 അടിവരെ ഉയരത്തിൽ വളരും. പൂക്കൾവെള്ളുത്ത നിറമുള്ളതാണ്.

രുദ്രാക്ഷത്തിന് പുരാണങ്ങളിൽ വലിയ പ്രാധാന്യമാണ് നൽകിയിട്ടുള്ളത്. ദേവീഭാഗവതം ഏകാദശ സ്കന്ദത്തിൽ പറയുന്ന ഒരു കഥ കേട്ടോളൂ.

ത്രിപുരൻ എന്ന പേരോടുകൂടി അതിശക്തിമാനായ ഒരു അസുരൻ ഉണ്ടായിരുന്നു. അവൻ ദേവന്മാരെ തോല്പിച്ച് ഏകാധിപതിയായി വാണു. ദേവന്മാർ വളരെ സങ്കടത്തിലായി. അവർ ശിവൻെറ അടുക്കൽചെന്ന് പരാതി പറഞ്ഞു. ത്രിപുരനെ ഏതുവിധത്തിൽ വധിക്കാം എന്നു വിചാരിച്ച് ശിവൻ അൽപ്പസമയം കണ്ണടച്ചിരുന്നു. ആ ഇരുപ്പ് അങ്ങനെ ഒരായിരം വർഷങ്ങൾ നീണ്ടുപോയി. അപ്പോൾ ശിവൻെറ കണ്ണുകളിൽനിന്ന് അശ്രുബിന്ദുക്കൾ താഴെവീണു. ഈ അശ്രുബിന്ദുക്കളിൽ നിന്നാണ് രുദ്രാക്ഷവൃക്ഷങ്ങളുണ്ടായത്. രുദ്രൻെറ അക്ഷി എന്ന വാക്കിൽനിന്നും രുദ്രാക്ഷം എന്ന പദം രൂപംകൊണ്ടു. രുദ്രാക്ഷം എന്നപദത്തിലെ 'അക്ഷ' എന്നതിൽ 'അ' മുതൽ 'ക്ഷ' വരെയുള്ള അക്ഷരങ്ങൾ അടങ്ങിയിട്ടുണ്ടെന്നാണ് വിശ്വാസം. ശിവൻെറ സൂര്യനേത്രത്തിൽനിന്ന് പന്ത്രണ്ടു തരത്തിലുള്ള രുദ്രാക്ഷങ്ങളും ചന്ദ്രനേത്രത്തിൽനിന്ന് പതിനാറുവിധം രുദ്രാക്ഷങ്ങളും അഗ്നിനേത്രത്തിൽനിന്ന് പത്തുവിധ രുദ്രാക്ഷങ്ങളുമുണ്ടായി. സൂര്യനേത്രത്തിൽനിന്നുണ്ടായവ രക്തനിറമുള്ളതാണ്. ചന്ദ്രനേത്രത്തിൽനിന്ന് വെളുത്തനിറത്തിലും അഗ്നിനേത്രത്തിൽനിന്ന് കറുപ്പുനിറത്തിലും ഉള്ള രുദ്രാക്ഷങ്ങളുമുണ്ടായി.

വെളുത്ത രുദ്രാക്ഷം ബ്രാഹ്മണ ജാതിയിലും ചുവപ്പുനിറം ക്ഷത്രിയ ജാതിയിലും പിങ്ക് നിറം വൈശ്യജാതിയിലും കറുപ്പുനിറം ശൂദ്രജാതിയിലുമുള്ളതായി കണക്കാക്കപ്പെടുന്നു.

രുദ്രാക്ഷത്തെപറ്റി പത്മപുരാണത്തിൽ ഇങ്ങനെ പറയുന്നു: സകലർക്കും രുദ്രാക്ഷധാരണം മുഖ്യമാണ്. രുദ്രാക്ഷം ധരിച്ചാൽ പാപം നശിക്കും. അതിനെ സ്പർശിച്ചാൽ സ്വർഗ്ഗം കിട്ടും. രുദ്രാക്ഷധാരികളെ ഭൂത-പ്രേത-പിശാചുക്കൾ ഉപദ്രവിക്കുകയില്ലെന്നാണ് വേറൊരു വിശ്വാസം.

രുദ്രാക്ഷമാല കഴുത്തിൽ ധരിക്കുന്നത് പലവിധ രോഗ ശമനങ്ങൾക്കും ഉതകുമെന്നും രുദ്രാക്ഷം ചേർത്ത ഔഷധം രോഗശാന്തിക്ക് ഉത്തമമാണെന്നും ആയുർവേദവും പറയുന്നു.

മക്കളേ, ഇനി രുദ്രാക്ഷങ്ങളുടെ മുഖസംഖ്യയെ ആസ്പദമാക്കി അവയുടെ

വിഭജനവും ഗുണവും പറഞ്ഞുതരാം.

**ഏകമുഖ രുദ്രാക്ഷം** ശിവൻെറ സ്വരൂപമാണ്. അത് ധരിച്ചാൽ ബ്രഹ്മഹത്യാ പാപം ഇല്ലാതാകും. (മന്ത്രം : ഓം രുദ്രഃ ശിവ സ്വരൂപം)

**ദ്വിമുഖരുദ്രാക്ഷം** ദേവീസ്വരൂപമാണ്. ഈ രുദ്രാക്ഷത്തെ ധരിച്ചാൽ അറിഞ്ഞും അറിയാതെയും ചെയ്തുപോയ പാപങ്ങളെല്ലാം നശിക്കും. (മന്ത്രം : ഓം ഖം ദേവീ ദേവസ്വരൂപം)

**ത്രിമുഖരുദ്രാക്ഷം** അഗ്നിസ്വരൂപമാണ്. ഇത് ധരിച്ചാൽ സ്ത്രീഹത്യാ പാപം ഇല്ലാതാകും. (മന്ത്രം : ഓം വും അഗ്നിസ്വരൂപം)

**ചതുർമുഖ രുദ്രാക്ഷം** ബ്രഹ്മസ്വരൂപമാണ്. ഇത് ധരിച്ചാൽ നരഹത്യാപാപം നശിക്കും. (മന്ത്രം : ഓം ഹ്രീം ബ്രഹ്മസ്വരൂപം)

**പഞ്ചമുഖ രുദ്രാക്ഷം** കാലാഗ്നിസ്വരൂപമാണ്. ഇത് ധരിച്ചാൽ സർവ്വപാപ ങ്ങളും നശിക്കും. (മന്ത്രം : ഓം ഹ്രാം കാലാഗ്നി സ്വരൂപം)

**ഷഡ്മുഖ രുദ്രാക്ഷം** ഷൺമുഖസ്വാമിയായ സുബ്രഹ്മണ്യനാണ്. അതിനെ വലത്തെ കൈയിൽ ധരിച്ചാൽ ബ്രഹ്മഹത്യ തുടങ്ങിയ സകല പാപങ്ങളും നശിക്കും. (മന്ത്രം : ഓം ഹ്രും ഷണ്മുഖസ്വാമി സ്വരൂപം)

**സപ്തമുഖ രുദ്രാക്ഷം** കാമസ്വരൂപമാണ്. അത് ധരിച്ചാൽ സുവർണ്ണസ്തേയം മുത ലായ പാപങ്ങളെല്ലാം നശിക്കും. (മന്ത്രം : ഓം ഹ്രഃ കാമദേവ സ്വരൂപം)

**അഷ്ഠമുഖ രുദ്രാക്ഷം** വിനായകദേവനാകുന്നു. ഇത് ധരിച്ചാൽ സകല പാപ ങ്ങളും നശിക്കുകയും വിഘ്നങ്ങൾ ഒന്നും ഉണ്ടാകാതിരിക്കുകയും ഒടുവിൽ പരമ പദപ്രാപ്തിയും ഉണ്ടാകുന്നു. (മന്ത്രം : ഓം ഗം ഗണപതി സ്വരൂപം)

**നവമുഖ രുദ്രാക്ഷം** ഭൈരവസ്വരൂപമാണ്. ഇത് ഇടതു കൈയിൽ വേണം ധരി ക്കുവാൻ. അങ്ങനെ ചെയ്താൽ ബലമുള്ളവനായിത്തീരുകയും ഭക്തിയും മുക്തിയും സിദ്ധിക്കുകയുംചെയ്യും. (മന്ത്രം : ഓം ജും ഭൈരവ സ്വരൂപം)

**ദശമുഖ രുദ്രാക്ഷം** സാക്ഷാൽ ജനാർദ്ദനസ്വരൂപമാകുന്നു. ഇത് ധരിച്ചാൽ ദുഷ്ടനിഗ്രഹം, പിശാച്, പ്രേതം, വേതാളം, ബ്രഹ്മരക്ഷസ് മുതലായവയൊന്നും അടുത്തുവരികയില്ല. സർപ്പവിഷം ബാധിക്കുകയുമില്ല. (മന്ത്രം : ഓം ക്ഷം ജനാർ ദ്ദന സ്വരൂപം)

**ഏകാദശമുഖ രുദ്രാക്ഷം** (പതിനൊന്നുമുഖം) ഏകാദശ രുദ്ര രൂപമാണ്. ഈ രുദ്രാക്ഷം ശിരസ്സിലാണ് ധരിക്കേണ്ടത്. അങ്ങനെ ചെയ്താൽ ആയിരം അശ്വമേധ യാഗവും നൂറ് വാജപേയ യാഗവും ചെയ്താലുണ്ടാകുന്ന പുണ്യം ലഭിക്കും. (മന്ത്രം : ഓം ശ്രീം ഏകദശരുദ്ര സ്വരൂപം)

അജൈകപാത്ത്, അഹിർബുധ്ന്യൻ, വിരൂപാക്ഷൻ, സുരേശ്വരൻ, ജയന്തൻ, ബഹുരൂപൻ, അപരാജിതൻ, സാവിത്രൻ, ത്ര്യംബകൻ, വൈവസ്വതൻ, ഹരൻ എന്നിവരാണ് ഏകാദശ രുദ്രന്മാർ. ഏകാദശ രുദ്രന്മാരുടെ പേരുകൾ പുരാണങ്ങ ളിൽ വിഭിന്നമായി കാണുന്നുണ്ട്.

**ദ്വാദശമുഖ രുദ്രാക്ഷം** (പന്ത്രണ്ട് മുഖം) ദ്വാദശാദിത്യന്മാർ സ്ഥിതിചെയ്യുന്ന രുദ്രാക്ഷമാണ്. ഇത് ചെവിയിൽ വേണം ധരിക്കുവാൻ. അങ്ങനെചെയ്താൽ സൂര്യ

ദേവൻ അനുഗ്രഹിക്കും. ഗോമേധം, അശ്വമേധം മുതലായ യാഗങ്ങൾ ചെയ്താലു ണ്ടാകുന്ന ഫലവും സിദ്ധിക്കും. ആധിവ്യാധികൾ തീണ്ടുകയില്ല. (മന്ത്രം : ഓം ഹ്രാം ദ്വാദശാദിത്യ സ്വരൂപം)

വരുണൻ, സൂര്യൻ, സഹസ്രാംശു, ധാതാവ്, തപനൻ, സവിതാവ്, ഗഭസ്തി, രവി, പർജ്ജന്യൻ, ത്വഷ്ടാവ്, മിത്രൻ, വിഷ്ണു ഇവരാണ് ദ്വാദശാദിത്യന്മാർ എന്ന് അഗ്നി പുരാണം. ആദിത്യൻ എന്ന വാക്കിൻെറ അർത്ഥം അദിതിയിൽനിന്ന് ജനിച്ചവൻ എന്നാണ്. കശ്യപമുനിക്ക് അദിതി എന്ന ഭാര്യയിൽ ഉണ്ടായ പന്ത്രണ്ടു പുത്രന്മാ രാണ് ദ്വാദശാദിത്യന്മാർ. ദ്വാദശാദിത്യന്മാരുടെ പേരുകൾ പുരാണങ്ങളിൽ വിഭി ന്നമായി കാണുന്നുണ്ട്.

**ത്രയോദശമുഖ രുദ്രാക്ഷം** (പതിമൂന്നു മുഖം) രുദ്രാക്ഷം ധരിക്കുന്നവൻ സാക്ഷാൽ കാർത്തികേയന് തുല്യനായിരിക്കുന്നതാണ്. അവന് സർവ്വാഭീഷ്ടങ്ങളും സാധിക്കും. (ആറുമുഖമുള്ള രുദ്രാക്ഷവും കാർത്തികേയ സ്വരൂപമാണ്) (മന്ത്രം : ഓം ക്ഷൗം കാർത്തികേയ സ്വരൂപം)

**ചതുർദശ മുഖ രുദ്രാക്ഷം** (പതിനാലു മുഖം) രുദ്രാക്ഷം ധരിച്ചാൽ സാക്ഷാൽ ശിവന് തുല്യമാണ്. (മന്ത്രം : ഓം ഹ്രാം പരമശിവസ്വരൂപം)

രുദ്രാക്ഷമാല സുഗന്ധജലത്തിൽ മുക്കിയശേഷം പഞ്ചഗവ്യത്തിൽ മുക്കി ശുദ്ധ ജലത്തിൽ കഴുകണം. അതിനുശേഷം മന്ത്രംകൊണ്ട് ന്യാസംചെയ്യണം. പിന്നെ ശിവമന്ത്രത്തിലുള്ള അസ്ത്രമന്ത്രങ്ങൾ ജപിച്ച് മാലയൊന്നാക്കി ചേർക്കണം. അതി നുശേഷം മൂലമന്ത്രങ്ങൾ ജപിച്ച് ന്യാസം ചെയ്ത് 'സദ്യോ ജാത' മുതലായ മന്ത്ര ങ്ങൾ ജപിച്ച് പ്രോക്ഷണം ചെയ്യണം. ഇങ്ങനെയുള്ള മാലയിൽ ശിവശക്തിയേയും അവനവൻെറ ഇഷ്ടദേവതയേയും ആവാഹിക്കാം. ഇങ്ങനെയുള്ള രുദ്രാക്ഷമാല സർവ്വാഭീഷ്ടങ്ങളേയും സാധിപ്പിക്കുന്നതാണ്.

ഇനി രുദ്രാക്ഷം ധരിക്കുന്ന വിധത്തെപറ്റി പറയാം. കണ്ഠത്തിൽ 32, ശിരസ്സിൽ 40, ഓരോ കാതിലും 6 വീതവും, ഓരോ കൈയിലും 12 വീതവും, ഭുജദേശത്ത് 16 വീതവും, കണ്ണിൽ ഒന്നും, ശിഖയിൽ ഒന്നും, വക്ഷപ്രദേശത്ത് 108 എണ്ണവും രുദ്രാക്ഷം ധരിക്കുന്നവൻ സാക്ഷാൽ പരമശിവൻതന്നെയാണ്.

മുദ്രമാല ധരിച്ചു കഴിഞ്ഞാൽ രാവിലെയും വൈകുന്നേരവും സ്നാനം ചെയ്യ ണം. അതിനുശേഷം ക്ഷേത്രദർശനം നടത്തണം. വീട്ടിലിരുന്ന് അയ്യപ്പകീർത്തനങ്ങൾ ജപിക്കണം.

ആഢംബര ജീവിതവും ആഢംബര വസ്ത്രധാരണവും ഒഴിവാക്കണം. കറുപ്പോ കാവിയോ നീലയോ വസ്ത്രം ധരിക്കാം. കാമ-ക്രോ ധ-ലോഭ-മോഹ-മദ-മാത്സര്യങ്ങൾ പാടേ ഒഴിവാക്കണം. മത്സ്യ-മാംസാദികളും ലഹരിവസ്തുക്കളും പുകവലിയും പാടില്ല. പഴകിയ ആഹാരസാധനങ്ങൾ കഴിക്ക രുത്. ആഹാരം കഴിക്കുന്നതിനുമുമ്പ് കയ്യും കാലും മുഖവും കഴുകി ശരണം വിളി ക്കണം.

അയ്യപ്പ ഭക്തൻ ഒരിക്കലും കോപിക്കരുത്., ഹിംസിക്കരുത്, കള്ളം പറയരുത്.

ആരെയും ദ്രോഹിക്കരുത്. എല്ലാവരെയും സ്നേഹിക്കുകയും ബഹുമാനിക്കുകയും വേണം. ശവസംസ്കാര ചടങ്ങുകളിലും മരണാനന്തര കർമ്മങ്ങളിലും പങ്കെടുക്കരുത്. ഇടയ്ക്കുവച്ച് വ്രതം മുടങ്ങിയാൽ ദർശനം പാടില്ല. വീണ്ടും 41 ദിവസത്തെ വ്രതം നോക്കിമാത്രമേ ദർശനം നടത്താവൂ.

സ്വന്തം ഗൃഹത്തിലോ ക്ഷേത്രത്തിലോ വച്ച് ഇരുമുടിക്കെട്ട് മുറുക്കാം. ഗുരുസ്വാമിയോ അല്ലെങ്കിൽ ക്ഷേത്രത്തിലെ ശാന്തിക്കാരനോ കർമ്മികളാകാം. ഗൃഹത്തിലാണ് കെട്ടു മുറുക്കുന്നതെങ്കിൽ മുറ്റത്ത് പന്തലിട്ട് കുരുത്തോല, വാഴപ്പോള, ആലില, മാവില, തെങ്ങിൻ പൂക്കുല, പൂക്കൾ ഇവകൊണ്ട് അലങ്കരിക്കണം. പന്തലിൽ ഒരു പീഠത്തിൽ അയ്യപ്പന്റെ ചിത്രം വയ്ക്കാം. അയ്യപ്പന്റെ ചിത്രം കൂടാതെ മറ്റ് ദേവന്മാരുടെ ചിത്രവും വയ്ക്കാവുന്നതാണ്. നിലവിളക്ക് അഞ്ചു തിരിയിട്ട് കത്തിക്കണം. ഗണപതിയ്ക്ക് നിവേദ്യം വയ്ക്കണം. ഒരു പുതിയ പായ് വിരിച്ച് അതിൽ ഇരുമുടിക്കെട്ടിലേക്കുള്ള പൂജാസാധനങ്ങൾ വയ്ക്കണം.

നാളികേരം കിഴിച്ച് അതിലെ വെള്ളം മുഴുവനും കളഞ്ഞ് ശരണം വിളിച്ച് നെയ്യ് നിറയ്ക്കാം. നെയ്ത്തേങ്ങയിൽ നെയ്യ് ഒഴിക്കുമ്പോൾ അതിന്റെ ലക്ഷണം നോക്കി വ്രതാനുഷ്ഠാനത്തിന്റെ ഗുണദോഷങ്ങൾ മനസ്സിലാക്കാൻ കഴിയും.

നെയ്ത്തേങ്ങ, വഴിപാടു സാധനങ്ങൾ ഇവയൊക്കെ ഇരുമുടിക്കെട്ടിന്റെ മുൻഭാഗത്തും ബാക്കിയുള്ളവ കെട്ടിന്റെ പിൻഭാഗത്തും നിക്ഷേപിക്കണം. ഇരുമുടിക്കെട്ടിന് ചുവപ്പ്, നീല, വെള്ള എന്നിവയിലേതെങ്കിലും നിറത്തിലുള്ള തുണി ഉപയോഗിക്കാം.

തീർത്ഥാടകൻ കറുപ്പോ കാവിയോ മുണ്ടുടുത്ത് തലയിൽ തോർത്ത് കെട്ടി കറുപ്പസ്വാമിയെ പ്രാർത്ഥിച്ച് കറുപ്പുകച്ച അരയിൽ കെട്ടണം. ഗുരുസ്വാമിയാണ് കറുപ്പുകച്ച കെട്ടിത്തരുന്നത്.

കെട്ടുമുറുക്കി കർപ്പൂരം ഉഴിഞ്ഞാൽ ഗുരുസ്വാമിയ്ക്ക് (പെരിയ സ്വാമി) ദക്ഷിണ നൽകണം. പിന്നീട് ബന്ധുമിത്രാദികൾക്കും ദക്ഷിണ നൽകാം. വെറ്റിലയും പാക്കും അതിൽ ഒരു വെള്ളിനാണയവും വച്ചാണ് ദക്ഷിണ നൽകേണ്ടത്. ഗുരുസ്വാമി, ബന്ധുമിത്രാദികൾ ഇവരുടെയൊക്കെ ആശീർവാദവും അനുഗ്രഹവുമൊക്കെ കിട്ടാൻ വേണ്ടിയാണ് ദക്ഷിണ നൽകുന്നത്.

ഏതൊരു കർമ്മം ചെയ്താലും കർമ്മിക്ക് ദക്ഷിണ നൽകി അനുഗ്രഹം വാങ്ങേണ്ടത് അത്യാവശ്യമാണ്. ദക്ഷിണ നൽകുന്നതിന് വെറ്റിലയും പാക്കും നാണയവും ഉപയോഗിക്കുന്നതിനു പിന്നിലും തത്ത്വമുണ്ട്.

ഏതു ജീവജാലങ്ങളിലും ഏതൊരു വസ്തുവിലും തമസ്, രജസ്, സത്വ ഗുണങ്ങൾ അടങ്ങിയിട്ടുണ്ട്. ഇത് ഭഗവത് ഗീതയിൽ വളരെ വ്യക്തമായി വിശദീകരിക്കുന്നുണ്ട്. വെറ്റിലയും പാക്കും രജസ്-തമസ് ഗുണങ്ങളെ പ്രതിനിധീകരിക്കുമ്പോൾ വെള്ളിനാണയം സത്വഗുണത്തെ പ്രതിനിധാനം ചെയ്യുന്നു. പാക്ക് മനുഷ്യ ദേഹത്തിന് തുല്യമാണ്. അതിൽ മജ്ജയും മാംസവും രക്തത്തിന് തുല്യമായ നീരും ഉള്ളതായിട്ടാണ് സങ്കല്പം.

വെറ്റിലയിൽ ദുഷ്ടയായ ജ്യേഷ്ഠ ഭഗവതിയുണ്ടെങ്കിലും ബാക്കിയെല്ലാം സൽ

ഗുണദേവതകളാണ്. വെറ്റിലയിലെ ദേവതാ സങ്കല്പം ഇങ്ങനെയാണ്.

ഞെട്ടിൽ ജ്യേഷ്ഠ ഭഗവതി
തുമ്പിൽ മഹാലക്ഷ്മി
മദ്ധ്യത്തിൽ സരസ്വതി
വലത്ത് ഭൂതദേവത
ഇടത്ത് പാർവ്വതി
അന്തർ ഭാഗത്ത് മഹാവിഷ്ണു
പുറംഭാഗത്ത് ശിവൻ
തലയ്ക്കൽ ശുക്രൻ
കടയ്ക്കൽ ദേവേന്ദ്രൻ
പൂർവ്വഭാഗത്ത് കാമദേവൻ
മൊത്തത്തിൽ സൂര്യഭഗവാൻ

ദക്ഷിണ നൽകുമ്പോൾ വെറ്റിലത്തുമ്പ് നമുക്ക് നേരേ പിടിച്ചാണ് നൽകേണ്ടത്. അതുമൂലം പൂജകളിൽനിന്നുള്ള ഐശ്വര്യവും പുണ്യവും നമ്മിലേക്ക് എത്തുന്നു. ദേവപൂജയ്ക്കുശേഷം ദക്ഷിണ നൽകുമ്പോൾ വെറ്റിലയുടെ തുമ്പ് ദക്ഷിണ ലഭിക്കുന്ന ആളിനുനേരെ ആയിരിക്കണം. എന്നാൽ ഗുരു, ക്ഷേത്രം, സൽക്കർമ്മങ്ങൾ ഇവയ്ക്കായി നൽകുമ്പോൾ വെറ്റിലത്തുമ്പ് കൊടുക്കേണ്ട ആളിനുനേരെ വരണം. ഇതുമൂലം ഇതിന്റെ ഫലം നമ്മളിൽനിന്നും അയാളിലേക്ക് ചെല്ലുന്നു.

ഇരുമുടിക്കെട്ട് തലയിലേന്തുന്നതിനുമുമ്പ് ഇരുമുടിയിൽ തൊട്ടു നമസ്ക്കരിച്ച് ശരണം വിളിക്കണം. കിഴക്കോട്ടു തിരിഞ്ഞുനിന്ന് ഗുരുസ്വാമി തലയിലേറ്റിത്തരുന്ന ഇരുമുടിക്കെട്ട് ഏറ്റുവാങ്ങണം. ഈ സമയം ശരണം വിളിയും കുരവയുമൊക്കെ ഉണ്ടായിരിക്കണം. പിന്നീട് പന്തലിന് മൂന്നു പ്രദക്ഷിണംവച്ച് തേങ്ങാ എറിഞ്ഞുടച്ച് കിഴക്കോട്ട് നടന്നുപോകണം. പിറകോട്ട് തിരിഞ്ഞു നോക്കരുത്. കെട്ടു മുറുക്കിപോയ സ്വാമി തിരിച്ചു വരുന്നതുവരെയും പന്തലിലെ വിളക്ക് കെടാവിളക്കായി സൂക്ഷിക്കണം.

ശബരിമല ദർശനം കഴിഞ്ഞ് തിരിച്ച് വീട്ടിലെത്തിയാൽ നിലവിളക്കു കൊളുത്തി വീട്ടിലെ ആരെങ്കിലുംചെന്ന് സ്വാമിയെ സ്വീകരിച്ച് വീട്ടു മുറ്റത്തേക്ക് കയറ്റണം. പന്തലിനകത്ത് വിരിച്ചിട്ടിരിക്കുന്ന പായയിൽ കെട്ട് ഇറക്കി വയ്ക്കണം. ശരണം വിളിച്ച് കെട്ടും പുറത്ത് മാല ഊരാം. അല്ലെങ്കിൽ ക്ഷേത്രത്തിൽ പോയി തൊഴുത് നടയ്ക്കു നേരെനിന്ന് മാല ഊരാം.

ശബര്യാചലമാരൂഹ്യ ദിവ്യദർശന കാരണ
ശാസ്തൃമുദ്രാത് മഹാദേവ ദേഹിമേ വ്രതമോചനം
സമസ്താപരാധ രക്ഷകനേ ശരണമയ്യപ്പ
ലോകാഃ സമസ്താഃ സുഖിനോ ഭവന്തു
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്ന മന്ത്രം ചൊല്ലി വേണം മാല ഊരുവാൻ.

പന്തലിൽ വച്ചിരിക്കുന്ന കെട്ട് അഴിച്ച് അഭിഷേകം ചെയ്ത അവൽ, മലർ, ശർക്കര ഇത്യാദി സാധനങ്ങൾ സമൂലമാക്കിയതും അരവണ, അപ്പം എന്നീ പ്രസാദങ്ങളും വീട്ടിലുള്ളവർക്കും അതിഥികൾക്കും ബന്ധുമിത്രാദികൾക്കും വിതരണം ചെയ്യണം. ഭഗവത് ദർശനം കഴിഞ്ഞ് ഭഗവാൻെറ പ്രസാദം മറ്റുള്ളവർക്ക് നൽകുന്നത് അവരുടെ ആശീർവാദത്തിനും അനുഗ്രഹത്തിനും വേണ്ടിയാണ്. അതുമാത്രമല്ല പ്രസാദവിതരണത്തിലൂടെ മാത്രമേ ക്ഷേത്രദർശനത്തിൻെറ പൂർണ്ണത കൈവരിക്കുകയുള്ളൂ.

***വ്രതം എന്നു പറഞ്ഞാലെന്താണ്? ശബരിമലയിൽ പോകാൻമാത്രമേ ആളുകൾ വ്രതം നോക്കാറുള്ളോ?***

അല്ല. വേറെയും വ്രതങ്ങൾ ഉണ്ട്. പറഞ്ഞുതരാം.

ശാരീരികശുദ്ധി, മനഃശുദ്ധി, ആദ്ധ്യാത്മിക-ദൈവികത എന്നിവയിൽ ശ്രദ്ധ കേന്ദ്രീകരിച്ച് ചെയ്യുന്ന പ്രവൃത്തിയാണ് വ്രതം.

ശാസ്ത്രോക്തമായിട്ടുള്ള നിയമമാണ് വ്രതം. വ്രതത്തിൻെറ ഒരു ഭാഗംതന്നെയാണ് ഉപവാസവും. ഉപവാസമെന്നാൽ പാപങ്ങളിൽനിന്ന് ഉപാവർത്തിച്ച് (പിൻതിരിഞ്ഞ്) ഗുണങ്ങളോടുകൂടിയ വാസമാണ്. പ്രധാനപ്പെട്ട വ്രതങ്ങളെപ്പറ്റി പറയാം.

**ഏകാദശീവ്രതം :**

വാവു കഴിഞ്ഞു വരുന്ന 11-ാം ദിവസം അനുഷ്ഠിക്കുന്ന വ്രതമാണ് ഏകാദശിവ്രതം. ഈ വ്രതം അനുഷ്ഠിക്കുന്നവർക്ക് ഭക്തിയും മുക്തിയും ലഭിക്കുമെന്നാണ് വിശ്വാസം. പ്രത്യേകിച്ച് ഇഹലോക സൗഖ്യവും പരലോക മോക്ഷവുമായ വിഷ്ണുസായൂജ്യം ഫലം. ഏകാദശിവ്രതം അനുഷ്ഠിക്കുന്ന സ്ത്രീ-പുരുഷന്മാർ പകൽ ഉറങ്ങുകയോ പാരണയ്ക്കു മുമ്പായി ഭക്ഷണം കഴിക്കുകയോ ചെയ്താൽ യാതൊരു ഫലവും ലഭിക്കുകയില്ല. ഏകാദശി വ്രതം നോക്കുന്നവർ വാവ് കഴിഞ്ഞുവരുന്ന ദശമിനാൾ ആഹാരനിയമത്തോടുകൂടിയും മാംസവും വർജ്ജിച്ചിരിക്കണം. ഏകാദശി ദിവസം ആഹാരമൊന്നും കഴിക്കരുത്. ഏകാദശിയും ദ്വാദശിയും ചേർന്നിരിക്കുന്ന ദിവസം വിഷ്ണുവിൻെറ സാന്നിദ്ധ്യമുള്ള (ഹരിവാസരം) ദിവസമാകുന്നു.

തുളസിയില ഇട്ട് തിളപ്പിച്ച വെള്ളം കുടിക്കാം. ദ്വാദശി ദിവസം ആഹാരം കഴിക്കണം. ആഹാരം കഴിക്കുന്നതിനുമുമ്പ് താഴെപ്പറയുന്ന ശ്ലോകം ചൊല്ലണം.

''ഭോക്ഷ്യേഹം പുനധരീകാക്ഷ
ശരണം മേ ഭവാച്യുതേ''

(അല്ലയോ പുനധരീകാക്ഷനായ ഭഗവാനേ! ഞാനിതാ പാരണചെയ്യാൻ പോകുന്നു. നിന്തിരുവടി എനിക്ക് ശരണമായി ഭവിക്കണമേ)

വെളുത്തപക്ഷം കഴിഞ്ഞുവരുന്ന ഏകാദശിയിൽ പൂയം നക്ഷത്രം വന്നാൽ ആ ഏകാദശി ഏറ്റവും വിശേഷമേറിയതാണ്. അങ്ങനെ വരുന്ന ഏകാദശിക്ക്

'പാപനാശിനി' എന്നാണ് പേര്. ഏകാദശിയും ദ്വാദശിയും തിരുവോണം നക്ഷത്രത്തോടുചേർന്നു വന്നാൽ അതിന് 'വിജയ' എന്ന് പേരു പറയുന്നു.

ഏകാദശി ദിവസം വിഷ്ണുപൂജ ചെയ്താൽ സമ്പത്തും സന്തതിയും ഉണ്ടാകുമെന്നും മരണാനന്തരം വിഷ്ണുലോകം പ്രാപിക്കുമെന്നും അഗ്നിപുരാണത്തിൽ പറയുന്നു.

അംബരീക്ഷൻ എന്ന രാജാവ് ഇന്ദ്രപദം നേടുന്നതിനായി ഏകദശിവ്രതം അനുഷ്ഠിച്ചതായി ഭാഗവതത്തിൽ പറയുന്നുണ്ട്.

**ദ്വാദശീവ്രതം :**

ജീവിതക്ലേശത്തിന് അറുതിവരുത്തുന്നതിനുവേണ്ടി വിധിക്കപ്പെട്ടുള്ള ഒരു വ്രതമാണ് ദ്വാദശീവ്രതം. ഫൽഗുന (മീനം) മാസത്തിലെ ശുക്ലപക്ഷത്തിൽ അനുഷ്ഠിക്കുന്ന വ്രതമാണിത്. ഈ ദിവസം ഉപവാസത്തോടുകൂടി വിഷ്ണുനാമം ജപിക്കണം.

ദ്വാദശിവ്രതത്തെപറ്റിയുള്ള ഒരു കഥയുണ്ട്. ഒരിക്കൽ മഹാബലി ചക്രവർത്തി അസുരന്മാരുടെ നാഥനായി സൈന്യസന്നാഹത്തോടുകൂടി ദേവലോകത്തിൽ ചെന്ന് ഇന്ദ്രൻ മുതലായ ദേവകളെ ആട്ടിപ്പുറത്താക്കി. ഇന്ദ്രന്റെ സ്ഥാനഭ്രംശത്തിൽ മാതാവായ അദിതി അത്യധികം ദുഃഖിച്ചു. ദുഃഖിച്ചിരിക്കുന്ന അദിതിയെകണ്ട് ഭർത്താവായ കശ്യപപ്രജാപതി കാരണം തിരക്കി. ദേവന്മാർക്കുണ്ടായ അധഃപതനം അവൾ പറഞ്ഞുകേൾപ്പിച്ചു. പരിഹാരമായി ദ്വാദശീവ്രതം അനുഷ്ഠിക്കുവാൻ കശ്യപൻ അദിതിയോട് ആജ്ഞാപിച്ചു. അദിതി ദ്വാദശീവ്രതം അനുഷ്ഠിക്കുകയും മഹാവിഷ്ണു വാമനനായി അവതരിച്ച് മഹാബലിയെ പാതാളത്തിലേക്ക് ചവിട്ടി താഴ്ത്തുകയുംചെയ്തു. അന്നുമുതലാണ് ദ്വാദശീവ്രതം പുണ്യവ്രതമായി അനുഷ്ഠിക്കാൻ തുടങ്ങിയത്.

**ഹരിവാസരം :**

ഏകാദശിയുടെ ഒടുവിലത്തെ പതിനഞ്ചു നാഴികയും ദ്വാദശിയുടെ ആദ്യത്തെ പതിനഞ്ചു നാഴികയും കൂടിയ മുപ്പത് നാഴിക സമയമാണ് ഹരിവാസരകാലം. ഏകാദശി വ്രതകാലത്തിലെ മുഖ്യഭാഗമാണ് ഹരിവാസര സമയം. ഈ സമയം ആഹാരാദികൾ തീർത്തും ഉപേക്ഷിച്ച് അഖണ്ഡനാമം ജപിക്കണം.

**ഷഷ്ഠിവ്രതം :**

സന്താന ലബ്ധിക്കും ക്ഷേമത്തിനും അഭീഷ്ടകാര്യസിദ്ധിക്കും സർപ്പദോഷം മഹാരോഗങ്ങൾ എന്നിവയിൽനിന്നുള്ള മുക്തിക്കും വേണ്ടി സുബ്രഹ്മണ്യനെ പ്രീതിപ്പെടുത്താൻവേണ്ടിയാണ് ഷഷ്ഠിവ്രതം അനുഷ്ഠിക്കുന്നത്. പഞ്ചമിനാൾ ഒരുനേരം മാത്രം ഭക്ഷണംകഴിച്ചുകൊണ്ട് പിറ്റേദിവസം പ്രഭാതസ്നാനംചെയ്ത് സുബ്രഹ്മണ്യപൂജ ചെയ്യണം. സൂര്യോദയാൽപരം 6 നാഴിക ശുക്ലഷഷ്ഠിയുള്ള ദിവസമാണ് വ്രതാചരണം. സുബ്രഹ്മണ്യക്ഷേത്രത്തിൽ പോയി ദേവന്റെ നാമാവലികൾ പാടി

ക്ഷേത്രത്തിൽ കഴിയണം. ഉച്ചപൂജയ്ക്കുശേഷം ഷഷ്ഠി നിവേദ്യം ഭക്ഷിക്കാം. രാത്രി സ്കന്ദപുരാണം പാരായണംചെയ്ത് പാരണവീട്ടണം. ആറുദിവസം തുടർച്ചയായി വ്രതം നോക്കുന്നതും ഉത്തമമാണ്.

സർപ്പാകൃതിപൂണ്ട് തിരോധാനംചെയ്ത സുബ്രഹ്മണ്യനെ സ്വരൂപത്തിൽ വീണ്ടു കിട്ടുന്നതിനുവേണ്ടി പാർവ്വതീദേവി 108 ശുക്ലഷഷ്ഠിവ്രതമെടുത്ത് സാഫല്യം നേടി യതായും താരകാസുര നിഗ്രഹത്തിനുള്ള യുദ്ധവേളയിൽ അപ്രത്യക്ഷനായ സ്കന്ദനെ യുദ്ധത്തിൽ പ്രത്യക്ഷപ്പെടുത്തുന്നതിന് ദേവന്മാർ ഷഷ്ഠിവ്രതം അനുഷ്ഠിച്ച തായും ഐതിഹ്യമുണ്ട്.

**പ്രദോഷവ്രതം :**

ശിവപ്രീതിയ്ക്കുവേണ്ടി അനുഷ്ഠിക്കുന്ന വ്രതമാണിത്. പ്രഭാതസ്നാനത്തിനു ശേഷം ശുഭ്രവസ്ത്രം ധരിച്ച് നമഃശിവായ മന്ത്രജപവും ഉപവാസവുമായി കഴി യേണ്ടതും സന്ധ്യാസ്നാനത്തിനുശേഷം പഞ്ചാക്ഷരമന്ത്രജപവും ശിവക്ഷേത്ര ദർ ശനവുംചെയ്ത് പാരണയോടെ വ്രതം അവസാനിപ്പിക്കുകയുംചെയ്യണം. ഈ വ്രതം തുടർച്ചയായി അനുഷ്ഠിച്ചാൽ രോഗവിമുക്തി, ശത്രുവിജയം, സർവ്വൈശ്വര്യം എന്നിവ കൈവരുന്നതാണ്. അസ്തമയ സമയം ത്രയോദശി ഉള്ള ദിവസമാണ് പ്രദോ ഷമായി കണക്കാക്കിവരുന്നത്. രണ്ടുദിവസം ഉണ്ടെങ്കിലും ഇല്ലെങ്കിലും തലേദിവ സമാണ് ആചരിക്കേണ്ടത്.

പ്രദോഷ ദിവസമാണ് ദേവിയെ സന്തോഷിപ്പിക്കാൻ ശിവൻ നടരാജ നൃത്തം ചെയ്തത്. വിഷ്ണു മുതലായ ദേവന്മാരും ഈ ദിവസം ശിവസേവ ചെയ്യുന്നുവെ ന്നാണ് ഐതിഹ്യം.

**അമാവാസിവ്രതം :**

പിതൃക്കളുടെ പ്രീതിക്കുവേണ്ടി രാവിലെ പുണ്യതീർത്ഥസ്നാനം, പിതൃബലി, തർ പ്പണം എന്നിവ ചെയ്യണം. കർക്കടകമാസ അമാവാസിയും തുലാമാസ അമാവാ സിയുമാണ് ഏറ്റവും പ്രധാനം. അമാവാസിയുടെ തലേദിവസംതന്നെ വ്രതം ആരം ഭിക്കണം. ഒരുനേരം മാത്രമേ ആഹാരം കഴിക്കാവൂ. (ഇതിന് 'ഒരിക്കൽ' നോക്കുക എന്നു പറയുന്നു) ഈ വ്രതംകൊണ്ട് സമ്പത്ത്, ആരോഗ്യം, സന്താനപുഷ്ടി, പിതൃ ക്കളുടെ പ്രീതി എന്നിവയാണ് ഫലം.

പിതൃക്കൾ ഒരുകൂട്ടം ദേവഗണങ്ങളാണ്. പിതൃക്കളെ അഗ്നിഷ്വാത്തന്മാർ എന്നും ബർഹിഷത്തുക്കൾ എന്നും രണ്ടായി തിരിച്ചിരിക്കുന്നു. അവരിൽ അഗ്നി ഷ്വാത്തന്മാർ യാഗം ചെയ്യാത്തവരും ബഹിർഷത്തുക്കൾ യാഗം ചെയ്യുന്നവരു മാണ്. ഇതുകൂടാതെ പിതൃക്കളെ പല ഗണങ്ങളായി തിരിച്ചിട്ടുണ്ട്. സാദ്ധ്യദേവന്മാ രുടെ പിതൃക്കളാണ് സോമസദസ്യർ. അഗ്നിഷ്വാത്തന്മാർ ദേവന്മാരുടെ പിതൃക്കളാ ണ്. ദൈത്യന്മാർ, ദാനവന്മാർ, യക്ഷന്മാർ, ഗന്ധർവ്വന്മാർ, ഉരഗങ്ങൾ, രാക്ഷസന്മാർ, സുവർണ്ണർ, കിന്നരന്മാർ എന്നിവരുടെ പിതൃക്കളാണ് ബർഹിഷ്വാത്തന്മാർ.

സോമപന്മാർ ബ്രാഹ്മണരുടെ പിതൃക്കളാകുന്നു. ക്ഷത്രിയന്മാരുടെ പിതൃക്ക ളാണ് ഹവിർഭുക്കുകൾ. വൈശ്യന്മാരുടെ പിതൃക്കൾക്ക് ആജ്യപന്മാർ എന്ന് പറ

യുന്നു. ശൂദ്രരുടെ പിതൃക്കൾ സാലികരാണ്. മരീചി മുതലായ ഋഷികളിൽനിന്ന് പിതൃക്കളും പിതൃക്കളിൽനിന്ന് ദേവാസുരന്മാരും ദേവാസുരന്മാരിൽനിന്ന് ചരാചരങ്ങളും ഉണ്ടായി എന്ന് മനുസ്മൃതിയിൽ പറയുന്നു.

**പൗർണ്ണമിവ്രതം :**

ദേവീപ്രീതിയ്ക്കുവേണ്ടിയാണ് പ്രധാനമായും പൗർണ്ണമിവ്രതം അനുഷ്ഠിക്കുന്നത്. പ്രഭാതസ്നാനത്തിനുശേഷം ക്ഷേത്രദർശനം നടത്തണം. പൗർണ്ണമി വ്രതത്തിന് പ്രധാനമായവ ചിങ്ങം (രക്ഷാബന്ധൻ), വൃശ്ചികം (കാർത്തിക), ധനു (തിരുവാതിര), മകരം (തൈപ്പൂയം), കുംഭം (മകംതൊഴൽ), മീനം (പങ്കുനി ഉത്രം), മേടം (ചിത്രപൂർണ്ണിമ), ഇടവം (വൈശാഖ പൂർണ്ണിമ), കർക്കടകം (ആഷാഡപൂർണ്ണിമ) എന്നിവയാണ്.

**ശിവരാത്രിവ്രതം :**

ശിവാരത്രിദിവസം രാവിലെ കുളികഴിഞ്ഞ് ഭസ്മം, ശുഭ്രവസ്ത്രം ഇവ ധരിച്ച് ശിവനാമ കീർത്തനങ്ങളോടെ ദിവസം മുഴുവനും ശിവക്ഷേത്രത്തിൽ കഴിയണം. സന്ധ്യയ്ക്ക് വീണ്ടും കുളിച്ച് ശിവപൂജ, കൂവളയില അർച്ചന, നമസ്കാരം എന്നിവ ചെയ്ത് രാത്രിയിൽ ഉപവസിച്ച് ഉറക്കമിളച്ച് പിറ്റേദിവസം രാവിലെ സ്നാനം, ശിവപൂജ, ദാനം മുതലായവ ചെയ്ത് പാരണവീട്ടി വ്രതം അവസാനിപ്പിക്കണം.

കുംഭമാസത്തിലെ ചതുർദ്ദശയിങ്കൽ ആഹാരം കഴിക്കാതെയിരുന്ന് രാത്രിയിൽ ഉറക്കമിളച്ച് ശിവനെ പൂജിയ്ക്കുകയാണ് ശിവരാത്രി വ്രതത്തിൽ ചെയ്യുന്നത്.

ശിവരാത്രി ഉത്ഭവത്തെപറ്റിയുള്ള ഒരു കഥയിതാണ്: മഹാവിഷ്ണുവിൻെറ നാഭിയിൽനിന്ന് മുളച്ചുവന്ന താമരയിൽ ബ്രഹ്മാവ് ജന്മമെടുത്തു. വിശാലമായ ജലപ്പരപ്പിൽകൂടി സഞ്ചരിച്ച ബ്രഹ്മാവിന് വിഷ്ണുവിനെ മാത്രമേ കാണാൻ കഴിഞ്ഞുള്ളു. "നീ ആര്" എന്ന് ബ്രഹ്മാവ് ചോദിച്ചപ്പോൾ "ഞാൻ നിൻെറ അച്ഛനായ മഹാവിഷ്ണു" എന്ന് മറുപടികിട്ടി. ആ മറുപടി ബ്രഹ്മാവിന് അത്ര ഇഷ്ടപ്പെട്ടില്ല. അവർ തമ്മിൽ വഴക്കാരംഭിച്ചു. അവസാനം ഭയങ്കര യുദ്ധത്തിൽ കലാശിച്ചു. ബ്രഹ്മാവ് "ബ്രഹ്മാസ്ത്രം" പ്രയോഗിച്ചു. അതിനെതിരെ വിഷ്ണു "പാശുപതാസ്ത്രം" തൊടുത്തുവിട്ടു. ലോകം മുഴുവൻ ചുറ്റിനടന്ന പാശുപതാസ്ത്രത്തെ ഉപസംഹരിക്കാൻ ബ്രഹ്മാവിനോ വിഷ്ണുവിനോ കഴിഞ്ഞില്ല. എന്തുചെയ്യണമെന്നറിയാതെ രണ്ടുപേരും അന്തിച്ചുനിൽക്കുമ്പോൾ അവരുടെ മദ്ധ്യത്തിൽ ഒരു ശിവലിംഗം ഉയർന്നുവന്നു. അതിൻെറ മേലഗ്രവും കീഴഗ്രവും അദൃശ്യമായിരുന്നു. അതിൻെറ അഗ്രങ്ങൾ കണ്ടുപിടിക്കുന്നതിനുവേണ്ടി ബ്രഹ്മാവ് മുകളിലേയ്ക്കും വിഷ്ണു താഴേയ്ക്കും സഞ്ചരിച്ചു. വളരെ സഞ്ചരിച്ചിട്ടും ഫലം കാണാതെ രണ്ടുപേരും പൂർവ്വസ്ഥാനത്ത് എത്തിച്ചേർന്നു. ഉടനെ ശിവൻ പ്രത്യക്ഷപ്പെട്ട് പാശുപതാസ്ത്രത്തെ ഉപസംഹരിച്ചു. ശിവൻ പ്രത്യക്ഷപ്പെട്ടത് കുംഭമാസത്തിലെ കറുത്ത പക്ഷത്തിലെ ചതുർദ്ദശിരാത്രിയിലായിരുന്നു. മേലിൽ എല്ലാ വർഷവും പ്രസ്തുത രാത്രി ഒരു വ്രതമായി അനുഷ്ഠിക്കണമെന്നും അതിനെ ശിവരാത്രിവ്രതമെന്ന് പേരാ

യിരിക്കണമെന്നും ശിവൻ അരുളിച്ചെയ്തു.

ശിവരാത്രി വ്രതമനുഷ്ഠിച്ച് ശിവലോകം പൂകിയ ഒരു പാപിയുടെ കഥയും ശിവരാത്രി മാഹാത്മ്യത്തിൽ പ്രതിപാദിക്കുന്നുണ്ട്.

**ഞായറാഴ്ചവ്രതം :**

ആദിത്യഭഗവാനെ പ്രസാദിപ്പിച്ച് അന്ധകാരജീവിതത്തിൽനിന്ന് മോചനംനേടി ശ്രേയസ്കരമായ ജീവിതം നേടുക എന്നതാണ് ഞായറാഴ്ചവ്രതത്തിന്റെ ലക്ഷ്യം.

പ്രഭാതസ്നാനത്തിനുശേഷം രക്തചന്ദനം പ്രസാദമായി ധരിച്ച് സൂര്യഭഗവാനെ വന്ദിച്ച് ആദിത്യസ്തോത്രം, ആദിത്യഹൃദയമന്ത്രം എന്നിവ ജപിച്ച് മാസത്തിൽ ഒരു ഞായറാഴ്ച പൊങ്കാലയിട്ട് നിവേദിച്ച് മാസാമാസം വരുന്ന ആദ്യത്തെ ഞായറാഴ്ചയോ ഒടുവിലത്തെ ഞായറാഴ്ചയോ വ്രതംനോക്കി പന്ത്രണ്ടു ഞായറാഴ്ച വ്രതം കഴിയണം. പതിമൂന്നാമത്തെ ഞായറാഴ്ച യഥാശക്തി പൊങ്കാലയും അന്നദാനവും നടത്താവുന്നതാണ്.

സർവ്വശത്രുവിനാശകമായ ഒരു മന്ത്രമാണ് ആദിത്യഹൃദയമന്ത്രം. രാവണനുമായുള്ള യുദ്ധത്തിൽ തളർന്നു പരവശനായ ശ്രീരാമന് അഗസ്ത്യമുനി ഉപദേശിച്ചുകൊടുത്തതാണ് ആദിത്യഹൃദയമന്ത്രം.

**സന്താപ നാശകരായ നമോ നമഃ**
**അന്ധകാരാന്തകരായ നമോ നമഃ**
**ചിന്താമണേ! ചിദാനന്ദായ തേ നമഃ**
**നീഹാര നാശകരായ നമോ നമഃ**
**മോഹവിനാശകരായ നമോ നമഃ**
**ശാന്തായ രൗദ്രായ സൗമ്യായ ഘോരായ**
**കാന്തിമതാം കാന്തിരൂപായ തേ നമഃ**
**സ്ഥാവര ജംഗമാചാര്യായ തേ നമോ**
**ദേവായ വിശ്വൈകസാക്ഷിണേ തേ നമഃ**
**സത്വപ്രധാനായ തത്ത്വായ തേ നമഃ**
**സത്യസ്വരൂപായ നിത്യം നമോ നമഃ**

(ഇത്ഥമാദിത്യഹൃദയം ജപിച്ചു നീ ശത്രുക്ഷയം വരുത്തീടുക സത്വരം)

**തിങ്കളാഴ്ചവ്രതം :**

ദീർഘസുമംഗലികളായിരിക്കാനും കുടുംബസൗഭാഗ്യത്തിനുംവേണ്ടി (പൊതുവേ സ്ത്രീകൾ) അനുഷ്ഠിക്കുന്ന വ്രതമാണ് തിങ്കളാഴ്ച വ്രതം.

തിങ്കളാഴ്ച ദിവസം പ്രഭാതസ്നാനം കഴിഞ്ഞ് പഞ്ചാക്ഷരമന്ത്ര ജപം, ശിവപാർവ്വതീ പൂജ, ഒരിക്കൽ ഊണ് എന്നിവ ചെയ്യുകയും ഭർത്താവ്, മക്കൾ ഇവർ മുഖേന കുടുംബശ്രേയസ്സിനും ഐശ്വര്യത്തിനുംവേണ്ടി ശിവപുരാണ പാരായണം ചെയ്യുകയും ശിവക്ഷേത്രത്തിൽ ദർശനം നടത്തുകയും ചെയ്യണം.

ശിവനെ ഭർത്താവായി ലഭിക്കുന്നതിനുവേണ്ടി പാർവ്വതി തിങ്കളാഴ്ചവ്രതം അനുഷ്ഠിച്ചതായി ഐതിഹ്യമുണ്ട്.

**ചൊവ്വാഴ്ചവ്രതം :**

ഹനുമാനും ദുർഗ്ഗയ്ക്കും പൂജാദ്രവ്യങ്ങൾ അർപ്പിക്കണം. സിന്ദൂരം, രക്തച ന്ദനം, മഞ്ഞൾ, രക്തപുഷ്പങ്ങൾ എന്നിവയും നെയ്യും ശർക്കരയും ചേർത്ത കട്ടിപ്പായസവും പലഹാരങ്ങളും പൂജയ്ക്കായി ഉപയോഗിക്കാവുന്നതാണ്.

വിഘ്നങ്ങൾ നീക്കി ഐശ്വര്യം ലഭിക്കുന്നതിന് ഈ ദിവസം മംഗളമൂർത്തിയെ (ഗണപതി) പ്രാർത്ഥിക്കുന്നതും ഉത്തമമാണ്. ഗണപതിക്ഷേത്ര ദർശനം നടത്തി വഴിപാടുകൾ നടത്തണം. അതുപോലെതന്നെ ദുർഗാ-ദേവീ ക്ഷേത്രത്തിലും. ചൊവ്വാഴ്ചയും ചതുർത്ഥിയും ഒന്നിച്ചു വന്നാൽ അന്നത്തെ വിനായകചതുർത്ഥി ഏറ്റവും ഉത്തമമാണ്.

**ബുധനാഴ്ചവ്രതം :**

സർവ്വാഭീഷ്ടസിദ്ധിക്കായി ബുധനാഴ്ചവ്രതം ഏറ്റവും ഉത്തമമാണ്. രാവിലെ ബുധപൂജ ചെയ്യേണ്ടതാണ്. പച്ചനിറത്തിലുള്ള സാധനങ്ങൾ ഉപയോഗിക്കുന്നതും ദാനംചെയ്യുന്നതും നല്ലതാണ്. താഴെപ്പറയുന്ന ബുധസ്തോത്രം ജപിക്കുന്നതും ഉത്തമമാണ്.

**"പ്രിയംഗു കലികാശ്യാമം**
**രൂപേണാ പ്രതിമം ബുധം**
**സൗമ്യം സൗമ്യ ഗുണോപേതം**
**തംബുധം ഗ പ്രണമാമ്യഹം**

**ബുധോ ബുദ്ധിമതാം ശ്രേഷ്ഠോ**
**ബുദ്ധിദാതാ ധനപ്രദഃ**
**പ്രിയംഗൂ കലികാശ്യാമഃ**
**കഞ്ജനേത്രോ മനോഹരഃ"**

**വ്യാഴാഴ്ചവ്രതം :**

ശ്രീരാമൻ, മഹാവിഷ്ണു, ബൃഹസ്പതി എന്നീ ദേവന്മാരുടെ പ്രീതിക്കായി വ്യാഴാഴ്ചവ്രതം ഏറ്റവും ശ്രേഷ്ഠകരമാണ്. ഈ ദേവന്മാർക്ക് പശുവിൻ പാലു കൊണ്ടും നെയ്യുകൊണ്ടും ഉള്ള നിവേദ്യം കൊടുക്കുകയും പിന്നീടത് ഭക്ഷിക്കുക യും ചെയ്യാം. ഒരിക്കൽമാത്രം ആഹാരം കഴിക്കണം, ഭാഗവതകഥകൾ പാരായണം ചെയ്യേണ്ടതാണ്.

**വെള്ളിയാഴ്ചവ്രതം :**

ദേവിമാരുടെ പ്രീതിക്കായി വെള്ളിയാഴ്ചവ്രതം നല്ലതാണ്. ദേവീക്ഷേത്രത്തിൽ ദർശനം നടത്തുകയും ദേവീസ്തുതികൾ പാരായണം ചെയ്യുകയും വേണം. മധു

രാഹാരം വിതരണംചെയ്യുന്നതുകൊണ്ട് വളരെ ഗുണം കിട്ടും.

**ശനിയാഴ് വ്രതം :**

ശാസ്താവിൻെറ പ്രീതിക്കും ശനിദേവൻെറ പ്രീതിക്കുവേണ്ടിയും ശനിയാഴ്ച വ്രതം ഏറ്റവും ഉത്തമമാണ്. (ശനിയുടെ ദേവനാണല്ലോ ശാസ്താവ്) ശനിയാഴ്ചയും ഉത്രം നാളും ഒന്നിച്ചു വന്നാൽ അന്നത്തെ ദിവസം അയ്യപ്പദർശനത്തിന് ഏറ്റവും ഉത്തമമാണ്. പ്രഭാതസ്നാനം കഴിഞ്ഞ് ശാസ്താക്ഷേത്രത്തിൽ ദർശനംചെയ്ത് വഴിപാടുകൾ നേരണം. ശാസ്താവിൻെറ മൂലമന്ത്രമായ ''ഓം ഘ്രൂം നമപരായ ഗോപ്ത്രേ'' എന്ന് കുറഞ്ഞത് പത്തുപ്രാവശ്യമെങ്കിലും ജപിക്കുക. കൂടാതെ ശാസ്താവിൻെറ ഗായത്രീമന്ത്രവും ജപിക്കണം.

കറുത്ത എള്ള്, ഉഴുന്ന്, എണ്ണ, കറുത്ത വസ്ത്രം എന്നിവ ശനി പൂജയ്ക്ക് ഉത്തമമായിട്ടുള്ളതാണ്. ഈ വ്രതം ശനിദശാകാലത്ത് പ്രതിസന്ധികളെ അകറ്റാൻ വളരെ നല്ലതാണ്. ഒരുനേരം മാത്രമേ ആഹാരം കഴിക്കാവൂ.

**കാന്തിവ്രതം :**

കാർത്തികമാസത്തിലെ വെളുത്തപക്ഷത്തിൽ അനുഷ്ഠിക്കപ്പെടുന്ന ഒരു വ്രതമാണിത്. ആ പക്ഷത്തിൽ രാത്രിയിൽമാത്രം ഭക്ഷണം കഴിച്ചുകൊണ്ട് ദ്വിതീയ തിഥിയിൽ ബലരാമനേയും ശ്രീകൃഷ്ണനേയും പൂജിക്കണം. ഈ വ്രതം അനുഷ്ഠിക്കുന്നതുകൊണ്ട് കാന്തി ആയസ്സ്, ആരോഗ്യം മുതലായവ സിദ്ധിക്കുമെന്ന് അഗ്നിപുരാണത്തിൽ പറയുന്നു.

**ചാന്ദ്രവ്രതം :**

ധനുമാസത്തിലെ വെളുത്തപക്ഷത്തിൽ അനുഷ്ഠിക്കുന്ന വ്രതമാണ് ചാന്ദ്രവ്രതം. രൂപസൗന്ദര്യം, സൗഭാഗ്യം, ബഹുജനപ്രീതി എന്നിവ ഈ വ്രതംമൂലം ലഭിക്കുമെന്ന് വിശ്വസിക്കുന്നു.

**നവമീവ്രതം :**

ഭുക്തി, മുക്തി മുതലായവയ്ക്കുവേണ്ടി തുലാമാസത്തിൽ അനുഷ്ഠിക്കുന്ന വ്രതമാണ് നവമീവ്രതം. തുലാമാസത്തിൽ വെളുത്തപക്ഷത്തിലെ നവമിയിൽ വ്രതം നോറ്റ് ഗൗരീദേവിയെ പൂജിക്കുകയാണ് പ്രധാനചടങ്ങ്. ഈ നവമിക്ക് ഗൗരീനവമി എന്നും പേരുണ്ട്.

**നവരാത്രിവ്രതം :**

കന്നിമാസത്തിൽ വെളുത്തപക്ഷം പ്രതിപദം മുതൽ നവമി വരെ ഒമ്പതു ദിവസങ്ങളിൽ അനുഷ്ഠിക്കുന്ന വ്രതമാണ് നവരാത്രിവ്രതം. ഈ ഒമ്പത് ദിവസങ്ങളിൽ ദേവീഭജനം ചെയ്യുകയാണ് പ്രധാനം. പത്താംദിവസം വിജയദിശമിയും ഏറ്റവും പ്രധാനമാണ്. ദുർഗ്ഗാദേവി മഹിഷാസുരനെ വധിച്ച് വിജയംവരിച്ച ദിവസമാണ്

വിജയദശമി. അതിനാൽ ജീവിതവിജയത്തിനുപകരിക്കുന്ന സകല കലകളുടെയും അഭ്യാസാരംഭത്തിന് പറ്റിയ ദിവസമായി വിജയദശമി കണക്കാക്കപ്പെടുന്നു. വിജയദശമി വിദ്യാരംഭദിനമായും ആഘോഷിക്കുന്നു. നവരാത്രിപൂജയിലെ വിശേഷപ്പെട്ട ഒരു ചടങ്ങാണ് കുമാരീപൂജ.

**വിഷ്ണുവ്രതം :**

വിഷ്ണുവിനെ സ്മരിച്ചുകൊണ്ട് ചെയ്യുന്ന ഈ വ്രതം അനുഷ്ഠിക്കുന്നവർക്ക് ഇഷ്ടകാര്യസിദ്ധി ഉണ്ടാകുമെന്നാണ് വിശ്വാസം. പൗഷമാസത്തിലെ (മകരം) വെളുത്ത ദ്വിതീയ മുതൽ നാലുദിവസങ്ങളിൽ ആദ്യത്തെ ദിവസം കടുകുകൊണ്ടും രണ്ടാം ദിവസം കറുത്ത എള്ളുകൊണ്ടും മൂന്നാം ദിവസം വയമ്പുകൊണ്ടും നാലാം ദിവസം സർവ്വ ഔഷധിഗണങ്ങളെക്കൊണ്ടും വിഷ്ണുപ്രതിമയെ സ്നാനം ചെയ്ത് വിഷ്ണുപൂജ ചെയ്യണം. (മാഞ്ചി, വയമ്പ്, കൊട്ടം, കന്മദം, മഞ്ഞൾ, മരമഞ്ഞൾ, കച്ചൂരിക്കിഴങ്ങ്, ചമ്പകപ്പൂവ്, മുത്തങ്ങാക്കിഴങ്ങ് എന്നിവയാണ് സർവ്വ ഔഷധി ഗണങ്ങളിൽ പെടുന്നത്)

ഒന്നാം ദിവസം കൃഷ്ണനാമംകൊണ്ടും രണ്ടാം ദിവസം അച്യുതനാമം കൊണ്ടും മൂന്നാം ദിവസം അനന്തനാമംകൊണ്ടും നാലാംദിവസം ഹൃഷികേശനാമംകൊണ്ടും വിഷ്ണുവിനെ പൂജിയ്ക്കണം.

ആദ്യത്തെ ദിവസം വിഷ്ണുവിൻെറ പാദത്തിലും രണ്ടാം ദിവസം നാഭിയിലും മൂന്നാം ദിവസം കണ്ണിലും നാലാം ദിവസം ശിരസ്സിലും പുഷ്പങ്ങളെകൊണ്ട് പൂജിയ്ക്കണം. ആദ്യത്തെ ദിവസം ശശി എന്നും രണ്ടാം ദിവസം ചന്ദ്രൻ എന്നും മൂന്നാം ദിവസം ശശാങ്കൻ എന്നും നാലാം ദിവസം ഇന്ദു എന്നുമുള്ള പേരുകളെക്കൊണ്ട് അർഘ്യം നൽകുകയും വേണം. ഈ വ്രതം രാജാക്കന്മാരും സ്ത്രീകളും ദേവാദികളും ആചരിച്ചിട്ടുണ്ടെന്ന് അഗ്നിപുരാണത്തിൽ പറയുന്നു.

പൗഷമാസത്തിൽ വെളുത്തവാവുംനാൾ ചന്ദ്രൻ പുഷ്യ (പൂയം) നക്ഷത്രവുമായി യോഗമുണ്ടാകാറുണ്ട്. പൗഷമാസത്തിൽ ഓരോ ദിവസവും ഓരോ നേരം മാത്രം ആഹാരം കഴിക്കുന്നവർക്ക് സൗഭാഗ്യവും യശസ്സും സൗന്ദര്യവും ഉണ്ടാകുമെന്ന് മഹാഭാരതം അനുശാസനപർവ്വത്തിൽ പറയുന്നു.

**ചാതുർമാസ്യ വ്രതം :**

നാലുമാസക്കാലം ചെയ്യുന്ന ഒരു വ്രതം. സന്യാസിമാർക്കിടയിൽ പ്രചാരമുള്ള ഒരു ചാതുർമാസ വ്രതമുണ്ട്. സന്യാസിമാർ തീർത്ഥാടകരും സഞ്ചാരികളുമായിരിക്കും. എന്നാൽ മഴക്കാലത്ത് അവർക്ക് യാത്ര വളരെ പ്രയാസമാണ്. ആയതിനാൽ മഴക്കാലമായ നാലുമാസം എവിടെയെങ്കിലും വിശ്രമിച്ച്, ധ്യാനപാരായണത്തിൽ മുഴുകിയും പരിസരവാസികൾക്ക് ജ്ഞാനോപദേശം നൽകിയും കഴിച്ചുകൂട്ടുന്ന വ്രതമാണ് സന്യാസിമാരുടെ ചാതുർമാസ്യ വ്രതം. (പാണ്ഡവന്മാർ ഗയയിൽവച്ച് ചാതുർമാസ്യ വ്രതം അനുഷ്ഠിച്ചതായി മഹാഭാരതം വനപർവ്വം)

എന്നാൽ ഗൃഹസ്ഥന്മാരുടെ ചാതുർമാസ്യ കർമ്മം നാലുമാസത്തിലൊരിക്കൽ

അതായത് വേനൽക്കാലം, വർഷകാലം, ശീതകാലം ഇവയുടെ ആരംഭത്തിൽ അവർ ചെയ്യേണ്ടുന്ന കർമ്മങ്ങളാണ്. വൈശ്വദേവം, വരുണപ്രഘാസം, ശാകമേധം എന്നിവയാണ് ഈ കർമ്മങ്ങളെന്ന് മുണ്ഡകോപനിഷത്ത്.

മക്കളെ, ശബരിലെയെപ്പറ്റിയും അനുഷ്ഠാനങ്ങളെപറ്റിയും ഇനിയും ധാരാളം പറയാനുണ്ട്. അതൊക്കെ പിന്നീടൊരിക്കൽ പറഞ്ഞുതരാം.

ലോകത്തിലെ ഏറ്റവും പരിപാവനമായ സന്നിധാനമാണ് ശബരിമല. മെക്കയിലെ ഹജ്ജ് തീർത്ഥാടനം കഴിഞ്ഞാൽ ലോകത്തിൽ ഏറ്റവും കൂടുതൽ ഭക്തർ ഒന്നിക്കുന്നത് ശബരിമലയിലെ തീർത്ഥാടന കാലത്താണ്. പ്രത്യേകിച്ച് മകരവിളക്ക് ദിവസം. ജാതിയുടേയും മതത്തിൻെറയും അതിർവരമ്പില്ലാത്ത ക്ഷേത്രമാണിത്. ദേവനും ഭക്തനും ഒന്നാണെന്നുള്ള വേദസംഹിതയുടെ ആസ്ഥാനം. തത്ത്വമസിയുടെ തിരുസന്നിധി.

രാത്രി അധികം വൈകിയിരുന്നു. മാധവനും കുട്ടികളും ഉറങ്ങാനായി കിടന്നു. സന്നിധാനത്തിലെ മന്ത്രധ്വനികൾ അവർക്ക് ഉറക്കുപാട്ടായി. ശരണഘോഷങ്ങൾ കേട്ടുകൊണ്ട് അവർ പ്രഭാതത്തിൽ ഉണർന്നു. മകരവിളക്ക് കഴിഞ്ഞിട്ടും ഭക്തരുടെ ദർശനത്തിനായുള്ള നിര ശരംകുത്തിവരെ നീണ്ടുനിൽക്കുന്നു. മാധവനും കുട്ടികളും പ്രഭാതസ്നാനംചെയ്തുവന്ന് അയ്യപ്പസ്തുതികൾ പാടി. അവർക്ക് തിരിച്ചുപോകുന്നതിനുമുമ്പ് ഒരിക്കൽക്കൂടി ദർശനം നടത്തണമെന്ന് ആഗ്രഹമുണ്ടായിരുന്നു. പക്ഷേ സന്നിധാനത്തിലെ തിക്കും തിരക്കും കണ്ട് മാധവൻ അതിന് മുതിർന്നില്ല.

ഇരുമുടിക്കെട്ടുകളിൽ കർപ്പൂരം ഉഴിഞ്ഞുകൊണ്ടിരുന്നപ്പോൾ അവരെ സഹായിച്ച പോലീസ് സ്വാമി വന്ന് ചോദിച്ചു: സ്വാമിമാർ യാത്രതിരിക്കുകയായിരിക്കും. അല്ലേ?
അതേ സ്വാമീ. മാധവനും കുട്ടികളും ഭക്തിയോടെ പറഞ്ഞു.

വിശാഖിൻെറയും വൈശാലിയുടെയും കവിളിൽ തലോടി "സ്വാമി ശരണം", നമുക്ക് പിന്നെ കാണാം എന്നു പറഞ്ഞ് പോലീസ് സ്വാമി നടന്നകന്നു. പോലീസ് സ്വാമി നടന്നുമറയുന്നതുവരെയും അവർ നോക്കിനിന്നു.

വൈശാലിക്ക് സംശയം: അച്ഛാ, ഈ സന്നിധാനത്തിൽ ആയിരക്കണക്കിന് പോലീസ് സ്വാമിമാരുണ്ട്. ഈ സ്വാമി മാത്രമാണല്ലോ നമ്മളെ ഇങ്ങനെ സഹായിച്ചത്. വൈശാലിയുടെ സംശയത്തിന് ഉത്തരം കിട്ടാതെ മാധവൻ അല്പനേരം പരുങ്ങി. എന്നിട്ടു പറഞ്ഞു: ഇതൊക്കെ അയ്യപ്പസ്വാമിയുടെ സഹായവും അനുഗ്രഹവുമൊക്കെയല്ലെന്ന് ആരറിഞ്ഞു! അവരുടെ ഇരുമുടിക്കെട്ടുകൾ പുതപ്പുകളിൽ പൊതിഞ്ഞുകെട്ടി കർപ്പൂരദീപം ഉഴിഞ്ഞ് പ്രാർത്ഥിച്ച്, തലയിലേന്തി അവർ മുറിപൂട്ടി

താക്കോൽ ഏല്പിച്ച് ശബരിമലയോട് വിടപറഞ്ഞിറങ്ങാൻ തയ്യാറായി. പതിനെട്ടാംപടിയുടെ താഴെനിന്ന് അവർ മുകളിലേക്കു നോക്കി ശരണം വിളിച്ചു.

മാധവൻ പറഞ്ഞു: മക്കളേ, അറിഞ്ഞോ അറിയാതെയോ മനുഷ്യന് തെറ്റുകൾ സംഭവിക്കാം. അതുകൊണ്ട് പോകുന്നതിനുമുമ്പ് ധർമ്മശാസ്താവിനോട് നമുക്ക് ക്ഷമ പറയാം. അവർ പതുക്കെ മന്ത്രത്തിന്റെ രണ്ടു വരികൾ ചൊല്ലി:

"മന്ത്രഹീനം ക്രിയാഹീനം ഭക്തിഹീനം കൃതാ മയാ
തത് സർവ്വം ക്ഷമ്യതാം ദേവ ഭൂതനാഥ നമോസ്തുതേ"

അവർ ശബരിമലയോട് വിടപറഞ്ഞ് നീങ്ങുമ്പോഴും ആയിരക്കണക്കിന് ഭക്തർ ദർശനത്തിനായി തിക്കിത്തിരക്കി നിൽക്കുകയാണ്. ശരണഘോഷങ്ങൾ അവർക്ക് യാത്രാമൊഴിയായി. സൂര്യൻ തങ്ക കിരണങ്ങളാൽ ഭക്തരെയും ശബരിമലയെയും തഴുകിത്തലോടി മന്ദം മന്ദം നീങ്ങുകയാണ്. ഇതിനെല്ലാം സാക്ഷിയായി മാമലകൾ തപസ്സിൽതന്നെ മുഴുകിയിരുന്നു.

സ്വാമിയെ ശരണം അയ്യപ്പാ....

ലോകാ സമസ്താഃ സുഖിനോ ഭവന്തു

- ശുഭം -



# കേരളത്തിലെ പ്രധാന ശാസ്താക്ഷേത്രങ്ങൾ

**കുളത്തൂപ്പുഴ ശാസ്താക്ഷേത്രം :**

കൊല്ലം ജില്ലയിൽ പത്തനാപുരം താലൂക്കിൽ കുളത്തൂപ്പുഴയിൽ കല്ലടയാറിൻെറ തീരത്താണ് ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നത്. ഇവിടത്തെ പ്രതിഷ്ഠ ശാസ്താവിൻെറ ബാലഭാവത്തിലുള്ളതാണ്. പൊട്ടിയ എട്ട് ശിലാഖണ്ഡങ്ങളാണ് പ്രതിഷ്ഠ. ശിവൻ, യക്ഷി, വിഷ്ണു, ഗണപതി, മാമ്പഴത്തറ ഭഗവതി, ഭൂതത്താൻ, നാഗം, കറുപ്പസ്വാമി, മാടസ്വാമി എന്നിവരാണ് ഉപദേവതകൾ. മേടമാസത്തിലെ വിഷു പ്രധാനം. കുളത്തൂപ്പുഴയിൽ 'കണികണ്ടുതൊഴുക' എന്നത് പഴമൊഴിയായിത്തന്നെ മാറിയിട്ടുണ്ട്. വിഷുവിന് തലേന്നാൾ തുടങ്ങുന്ന ഉത്സവം ഏഴുദിവസം നീണ്ടുനിൽക്കും. ഇവിടത്തെ 'മീനൂട്ട്' വഴിപാട് പ്രസിദ്ധമാണ്.

**അച്ചൻകോവിൽ ധർമ്മശാസ്താക്ഷേത്രം :**

കൊല്ലം ജില്ലയുടെ കിഴക്കൻ പ്രദേശത്ത് പുനലൂർ പട്ടണത്തിനടുത്തുള്ള ആര്യങ്കാവ് പഞ്ചായത്തിൽ അച്ചൻകോവിൽ മലയുടെ കിഴക്കു വടക്കേ കോണിലുള്ള താഴ്‌വരയിലാണ് ഈ ക്ഷേത്രം. ഇവിടത്തെ പ്രതിഷ്ഠ പൂർണ്ണ-പുഷ്കല സമേതനായ ശാസ്താവാണ്. അതായത് ഗൃഹസ്ഥം. ഈ പ്രദേശത്ത് പരശുരാമൻ സ്ഥാപിച്ച അഞ്ചുക്ഷേത്രങ്ങളിൽ പഴയ വിഗ്രഹമുള്ളത് ഇവിടെ മാത്രമാണെന്നാണ് വിശ്വാസം. ഇവിടത്തെ ശാസ്താവിൻെറ കൈയ് ചിന്മുദ്രയിലല്ല. ശാസ്താവിൻെറ വിഗ്രഹത്തിൻെറ കൈയിൽ ചന്ദനം അരച്ചുവയ്ക്കും. വിഷം തീണ്ടിവയർക്ക് ഈ ചന്ദനം നൽകിയാൽ വിഷം ഇറങ്ങും എന്നാണ് വിശ്വാസം. അതിനാൽ ഏതുസമയത്തും ഇവിടത്തെ നട തുറക്കും.

**ആര്യങ്കാവ് ശാസ്താക്ഷേത്രം :**

കൊല്ലം ജില്ലയുടെ കിഴക്കൻ മേഖലയായ ആര്യങ്കാവിൽ പുനലൂർ-ചെങ്കോട്ട റൂട്ടിലാണ് ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നത്. റോഡ്നിരപ്പിൽനിന്നും ഏതാണ്ട് മുപ്പത്തിയഞ്ച് അടി താഴെയായിട്ടാണ് ഈ ക്ഷേത്രം. ഇവിടത്തെ ശാസ്താവ് കൗമാര ഭാവത്തിലുള്ളതാണ്. വിഗ്രഹം നടയ്ക്കു നേരെയല്ല, അല്പം വലതു മൂലയിലേക്ക് ചരിഞ്ഞിരിക്കുന്ന വിധത്തിലാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്. പത്താമുദയ ദിവസം (മേടം 10-ാംതീയതി) സൂര്യരശ്മികൾ പ്രതിഷ്ഠയുടെ നേരെ പതിയും. ഈ ക്ഷേത്രത്തിലെ വിഗ്രഹം മധുരയിലെ പാണ്ഡ്യരാജാവ് കൊണ്ടുവന്നതാണ്. ഈ ക്ഷേത്രത്തിൽ നിന്നും ഏകദേശം രണ്ടു കിലോമീറ്ററിനുള്ളിൽ കാട്ടിൽ മനോഹരമായ ഒരു വെള്ളച്ചാട്ടമുണ്ട്. ഇത് 'പാലരുവി' എന്ന പേരിൽ അറിയപ്പെടുന്നു.

**എരുമേലി ധർമ്മശാസ്താക്ഷേത്രം :**

കോട്ടയം ജില്ലയിലെ എരുമേലയിൽ. കൈയിൽ അമ്പും വില്ലും പിടിച്ചുനിൽ

ക്കുന്ന ശാസ്താവാണ് ഇവിടത്തെ വിഗ്രഹം. എരുമേലിക്ഷേത്രം പന്തളം രാജാവാണ് നിർമ്മിച്ചതെന്നാണ് പ്രബലമായ വിശ്വാസം. റാന്നി കർത്താവിൻെറ കീഴിലെ ഉദ്യോഗസ്ഥനായിരുന്ന ആലമ്പള്ളി ഇല്ലക്കാർ പണിയിച്ചക്ഷേത്രമെന്നും പറഞ്ഞുവരുന്നു. മഹിഷിയെ നിഗ്രഹിച്ച അയ്യപ്പൻ അവതാര പുരുഷനാണെന്ന് മനസ്സിലാക്കിയ വെള്ളാള സമുദായത്തിൽപ്പെട്ട പുത്തൻവീട്ടിലെ അമ്മൂമ്മയുടെ ആഗ്രഹപ്രകാരം മകൻ പെരുശ്ശേരി പിള്ളയാണ് എരുമേലിക്കടുത്തുള്ള കൊച്ചമ്പലം പണിതതെന്നാണ് ഐതിഹ്യം. (കൊച്ചമ്പലത്തിൻെറ മുന്നിൽനിന്നാണ് പേട്ടതുള്ളൽ ആരംഭിച്ച് വലിയമ്പലത്തിലേക്ക് പോകുന്നത്)

**പന്തളം വലിയകോയിക്കൽ ശാസ്താക്ഷേത്രം :**

പത്തനംതിട്ട ജില്ലയിലെ പന്തളത്തുള്ള ഈ ക്ഷേത്രം പന്തളം കോവിലകം വകയാണ്. ശബരിമലക്ഷേത്രവുമായി ഏറ്റവും ബന്ധമുള്ള ക്ഷേത്രമാണിത്. ശബരിമലയിൽ പ്രതിഷ്ഠ കഴിഞ്ഞ് തിരിച്ചുവന്ന പന്തളം രാജാവ് അയ്യപ്പൻെറ ഓർമ്മയ്ക്കായി പണിതീർത്ത ക്ഷേത്രമാണിത്. (ഈ ക്ഷേത്രത്തെപറ്റിയും പന്തളം കൊട്ടാരത്തെപറ്റിയും ഈ പുസ്തകത്തിൽ പ്രതിപാദിച്ചിട്ടുണ്ട്)

**പൂഞ്ഞാർ ധർമ്മശാസ്താക്ഷേത്രം :**

ഈ ക്ഷേത്രം കോട്ടയം ജില്ലയിലെ പൂഞ്ഞാറിൽ സ്ഥിതിചെയ്യുന്നു. പനച്ചിപ്പാറ ധർമ്മശാസ്താക്ഷേത്രം എന്നാണ് പ്രാദേശിക നാമം. പൂഞ്ഞാർ കോവിലകം വക ക്ഷേത്രമാണിത്. ഇതിന് തൊട്ടടുത്ത് കോവിലകം വക മധുര മീനാക്ഷി ക്ഷേത്രവുമുണ്ട്. (ശബരിമലയും പന്തളം രാജവംശവും പൂഞ്ഞാർ രാജവംശവും തമ്മിലുള്ള ബന്ധം ഈ പുസ്തകത്തിൽ സൂചിപ്പിച്ചിട്ടുണ്ട്.

**ആറാട്ടുപുഴ ശാസ്താക്ഷേത്രം :** തൃശൂർ ജില്ലയിലെ ആറാട്ടുപുഴയിലാണ് പ്രശസ്തമായ ഈ ശാസ്താക്ഷേത്രം. ചരിത്രപ്രസിദ്ധമായ ആറാട്ടുപുഴ പൂരം നടക്കുന്നത് ഇവിടെയാണ്.

**പെരുനാട് ധർമ്മശാസ്താക്ഷേത്രം :** പത്തനംതിട്ട ജില്ലയിലെ റാന്നി പെരുനാട് പഞ്ചായത്തിൽ പത്തനംതിട്ട-ശബരിമല റൂട്ടിൽ കക്കാട്ട് ആറിൻെറ തീരത്താണ് ഈ ക്ഷേത്രം. ഇവിടത്തെ ശാസ്താവ് പൂർണ്ണ-പുഷ്കലാ സമേതനായിട്ടാണിരിക്കുന്നത്. ശബരിമലയിൽനിന്നും തിരുവാഭരണം തിരിച്ച് പന്തളത്തേക്ക് കൊണ്ടുപോകുമ്പോൾ ഈ ശാസ്താവിന് ചാർത്തും. പണ്ട് ശബരിമലയിലെ കാര്യങ്ങൾ നിയന്ത്രിച്ചിരുന്നത് ഈ ക്ഷേത്രത്തിൽനിന്നായിരുന്നു. അന്ന് ശബരിമലയുടെ കീഴേടമായിരുന്നു ഈ ക്ഷേത്രം.

**ചമ്രവട്ടം അയ്യപ്പക്ഷേത്രം :** ഈ ക്ഷേത്രം മലപ്പുറം ജില്ലയിലെ തൃപ്രങ്ങോട്ട് പഞ്ചായത്തിലെ ചമ്രവട്ടത്താണ്. ഇവിടത്തെ ശാസ്താവ് പൂർണ്ണ-പുഷ്കലാ സമേതനായി

ട്ടാണിരിക്കുന്നത്. ഭാരതപ്പുഴയുടെ നടുവിലുള്ള ദ്വീപിലാണ് ഈ ക്ഷേത്രം സ്ഥിതി ചെയ്യുന്നത്. പുഴയിൽ ശാസ്താവിൻെറ തേജസ്സ് കണ്ട ശംഭര മഹർഷി ഇവിടെ പ്രതിഷ്ഠ നടത്തിയെന്നും അങ്ങനെ ശംഭരവട്ടമാണ് ചമ്രവട്ടമായതെന്നും പഴമൊഴി.

**തകഴി ധർമ്മശാസ്താക്ഷേത്രം :** ആലപ്പുഴ ജില്ലയിൽ തകഴിയിലെ ഈ ക്ഷേത്രത്തിലെ 'വലിയെണ്ണ' പ്രസിദ്ധമാണ്. വാതം, മഞ്ഞപ്പിത്തം, ക്ഷയം തുടങ്ങി പല രോഗങ്ങൾക്കും തകഴിയിലെ എണ്ണകൊണ്ട് രോഗശാന്തി ലഭിക്കുമെന്നാണ് വിശ്വാസം. പമ്പയാറിലൂടെ ഒഴുകുന്ന ഓതറ മലയിലെ ശാസ്താ വിഗ്രഹം വില്വമംഗലം സ്വാമി കണ്ടെത്തി ഉദയർക്ക മുനിയെ ഏല്പിച്ചുവെന്നും അദ്ദേഹമാണ് വിഗ്രഹം പ്രതിഷ്ഠിച്ചതന്നും ഐതിഹ്യം. എന്നാൽ പരശുരാമൻ ഓതറ മലയിൽ പ്രതിഷ്ഠിച്ച വിഗ്രഹം അതിവർഷത്തിൽ ഒഴുകിവന്ന് പാടത്ത് മറഞ്ഞുകിടന്നെന്നും അത് വില്വമംഗലം കണ്ടെത്തിയെന്നും വേറൊരു കഥയുമുണ്ട്. ചേറ്റിൽ പൂണ്ടുകിടന്ന വിഗ്രഹം എടുത്ത് തഴുകിത്തഴുകി പ്രതിഷ്ഠിച്ചതിനാൽ 'തഴുകി' എന്നും പിന്നീടത് 'തകഴി' ആയെന്നും കഥ.

**പാക്കിൽ ധർമ്മശാസ്താക്ഷേത്രം :** കേരളത്തിലെ ചരിത്രപ്രസിദ്ധമായ ശാസ്താക്ഷേത്രങ്ങളിൽ ഒന്നാണിത്. കോട്ടയം ജില്ലയിലെ നാട്ടകം പഞ്ചായത്തിൽ പള്ളത്തിനടുത്താണ് ഈ ക്ഷേത്രം. പത്മാസനത്തിൽ ഇരിക്കുന്ന ശാസ്താവാണ് പ്രതിഷ്ഠ. പരശുരാമൻ പ്രതിഷ്ഠിച്ചിട്ട് ഉറയ്ക്കാത്ത വിഗ്രഹം പറച്ചിപെറ്റ പന്തിരുകുലത്തിലെ പാക്കനാർ പ്രതിഷ്ഠിച്ചു എന്നാണ് ഐതിഹ്യം. കർക്കിടകമാസത്തിലെ ഇവിടത്തെ വാണിഭം പ്രസിദ്ധമാണ്.

**തായങ്കാവ് ശാസ്താക്ഷേത്രം :** തൃശൂർ ജില്ലയിലെ ചൂണ്ടലിൽ സ്ഥിതിചെയ്യുന്ന ഈ ക്ഷേത്രത്തിലെ ശാസ്താവ് പ്രഭാ-സത്യകാ സമേതനാണ്. തകഴി ക്ഷേത്രത്തിലേതു പോലെ ഈ ക്ഷേത്രത്തിലെ എണ്ണയും സിദ്ധൗഷധമാണ്. പ്രത്യേകിച്ച് ബാലരോഗങ്ങൾക്ക്.

**തിച്ചൂർ ശാസ്താക്ഷേത്രം :** ഇത് തൃശൂർ ജില്ലയിലെ തിച്ചൂരിലാണ്. ശാസ്താവ് പ്രഭാ-സത്യകാ സമേതനാണ്. ക്ഷേത്രനട പടഞ്ഞാറോട്ട് ദർശനമാണെങ്കിലുംശാസ്താവ് തെക്കു പടിഞ്ഞാറേ മൂലയിലേക്ക്-അതായത് നിരൃതികോണിലേക്ക് നോക്കിയിരിക്കുന്ന ഒരു അപൂർവ്വ ക്ഷേത്രം. ശ്രീകോവിലും അപൂർവ്വമായ ഗജപൃഷ്ഠാകൃതിയിലാണ്.

**തൃക്കുന്നപ്പുഴ ധർമ്മശാസ്താക്ഷേത്രം :** ആലപ്പുഴ ജില്ലയിലെ തൃക്കുന്നപ്പുഴ പഞ്ചായത്തിൽ കടലിനു സമീപമാണ് ഈ ക്ഷേത്രം. പ്രധാനമൂർത്തി ശ്രീബുദ്ധൻ. എന്നാൽ പ്രഭാ-സത്യകാ സമേതനായ ശാസ്താവാണെന്ന് സങ്കല്പം. കേരളത്തിലെ അയ്യപ്പൻ കാവുകളിൽ ആദ്യത്തെ അയ്യപ്പൻകാവ് ഇതാണ്.

**പത്തനംതിട്ട ശാസ്താക്ഷേത്രം :** പത്തനംതിട്ട ജില്ലയിലെ ഈ ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്ന ശാസ്താവ് പന്തളത്തുനിന്നും വേട്ടയ്ക്കു വന്ന അയ്യപ്പനാണെന്നാണ് വിശ്വാസം. ഈ ക്ഷേത്രം ആദ്യകാലത്ത് പന്തളം കോവിലകം വകയായിരുന്നു.

**പാണ്ഡവം ശ്രീധർമ്മശാസ്താക്ഷേത്രം :** കോട്ടയം ജില്ലയിലെ അയ്മനം പഞ്ചായത്തിലെ ഈ ക്ഷേത്രത്തിൽ ശാസ്താവ് പൂർണ്ണ-പുഷ്കല സമേതനാണ്.

**പെരുമ്പാവൂർ ശ്രീധർമ്മശാസ്താക്ഷേത്രം :** എറണാകുളം ജില്ലയിലെ പെരുമ്പാവൂരിലുള്ള ഈ ക്ഷേത്രത്തിലെ ധർമ്മശാസ്താ വിഗ്രഹം വലതുകാൽ പൊക്കി ആ കാലിൽ കൈവച്ചിരിക്കുന്ന രീതിയിലുള്ളതാണ്.

**മലമക്കാവ് അയ്യപ്പക്ഷേത്രം :** പാലക്കാട് ജില്യിലെ ആനക്കര പഞ്ചായത്തിലാണ് ഇത്. പ്രധാന മൂർത്തി അയ്യപ്പൻ. ക്ഷേത്ര കലശത്തിന് ആവശ്യമഥായ 'ചെങ്ങഴിനീർ' പൂവ് ഈ ക്ഷേത്രക്കുളത്തിനോടു ചേർന്ന കൊക്കർണ്ണിയിൽമാത്രമേയുള്ളു.

**മീനച്ചിൽ ശാസ്താക്ഷേത്രം :** കോട്ടയം ജില്ലയിലെ മുത്തോലി പഞ്ചായത്തിലെ ഈ ക്ഷേത്രത്തിൽ പ്രധാന മൂർത്തി ശാസ്താവാണ്. ക്ഷേത്രത്തിനകത്ത് ഒരിക്കലും വറ്റാത്ത കരിങ്കൽ കിണറുണ്ട്. മീനച്ചിൽ കർത്താക്കന്മാരുടെ പരദേവത ഈ ശാസ്താവാണ്.

**മുണ്ടുമുക അയ്യപ്പൻകാവ് :** പാലക്കാട് ജില്ലയിലെ ഷൊർണ്ണൂരിനടുത്ത് മുണ്ടായയിലുള്ള ഈ ക്ഷേത്രത്തിൽ ശാസ്താവ് പ്രഭാ-സത്യകാ സമേതനാണ്. ഭാരതപ്പുഴയുടെ തീരത്താണ് ക്ഷേത്രം. ഗ്രാമത്തിലെ ധർമ്മദൈവമാണ്. ആര്യങ്കാവ് പൂരത്തിന് അണിനിരത്തുന്ന കുതിരകളിൽ ഒരേയൊരു പെൺകുതിര ഈ ഗ്രാമത്തിൽനിന്നാണ്.

**ശാസ്താംകോട്ട ശ്രീധർമ്മശാസ്താക്ഷേത്രം :** കൊല്ലം ജില്ലയിലെ ശാസ്താംകോട്ട പഞ്ചായത്തിലെ ഈ ക്ഷേത്രത്തിൽ ശാസ്താവ്പ്രഭാ-സത്യകാ സമേതനാണ്. ഈ ക്ഷേത്രത്തിൽ കുരങ്ങന്മാർ ധാരാളമുണ്ട്. ശാസ്താംകോട്ട കായലോരത്താണ് ക്ഷേത്രം സ്ഥിതിചെയ്യുന്നത്.

## പൂനെയിലെ പ്രധാന ക്ഷേത്രങ്ങൾ

### രാസ്താപേട്ട് ശ്രീഅയ്യപ്പ ക്ഷേത്രം

പൂനെ നഗരത്തിലെ ആദ്യത്തെ അയ്യപ്പക്ഷേത്രം. അതുകൊണ്ടുതന്നെ പൂനെ മലയാളികളുടെ മനസ്സിൽ ആദ്യം തെളിയുന്ന അയ്യപ്പക്ഷേത്രവും ഇതുതന്നെ. ശ്രീഅയ്യപ്പ ധർമ്മ പരിഷത് 1956-ലാണ് സ്ഥാപിതമായത്. ജാതിമതഭേദമില്ലാതെ ഏവരും സഹോദരങ്ങളെപ്പോലെ ജീവിക്കുന്ന ഒരു സമത്വസുന്ദര ലോകത്തെ ലക്ഷ്യമാക്കിക്കൊണ്ടും ദേവനും ഭക്തനും ഒന്നാണെന്നുള്ള (തത്ത്വമസി) വേദവാക്യത്തെ ആസ്പദമാക്കിക്കൊണ്ടും ചിന്തിച്ചതിൻെറ ഫലമായിട്ടാണ് രാസ്ഥാപേട്ട ശ്രീഅയ്യപ്പ ക്ഷേത്രത്തിന് തുടക്കം കുറിച്ചത്.

1977-ൽ ക്ഷേത്രം നിർമ്മിച്ച് പ്രാണപ്രതിഷ്ഠ നടത്തി. 2001-ൽ ശ്രീകോവിലിൻെറ പുനരുദ്ധാരണവും പുനഃപ്രതിഷ്ഠയും നടന്നു. അതേവർഷംതന്നെ (2001 ജനുവരി) കേരള മാതൃകയിൽ നിർമ്മിച്ച ഗോപുരത്തിൻെറ ഉത്ഘാടനവും നടന്നു. 2002-ൽ ക്ഷേത്രത്തിൻെറ രജതജൂബിലി ഭംഗിയായി ആഘോഷിച്ചു.

എല്ലാ വർഷവും മണ്ഡല മകരവിളക്ക് മഹോത്സവം വൃശ്ചികം ഒന്നിന് വിശേഷാൽ പൂജകളോടുകൂടി തുടങ്ങി ജനുവരി 14-ാംതീയതി ഏകാദശ രുദ്രാഭിഷേകം, വിശേഷാൽ അലങ്കാരപൂജ, വൈകിട്ട് ദീപാരാധനയ്ക്കു ശേഷം താലപ്പൊലി, പഞ്ചവാദ്യം, തായമ്പക എന്നിവ അകമ്പടി സേവിക്കുന്ന രഥഘോഷയാത്രയോടുകൂടി മണ്ഡല-മകര വിളക്ക് മഹോത്സവം സമാപിക്കുന്നു. രഥഘോഷയാത്രയ്ക്ക് ഉപയോഗിക്കുന്ന രഥം ക്ഷേത്രത്തിന് സ്വന്തമായിട്ടുള്ളതാണ്.

2008-ലെ മണ്ഡല മകര വിളക്കിൻെറ തുടക്കദിവസം അയ്യപ്പസ്വാമിക്കും ഉപദേവനായ മഹാഗണപതിക്കും സ്വർണ്ണക്കിരീടം അണിയിച്ചു.

വർഷംതോറും മണ്ഡല മകരവിളക്കു കാലവേളയിൽ ഇരുമുടിക്കെട്ടുകൾ നിറച്ച് ധാരാളം അയ്യപ്പന്മാർ ഈ ക്ഷേത്രത്തിൽനിന്ന് ശബരിമല സന്നിധാനത്തിലേക്ക് പോകാറുണ്ട്. അതിനുവേണ്ടി പ്രത്യേകം ബസ് ഈ ക്ഷേത്രത്തിൽനിന്ന് ഏർപ്പെടുത്താറുണ്ട്.

ശ്രീ അയ്യപ്പ ധർമ്മപരിഷത്തിൻെറ പ്രവർത്തനങ്ങൾ :

- ക്ഷേത്രത്തിൽ ശനിദോഷ നിവാരണത്തിനുവേണ്ടി ശനിയാഴ്ചതോറും നീരാജനം വഴിപാട് നടത്തുന്നു.
- കർക്കിടകമാസത്തിൽ വിശേഷാൽ ഗണപതിഹോമവും ഭഗവത്സേവയും.
- വിദ്യാരംഭം, വിഷുക്കണി എന്നിവ ആചാരപൂർവ്വം നടത്തുന്നു.
- ഞായറാഴ്ചകളിൽ അഖണ്ഡനാമജപവും, നാരയണീയ പാരായണവും നടത്തുന്നു.
- ഭാഗവത സപ്താഹം, രാമായണ സപ്താഹം, കർക്കടക മാസത്തിൽ നിത്യരാമായണ പാരായണം, കൂടാതെ ചിങ്ങമാസം ഒന്നാം തീയതി സമ്പൂർണ്ണ രാമായണ

പാരായണവും നടത്തുന്നു.

- ഡാൻസ് ക്ലാസ്, കഥകളി ക്ലാസ്, മാര്യേജ് ബ്യൂറോ എന്നിവ നടത്തുന്നു.
- ഇവയ്ക്കെല്ലാം പുറമേ ജീവകാരുണ്യപ്രവർത്തനങ്ങളിലും പരിഷത്ത് എന്നും ശ്രദ്ധപതിപ്പിക്കുന്നുണ്ട്. സാമ്പത്തികബുദ്ധിമുട്ടനുഭവിക്കുന്നവർക്ക് വിദ്യാഭ്യാസത്തിനും ചികിത്സയ്ക്കും ധനസഹായം നൽകുന്നു. കൂടാതെ സൗജന്യ ചികിത്സാക്യാമ്പുകളും നടത്തിവരുന്നുണ്ട്.

വിവിധ തുറകളിൽ പേരും പ്രശസ്തിയും നേടിയ പല മാന്യവ്യക്തികളും ഈ ക്ഷേത്രത്തിൽ ദർശനത്തിന് എത്തിയിട്ടുണ്ട്.
കാഞ്ചി കാമകോടി പീഠാധിപതി ജയേന്ദ്ര സരസ്വതി സ്വാമികൾ, ശകടാപുരം കൃഷ്ണാനന്ദതീർത്ഥ മഹാസ്വാമികൾ, മുൻപ്രധാനമന്ത്രി ശ്രീ. ചന്ദ്രശേഖർ, നാടകാചാര്യൻ ശ്രീ. കാവാലം നാരായണ പണിക്കർ, പ്രശസ്ത സിനിമാ താരങ്ങളായ ശ്രീ. സുരേഷ് ഗോപി, ശ്രീ. ജഗതി ശ്രീകുമാർ, നടനും മുൻമന്ത്രിയുമായ ശ്രീ. കെ. ബി. ഗണേഷ് കുമാർ, നടി ശ്രീമതി സുകുമാരി, പിന്നണി ഗായികമാരായ ശ്രീമതി പി. ലീല, ജ്യോത്സ്ന, സംഗീത സംവിധായകൻ ശ്രീ. എം. എസ്. വിശ്വനാഥൻ, മുൻ കേന്ദ്ര മന്ത്രി ശ്രീ. ബാലാസാഹേബ് വി. കെ. പാട്ടീൽ, മുൻ മഹാരാഷ്ട്ര മന്ത്രി ശ്രീ. ബാലാസാഹേബ് ശിവർക്കർ, മുൻ കേന്ദ്രമന്ത്രി ശ്രീ. സുരേഷ് കൽമാഡി മുതലായവർ അവരിൽ പെടുന്നു.

പൂജാസമയം : രാവിലെ 5-30 മുതൽ 10 മണിവരെ
വൈകിട്ട് : 6 മണി മുതൽ 9 മണി വരെ
ക്ഷേത്രതന്ത്രി : ആണ്ടിലാടി മനയ്ക്കൽ ശ്രീ. പരമേശ്വരൻ നമ്പൂതിരി (പട്ടാമ്പി, പാലക്കാട്)
ക്ഷേത്ര വാസ്തുശില്പി : ശ്രീ. കാണിപ്പയ്യൂർ കുട്ടൻ നമ്പൂതിരി
മേൽശാന്തി : ഓമന്യം ചേറ്റൂർ ഇല്ലത്ത് ശ്രീ. വിഷ്ണു നമ്പൂതിരി
പ്രസിഡൻറ് : ശ്രീ. എ. ജനാർദ്ദനപൊതുവാൾ (Mob. : 9423004744)
സെക്രട്ടറി : ശ്രീ. മധു നായർ (Mob. : 9822061992)
ട്രഷറർ : ശ്രീ. റ്റി. ജി. ആർ. പിള്ള (Mob. : 9370881077)
മേൽവിലാസം : ശ്രീഅയ്യപ്പ ധർമ്മ പരിഷത്ത്, 198, രാസ്താപേട്ട്, പൂനെ 411 011.
ഫോൺ : 26120435

രാസ്താപേട്ട ശ്രീഅയ്യപ്പനെകുറിച്ചുള്ള ശ്ലോകങ്ങൾ :

*നിസ്തുലപ്രഭ ചിന്തിടും*
*സത്യജ്ഞാന സ്വരൂപമേ*
*രാസ്താപ്പേട്ടിലെഴും പൊന്നു-*
*ശാസ്താവേ! കാത്തുകൊള്ളണേ!*

(ബ്രഹ്മശ്രീ മോഴികുന്നം മുരളി)

*രാസ്താപ്പേട്ടിനു ഭൂഷണം ഹരിഹരപ്രേമപ്രസൂനം വരം*
*വിസ്താരാന്വിത ദുഃഖസാഗരമഹാപോതം കൃപാസാഗരം*
*ദുഃസ്താരം ഭവഖേദതോരണമതിന്നേകാശ്രയം ശ്രീപദം*
*ശാസ്താരം പ്രണമാമ്യഹം ശ്രിതജനക്ഷേമോത്സുകം ശാശ്വതം*

(ബാലേന്ദു)

*രാസ്താപേട്ടിൽ പ്രധാനകരമായി വിളങ്ങും*
*സാക്ഷാൽ ശ്രീശബരിഗിരീശനയ്യൻ*
*ഹരിഹരാത്മജൻ ശ്രീധർമ്മശാസ്താവ്*
*നിത്യം പ്രസാദിച്ചരുളീടുക സർവ്വകാലം*

(എം. എം. ദിവാകരൻ)

**ശ്രീഅയ്യപ്പ ക്ഷേത്രം, ശാസ്താഹിൽസ്, ദെഹുറോഡ്.**

പൂനെ സിറ്റിയിൽനിന്നും ഏകദേശം 20 കിലോമീറ്റർ വടക്കു പടിഞ്ഞാറ് ഭാഗത്ത് ദെഹുറോഡ് കന്റോൺമെന്റിനു സമീപമുള്ള മലമുകളിലാണ് ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നത്. ദെഹുറോഡ് റെയിൽവേസ്റ്റേഷനിൽ നിന്ന് അര കിലോമീറ്റർ ദൂരമേയുള്ളു ഈ ക്ഷേത്രത്തിലേക്ക്. സമീപത്തുകൂടി പമ്പാനദിയെ ഓർമ്മിപ്പിച്ചു കൊണ്ട് ശാന്തസുന്ദരമായ ഇന്ദ്രായണി നദി ഒഴുകുന്നു. ക്ഷേത്രം സ്ഥിതിചെയ്യുന്ന മല ഇപ്പോൾ ശാസ്താഹിൽസ് എന്ന പേരിൽ പ്രസിദ്ധമാണ്.

ഒരുസംഘം ഭക്തർ ഭജനയും മണ്ഡലകാലത്ത് പ്രത്യേക പൂജയും നടത്തിക്കൊണ്ടാണ് തുടക്കം. 1964-ൽ സ്വാമി വിദ്യാധരാനന്ദജി ക്ഷേത്രത്തിന് തറക്കല്ലിട്ടു. 1977 ജനുവരി 14-ാംതീയതി ചിന്മയ മിഷനിലെ സ്വാമി ബ്രഹ്മശ്രീ ചിന്മയാനന്ദജി മഹാരാജിന്റെ സാന്നിദ്ധ്യത്തിൽ അഭേദാനന്ദാശ്രമത്തിലെ സ്വാമി ബ്രഹ്മശ്രീ അഭേദാനന്ദജി മഹാരാജ് പ്രതിഷ്ഠാകർമ്മം നടത്തി.

ബ്രഹ്മശ്രീ കുഴിക്കാട്ടില്ലത്തിൽ അക്കീരമൻ കാളിദാസ ഭട്ടതിരിപ്പാട് (തിരുവല്ല) ആണ് പ്രശ്നവശാൽ ക്ഷേത്രം തന്ത്രിയായി നിർദ്ദേശിക്കപ്പെട്ടത്. ക്ഷേത്രസമുച്ചയത്തിന്റെ ശില്പി കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിപ്പാട് ആണ്. ഗജവീഥി, ആനക്കൊട്ടിൽ, വലിയമ്പലം, ചുറ്റമ്പലം, ഗോപുരം എന്നിവയോടുകൂടിയതാണ് ക്ഷേത്ര സമുച്ചയം. അയ്യപ്പനെ കൂടാതെ ഗണപതി, സുബ്രഹ്മണ്യൻ, ദുർഗ്ഗമാതാ, ഹനുമാൻ, നവഗ്രഹങ്ങൾ, യോഗീശ്വരൻ, നാഗദേവത എന്നീ ഉപദേവതകളുടെ പ്രതിഷ്ഠകളും ഉണ്ട്. പഞ്ചലോഹത്തിൽ തിളങ്ങി സുസ്മേരവദനനായിട്ടിരിക്കുന്ന ദെഹുറോഡ് ശ്രീ അയ്യപ്പന്റെ അനുഗ്രഹം ലഭിച്ചവരുടെ കഥകൾ ഒട്ടേറെയുണ്ട്. 2006 ജനുവരി 7-ാംതീയതിയാണ് പതിനെട്ടാംപടി സമർപ്പിച്ചത്. പതിനെട്ടു പടിയോടുകൂടി ധ്വജപ്രതിഷ്ഠകൂടിയായപ്പോൾ ഈതൊരു മഹാക്ഷേത്രമായി പരിണമിച്ചു. ഈ മഹാക്ഷേത്രത്തിൽ എത്തുന്ന ഏതൊരു ഭക്തനും പറഞ്ഞുപോകും, ഇതൊരു ശബരിമല തന്നെയാണെന്ന്. നിത്യപൂജകൾ കൂടാതെ എല്ലാ വർഷവും ഭാഗവത സപ്താഹവും രാമായണ പാരാണയണവുംകൊണ്ട് ഭക്തിനിർഭരമാകുന്ന ഈ

ക്ഷേത്രത്തിൽ എല്ലാ മാസവും അവസാനത്തെ ഞായറാഴ്ച അഖണ്ഡനാമജപവും അന്നദാനവും നടത്തുന്നുണ്ട്.
പൂജാസമയം : രാവിലെ 5-00 മണി മുതൽ 10-30 വരെ.
വൈകിട്ട് : 5-30 മുതൽ 8-30 വരെ.

Address : Sree Ayyappa Temple, Sastha Hill, Dehuroad, Pune - 412 101.
Phone : 27672828, 27672701.
പ്രസിഡൻറ് : പി. കെ. മോഹനകുമാർ (Mob. : 9890595753)
സെക്രട്ടറി : പി. സി. നമ്പ്യാർ (Mob. : 9823090441)
ട്രഷറർ : എം. ബാലൻ നായർ

**ശ്രീഅയ്യപ്പ ക്ഷേത്രം, ഭോസരി.**

പൂനെയിൽനിന്നും പത്തു കിലോമീറ്റർ അകലെ പൂനെ-നാസിക് റോഡിൽ ഭോസരി അയ്യപ്പക്ഷേത്രം സ്ഥിതിചെയ്യുന്നു. 1994-ലാണ് വ്യാവസായിക നഗരമായ പിംപ്രി-ചിഞ്ചുവാഡിൽ ശ്രീ അയ്യപ്പ സേവാശ്രമം രൂപംകൊണ്ടത്. ഇവിടത്തെ അയ്യപ്പ ഭക്തന്മാരുടെ ഒരു ചിരകാല സ്വപ്നം ഈ ക്ഷേത്രത്തിൻെറ നിർമ്മാണത്തോടെ സാക്ഷാത്ക്കരിക്കപ്പെട്ടു. ഭോസരിയിലെ ഭക്തജനങ്ങളുടെ സഹകരണത്തോടെ 10000 ച. അടി സ്ഥലം സ്വന്തമാക്കി ക്ഷേത്രം നിർമ്മിച്ചു. പ്രശസ്ത വാസ്തുശാസ്ത്ര പണ്ഡിതനായ കാണിപ്പയ്യൂർ കുട്ടൻ നമ്പൂതിരിയുടെ മേൽനോട്ടത്തിലാണ് ക്ഷേത്രനിർമ്മാണം നടന്നത്. ശ്രീ. അക്കീരമൻ കാളിദാസ ഭട്ടതിരിപ്പാടാണ് ക്ഷേത്രതന്ത്രി. വിഗ്രഹപ്രതിഷ്ഠയും ധ്വജപ്രതിഷ്ഠയും പതിനെട്ട് പടികളുടെ പൂജാകർമ്മങ്ങളും ഒരേ കാലയളവിൽ തന്നെ ചെയ്യാൻ സാധിച്ചു. കേരളത്തിൽനിന്ന് കൊണ്ടുവന്ന കൃഷ്ണശിലകൾ ഉപയോഗിച്ചാണ് പതിനെട്ടാംപടി നിർമ്മിച്ചിരിക്കുന്നത്. ശബരിമല സന്നിധാനത്തിലെ പതിനെട്ടാംപടിയുടെ മാതൃകയിൽ പണിതിരിക്കുന്ന പടികൾ ക്ഷേത്രത്തിൻെറ പ്രത്യേകതയാണ്.

ക്ഷേത്രം കൂടാതെ അയ്യപ്പസേവാശ്രമം ചാരിറ്റബിൾ ട്രസ്റ്റിൻെറ കീഴിൽ അയ്യപ്പ പബ്ലിക് സ്കൂൾ എന്നൊരു വിദ്യാഭ്യാസ സ്ഥാപനവും പ്രവർത്തിക്കുന്നുണ്ട്. സാമൂഹ്യസേവന രംഗത്തേക്കും ട്രസ്റ്റിൻെറ പ്രവർത്തനം പ്രശംസനീയമാണ്.

Address : Sree Ayyappa Temple, Apte Colony, 23/4/5, Nasik Road, Bhosari, Pune - 411 039. Ph. : 27129997.
President : Shri. Vishwanathan Nair (Mob. : 9422087983)
Secretary : Shri. Purushothaman (Mob. : 9850444730)
Teasurer : Shri. R. M. Nair (Mob. : 9822016875)

**സാംഗ്‌വി ശ്രീഅയ്യപ്പ ക്ഷേത്രം**

കളകളാരവം ഉയർത്തിക്കൊണ്ട് പാഞ്ഞൊഴുകുന്ന പമ്പാനദിയുടെ ഓർമ്മകൾ ഭക്തരുടെ മനസ്സിൽ ഉണർത്തുന്ന മുളാനദിയുടെ തീരത്ത് സാംഗ്‌വിയിലെ ശ്രീഅ

യ്യപ്പക്ഷേത്രം മലയാളികളുടെ ചിരകാല സ്വപ്നസാക്ഷാത്ക്കാരമായി തലയുയർത്തി നിൽക്കുന്നു. 2000 ജൂലായ് 12-ന് പ്രസിദ്ധ വാസ്തുശാസ്ത്രവിദഗ്ദ്ധനായ കാണിപ്പയ്യൂർ കുട്ടൻ നമ്പൂതിരിപ്പാട് പ്രാണപ്രതിഷ്ഠ നിർവ്വഹിച്ചു. കേരളത്തിനകത്തും പുറത്തും ധാരാളം ക്ഷേത്രങ്ങൾ നിർമ്മിച്ച ക്ഷേത്രശില്പി ആർ. വി. ജനാർദ്ദനനാണ് ക്ഷേത്രത്തിന് ശില്പചാരുതയേകിയത്. പ്രസിദ്ധമായ മലയാലപ്പുഴ ക്ഷേത്രത്തിലെ തന്ത്രിയായ ബ്രഹ്മശ്രീ അടിമുറ്റത്ത് സുകുമാര ഭട്ടതിരിയാണ് ഈ ക്ഷേത്രത്തിലെ തന്ത്രി.

1995-ൽ താൽക്കാലികമായി ഒരു ക്ഷേത്രം പണിത് ശ്രീഅയ്യപ്പനെ പ്രതിഷ്ഠിച്ചതുമുതൽ ഇവിടെ പൂജാദികർമ്മങ്ങൾ മുടങ്ങാതെ നടന്നുവരുന്നു. മുഖ്യ പ്രതിഷ്ഠയായ ശ്രീഅയ്യപ്പനു പുറമേ ഉപമൂർത്തികളായി മഹാഗണപതി, ശ്രീകൃഷ്ണൻ, ദുർഗ്ഗാദേവി, ശിവൻ, നാഗരാജൻ, നാഗയക്ഷി എന്നീ പ്രതിഷ്ഠകളുമുണ്ട്. ദിവസേനയുള്ള പൂജകൾക്കു പുറമേ വിശേഷദിവസങ്ങളിൽ നാരായണീയ പാരായണം, ലക്ഷാർച്ചന, പുഷ്പാഭിഷേകം മുതലായ ചടങ്ങുകളും അന്നദാനവും നടന്നുവരുന്നു. എല്ലാ വർഷവും അക്ഷയതൃതീയനാൾ പ്രതിഷ്ഠാദിന വാർഷികം വിവിധ പൂജകളോടും കലാപരിപാടികളോടുംകൂടി വിപുലമായി ആഘോഷിച്ചുവരുന്നു.

പൂജാസമയം : രാവിലെ 5-30 മുതൽ 9-00 വരെ.

വൈകിട്ട് 5-30 മുതൽ 8-30 വരെ.

Address : Sree Ayyappa Seva Parishad, Ayyappa Nagar (Jayamala Nagar), Sangvi, Pune - 411 027.
President : Shri. Radhakrishnan Nair (Mob. : 9822029608)
Seretary : Shri. K. Sreekumar (Mob. : 9822980622)
Treasurer : Shri. K. P. T. Pillai.

**ശ്രീകൃഷ്ണ മന്ദിർ, നിഗഡി.**

1985-ലെ അഷ്ടമിരോഹിണി ദിനത്തിൽ സാമൂഹിക-സാംസ്ക്കാരിക രംഗത്തെ നിസ്വാർത്ഥരും പ്രഗത്ഭമതികളും അനുഭവസമ്പത്തുള്ളവരുമായ ഒരുസംഘം ഭക്തന്മാർ രൂപംകൊടുത്ത ശ്രീകൃഷ്ണ ഭക്തജനസംഘമാണ് നിഗഡിയിൽ ശ്രീകൃഷ്ണ ക്ഷേത്രം ഉയർന്നുവരാൻ വഴിയൊരുക്കിയത്. ഓരോരുത്തരുടെ വീട്ടിൽ ഭജന സംഘടിപ്പിക്കുകയും ചെലവുകൾക്കായി ചെറിയ തുകകൾ സ്വരൂപിക്കുകയുമായിരുന്നു അന്നത്തെ പ്രവർത്തന രീതി. അതിനുശേഷം മഹാരാഷ്ട്രാ സൊസൈറ്റിആക്ട് പ്രകാരം ശ്രീകൃഷ്ണ ചാരിറ്റബിൾ ഫൗണ്ടേഷൻ എന്ന പേരിൽ ഭജനസംഘം രജിസ്റ്റർ ചെയ്തു. അന്നുമുതൽ ക്ഷേത്രനിർമ്മാണത്തിനുള്ള ശ്രമത്തിലായി ഇതിന്റെ പ്രവർത്തകർ.

1987 സെപ്റ്റംബർ 17-ാംതീയതി ജന്മാഷ്ടമി നാളിൽ നിഗഡിയൽ ബോംബെ പൂനെ റോഡിനോടു ചേർന്നുകിടക്കുന്ന ഭൂമിയിൽ ഒത്തുകൂടിയ ഭക്തജനങ്ങളുടെ നാമസങ്കീർത്തനങ്ങൾക്കും വേദമന്ത്രോച്ചാരണത്തിനുമിടയിൽ ബാലാലയ പ്രതിഷ്ഠ നടന്നു. കേരളത്തിലെ പ്രസിദ്ധ വാസ്തുശാസ്ത്രജ്ഞനായ കാണിപ്പയ്യൂർ കൃഷ്

ണൻ നമ്പൂതിരിപ്പാടാണ് ക്ഷേത്രനിർമ്മാണത്തിൻെറ മാർഗ്ഗദർശി. ആലുവാ തന്ത്ര വിദ്യാപീഠത്തിൻെറ കുലപതിയായ അഴകത്ത് ശാസ്ത്രശർമ്മൻ നമ്പൂതിരിപ്പാടിൻെറ കാർമ്മികത്വത്തിൽ പ്രാണപ്രതിഷ്ഠ നടത്തി. 1993 ഏപ്രിൽ 2-ാം തീയതി ക്ഷേത്രത്തിൻെറ ഔപചാരികമായ പ്രതിഷ്ഠാകർമ്മം നടന്നു. നിഗഡി ക്ഷേത്രം ജാതി-മത-വർഗ്ഗ-ദേശ-ഭാഷാ ഭിന്നതകൾക്കതീതമായി എല്ലാ ഭക്തർക്കുമായി തുറന്നുകൊടുത്തിരിക്കുന്നു. രണ്ടാം ഘട്ടമായി 1994 സെപ്റ്റംബർ മാസത്തിൽ ധ്വജസ്തംഭത്തിൻെറ പണികൾ ആരംഭിച്ചു. 1995 ഏപ്രിൽമാസത്തിൽ ധ്വജസ്തംഭം സ്ഥാപിച്ചതോടെ 22,000 ചതുരശ്ര അടി സ്ഥലത്തായി വ്യാപിച്ചുനിൽക്കുന്ന ക്ഷേത്രസമുച്ചയമായ നിഗഡി ശ്രീകൃഷ്ണക്ഷേത്രം ഒരു മഹാക്ഷേത്രത്തിൻെറ പദവിയിലേക്കുയർന്നു.

ക്ഷേത്രസമുച്ചയം കേരളീയ ക്ഷേത്രശില്പചാതുരിയുടെ മകുടോദാഹരണമായി പരിലസിക്കുന്നു. ചുറ്റമ്പലത്തിൻെറ ഭിത്തികൾ ശ്രീകൃഷ്ണചരിതത്തിലെ ഭക്തിനിർഭരമായ മുഹൂർത്തങ്ങൾ വിവരിക്കുന്ന മനോരഞ്ജകമായ ശില്പങ്ങളാൽ അലംകൃതമാണ്. മുഖ്യപ്രതിഷ്ഠയായ ഗുരുവായൂരപ്പനു പുറമേ ഏഴോളം ഉപക്ഷേത്രങ്ങൾ നിർമ്മിച്ച് ശ്രീഅയ്യപ്പൻ. മഹാഗണപതി, ഹനുമാൻ, വൈഷ്ണവദേവി, ശ്രീപരമേശ്വരൻ, സുബ്രഹ്മണ്യൻ എന്നിവയും നാഗദേവതകൾ, നവഗ്രഹങ്ങൾ എന്നീ ദേവതകളേയും പ്രതിഷ്ഠിച്ചിരിക്കുന്നു.

ക്ഷേത്രനിർമ്മാണത്തിൻെറ മൂന്നാംഘട്ടമായി ശ്രീകൃഷ്ണ സഭാഗൃഹമെന്ന പേരിൽ ഒരു വിവാഹമണ്ഡപം നിർമ്മിച്ച് 1999 ജനുവരിയിൽ ഉദ്ഘാടനം ചെയ്തു. നാലാംഘട്ടമായി ബൃഹദാകാരമായതും വാസ്തുശില്പഭംഗിയാർന്നതും ആലങ്കാരിക കമാനങ്ങളോടുകൂടിയതും ക്ഷേത്രത്തിൻെറ പ്രൗഢിയും പ്രതാപവും വിളിച്ചോതുന്നതുമായ രാജഗോപുരം നിർമ്മിച്ചു. ഇതിൻെറ നിർമ്മാണം നിർവ്വഹിച്ചിരിക്കുന്നത് തെന്നിന്ത്യയിലെ പ്രഗത്ഭരായ ശില്പികളാണ്. ഇന്ന് പൂനെയിൽമാത്രമല്ല മഹാരാഷ്ട്രയിൽതന്നെ ഏറെ ശ്രദ്ധേയമായി മാറിക്കഴിഞ്ഞിരിക്കുകയാണ് നിഗഡി ശ്രീകൃഷ്ണക്ഷേത്രം.

Address : Shree Krishna Charitable Foundation, Shree Krishna Nagar, Nigdi, Pune. Ph. : 020-27662277
President : Shri. Madhavankutty (Mob. : 9421079001)
Secretary : Shri. Vijayan Menon (Mob. : 9960595245)
Treasurer : Shri. Narayanankutty (Mob. : 9371012124)

**ശ്രീഅയ്യപ്പ ക്ഷേത്രം, ഹഡപ്സർ.**

പൂനെയുടെ കിഴക്കുഭാഗത്ത് സ്ഥിതിചെയ്യുന്ന ഹഡപ്സറിലെ മലയാളി സമൂഹം രണ്ടു പതിറ്റാണ്ടുകാലമായി അയ്യപ്പസ്വാമിയുടെ ആരാധന നടത്തിവരുന്നു. ഹഡപ്സറിൽ ഒരു ക്ഷേത്രം എന്ന മലയാളികളുടെ സ്വപ്നം എല്ലാ ഭക്തജനങ്ങളുടെയും കൂട്ടായ്മയോടുകൂടി 2008 ജൂൺ 9-ാംതീയതി സാക്ഷാത്കാരിക്കപ്പെ

ട്ടു.ഹഡപ്സറിൻെറ ഹൃദയഭാഗത്ത് സ്ഥിതിചെയ്യുന്ന ഈ ക്ഷേത്രം അയ്യപ്പസ്വാമി, ശ്രീഭദ്രകാളി, ഗണപതി, നവഗ്രഹങ്ങൾ, നാഗരാജാവ് എന്നീ ദേവതകളുടെ സാന്നിദ്ധ്യംകൊണ്ട് അനുഗ്രഹീതമാണ്. ക്ഷേത്രത്തിന് വടക്കുഭാഗത്തുകൂടെ ഒഴുകുന്ന അരുവി പമ്പാനദിയെ അനുസ്മരിപ്പിക്കുന്നു. ശ്രീ അയ്യപ്പസേവാസംഘമെന്ന പേരിൽ രജിസ്റ്റർ ചെയ്തിരിക്കുന്ന സംഘടനയാണ് ക്ഷേത്രത്തിന്റെ ഭരണകാര്യങ്ങൾ നിർവ്വഹിക്കുന്നത്. ഈ സംഘം ധാർമ്മിക സാംസ്കാരിക രംഗങ്ങളിൽ മുൻകൈഎടുത്ത് പ്രവർത്തിക്കുന്നു.

പൂജാസമയം : രാവിലെ 5-30 മുതൽ 9-30 വരെ
വൈകിട്ട് 6-00 മുതൽ രാത്രി 8-30 വരെ.

Address : Sree Ayyappa Seva Sangham
(Regd. No. MAH/3374/87, F/4461/Pune)
Near Gliding Centre, Pune-Saswad Road, Hadapsar, Pune. Ph. : 020-64193900
President : Shri. V. D. Divakaran (Mob. : 9850699167)
Secretary : Shri. K. G. Jayamohanan Nair (Mob. : 9422086571)

**ശ്രീഅയ്യപ്പ ക്ഷേത്രം, കാത്രജ്.**

അയ്യപ്പഭക്തന്മാരുടെ അഭിലാഷം നിറവേറ്റുന്നതിനും ശ്രീഅയ്യപ്പൻെറ ക്ഷേത്രം പണിത് ശ്രീഅയ്യപ്പനെ പ്രതിഷ്ഠിച്ച് പൂജാദികർമ്മങ്ങൾചെയ്ത് ദർശനസായൂജ്യമടയാനുള്ള ആഗ്രഹമാണ് 2002-ൽ ശ്രീഅയ്യപ്പസേവാസംഘം എന്ന സംഘടന രൂപീകരണത്തിന് കാരണമായത്.

2002-ൽതന്നെ മഹാരാഷ്ട്രാ ചാരിറ്റി സൊസൈറ്റി ട്രസ്റ്റ് ആക്ട് അനുസരിച്ച് സംഘം രജിസ്റ്റർ ചെയ്യുകയും അത് അനുവദിച്ചു കിട്ടുകയുംചെയ്തു. ആ വർഷം തന്നെ ശ്രീഅയ്യപ്പക്ഷേത്രത്തിൻെറ നിർമ്മാണം ആരംഭിക്കുകയും 2002 ഡിസംബർ 30-ന് ക്ഷേത്രത്തിൽ പ്രാണപ്രതിഷ്ഠ നടത്തുകയുംചെയ്തു.

**ശ്രീഅയ്യപ്പ ക്ഷേത്രം, വഡ്ഗാവ്ശ്ശേരി.**

നഗരപ്രൗഢികളൊന്നും അലോസരപ്പെടുത്താത്ത കുടുംബിനിയെപ്പോലെയായിരുന്നു വഡ്ഗാവ്ശ്ശേരി ഗ്രാമം. ഇന്ന് ഈ ഗ്രാമത്തിൻെറ മുഖച്ഛായതന്നെ മാറിയിരിക്കുന്നു. പത്തിരുപത്തിയഞ്ച് വർഷങ്ങൾക്കുമുമ്പ് ദരിദ്രമായിരുന്ന ഗ്രാമം ഇന്ന് സമ്പൽസമൃദ്ധിയിലേക്ക് ഉയർന്നിരിക്കുന്നു. ജീവിതത്തിൻെറ സുഗന്ധം ശ്രീഅയ്യപ്പനിൽ ഉള്ളതുകൊണ്ട് അയ്യപ്പനിലേക്ക് പോയി തന്നിലേക്കുതന്നെ തിരിച്ചുവരുമ്പോഴാണ് അയ്യപ്പമാഹാത്മ്യം വെളിപ്പെടുന്നത്. അയ്യപ്പമാഹാത്മ്യം തിരിച്ചറിഞ്ഞ ഭക്തന്മാരുടെ ചിരികാല സ്വപ്നമായിരുന്നു ഇവിടെ ഒരു ക്ഷേത്രം പണിയണമെന്നത്. മനുഷ്യനന്മയുടെ കൂട്ടായ്മയുടെ ഒരു ചരിത്രപശ്ചാത്തലം മറ്റു ക്ഷേത്രങ്ങളെപ്പോലെ ഈ ക്ഷേത്രത്തിനും ഉണ്ടായിരുന്നു. ആ പ്രസ്ഥാനമാണ് ഈ ക്ഷേത്രസംരംഭത്തിന് ആണിക്കല്ലും മൂലക്കല്ലും ആയി വർത്തിച്ചത്.

Address : Sree Ayyappa Bhaktha Parishad, 50/8, Vadagaonsheri, Mamta Society Area, Off Nagar Road, Pune - 411 014.

### കമാണ്ട് ഹോസ്പിറ്റൽ ശ്രീഅയ്യപ്പ ക്ഷേത്രം

ഇന്ത്യൻ രക്ഷാസേനയുടെ ഏറ്റവും വലിയ താവളമാണ് പൂനെയിലേത്. ആ രക്ഷാസേനയുടെ ശക്തികേന്ദ്രങ്ങളിലാണ് ശരണംവിളിയുടെ മാറ്റൊലിയുമായി ഈ അയ്യപ്പക്ഷേത്രം സ്ഥിതിചെയ്യുന്നത്. രക്ഷാസേനയുടെ ദക്ഷിണാമേഖലാ കേന്ദ്രമായ പൂനെ ക്യാമ്പിലെ അയ്യപ്പക്ഷേത്രം പട്ടാളക്കാർക്കു പുറമേ ഫാത്തിമാനഗർ, കോണ്ട് വാ, വാനോരി തുടങ്ങിയ പ്രദേശങ്ങളിലെ ഭക്തജനങ്ങൾക്കും ഈശ്വരസാന്നിദ്ധ്യം പ്രദാനംചെയ്യുന്നു. കമാണ്ട് ആശുപത്രിയിലെത്തുന്നവർക്കെല്ലാം ജാതിമതഭാഷാ വ്യത്യാസമില്ലാതെയുള്ള ഒരു ആത്മീയസ്ഥാനമാണ് ഈ അയ്യപ്പക്ഷേത്രം.

രക്ഷാമന്ത്രാലയത്തിന്റെ കീഴിൽ പൂനെ, കഡ്ക്കി, ദെഹുറോഡ് എന്നീ കന്റോൺമെന്റിലെ അനേകം സ്ഥാപനങ്ങളിൽ ജോലിക്കാരായി എത്തുന്ന മലയാളികളുടെ കൂട്ടായ്മയ്ക്ക് വേദിയൊരുക്കുന്നുമുണ്ട് ഈ ക്ഷേത്രം. അമ്പലം സ്ഥാപിച്ചത് 2000-ാമാണ്ട് ജനുവരി 15-ാംതീയതി ആണ്. തന്ത്രിമുഖ്യൻ ശ്രീ. അജിത് നമ്പൂതിരിയുടെ കാർമ്മികത്വത്തിൽ 2007 ഒക്ടോബർ 27-ാംതീയതി പുനഃപ്രതിഷ്ഠ നടത്തി. 2006 ഒക്ടോബർ മുതൽ ശ്രീ. അരവിന്ദാക്ഷൻ നമ്പൂതിരി മേൽശാന്തി ആയി പൂജാകാര്യങ്ങൾ നിർവ്വഹിച്ചുവരുന്നു.

Address : Sree Ayyappa Temple, Command Hospital, Pune - 411 040.

### ഘോർപുരി ശ്രീഅയ്യപ്പ ക്ഷേത്രം

ഘോർപുരിയിലും സമീപപ്രദേശത്തും താമസിച്ചിരുന്ന അയ്യപ്പഭക്തന്മാരുടെ ചിരകാലാഭിലാഷമായിരുന്നു മണ്ഡല മകരവിളക്കു മഹോത്സവം ഇവിടെ നടത്തണമെന്നത്. 1970 ഡിസംബർ 20-ന് 65 അംഗങ്ങൾ ചേർന്ന് ശ്രീമണികണ്ഠ ഭക്തസമാജം രൂപീകരിച്ച് പ്രവർത്തനമാരംഭിച്ചു. ഇപ്പോൾ ക്ഷേത്രം സ്ഥിതിചെയ്യുന്ന സർവ്വേ നമ്പർ 88 ഖോർപുരി ബസാറിൽ 1977-78 മുതൽ മണ്ഡലമകരവിളക്ക് മഹോത്സവം ആഘോഷിക്കാൻ തുടങ്ങി. 1985-89 മുതൽ സ്ഥിരം പൂജാരിയുടെ മേൽനോട്ടത്തിൽ നിത്യപൂജകൾ ആരംഭിച്ചു.

1994 ഏപ്രിൽ മാസത്തിൽ നടത്തിയ ദേവപ്രശ്നത്തിൽ ശ്രീഅയ്യപ്പന്റെ ശരിയായ സാന്നിദ്ധ്യമുള്ളതായും ക്ഷേത്രം പുതുക്കിപ്പണിത് പുനഃപ്രതിഷ്ഠനടത്തേണ്ടതാണെന്നും തെളിഞ്ഞു. 1994 സെപ്റ്റംബറിൽ ക്ഷേത്രം പുതുക്കിപ്പണിയുവാൻ തീരുമാനിച്ചു. 1995 ജൂലൈയിൽ പ്രാണപ്രതിഷ്ഠ നടന്നു. തുടർന്ന് നിത്യപൂജയും വിശേഷാൽ പൂജകളും ഭക്തരുടെ അഭീഷ്ടപ്രകാരം വഴിപാടുകളും നടത്തിപ്പോരുന്നു.

Address : Sree Manikanda Bhakta Samaj, Ghorpuri, Pune.

### ഗുരുപിംപ്ളേ ക്ഷേത്രം

പരിപൂർണ്ണമായ മഹത്വത്തോടുകൂടി ക്ഷേത്രനിയമവ്യവസ്ഥകൾ പാലിച്ചുകൊണ്ട് പാവന നദിയുടെ തീരത്ത് വിശാലവും വായു, വെള്ളം, വെളിച്ചം ഇവ യഥേഷ്ടം ലഭിക്കുന്നതുമായ സ്ഥലത്താണ് ഗുരു പിമ്പളേ ശ്രീകൃഷ്ണക്ഷേത്രം നിർ

മ്മിച്ചിരിക്കുന്നത്. ക്ഷേത്രത്തിൽ പ്രവേശിക്കുന്നത് പതിനെട്ടാംപടി ചവിട്ടിയാണെങ്കിലും ദർശനം കൃഷ്ണനാണെന്ന പ്രത്യേകതയും ഉണ്ട്.

ശ്രീഅയ്യപ്പൻ, വിഘ്നേശ്വരൻ, നരസിംഹം തുടങ്ങിയ മൂർത്തികളെയും വളരെ പ്രാധാന്യത്തോടെ ഇവിടെ പ്രതിഷ്ഠിച്ചിരിക്കുന്നു.ഈ ക്ഷേത്രസമുച്ചയത്തിലെ എല്ലാ ശ്രീകോവിലിലെ പ്രതിഷ്ഠകളും പ്രഭാതത്തിലെ സൂര്യകിരണങ്ങൾ വന്നു തഴുകുമാറായിട്ടാണ് ഓരോ ശ്രീകോവിലും കേരള ശില്പമനോഹാരിതയോടെ നിർമ്മിച്ചിരിക്കുന്നത്. 2003 മാർച്ച് 18 മുതൽ 20 വരെ നീണ്ടുനിന്ന ദിനങ്ങളിലെ പ്രാണപ്രതിഷ്ഠാകർമ്മം അമ്പലപ്പുഴയിലെ ബ്രഹ്മശ്രീ ശ്രീധരൻ നമ്പൂതിരിപ്പാടാണ് നിർവ്വഹിച്ചത്.

നിത്യേനയുള്ള പൂജകൾക്കു പുറമേ അഷ്ടദ്രവ്യ ഗണപതിഹോമം, ഭഗവതിസേവ, സുദർശനഹോമം, മൃത്യുഞ്ജയഹോമം, നവകലശം, ബ്രഹ്മകലശം, പഞ്ചകലശം, നവരത്ന അന്നദാനം, മഹാപ്രസാദം എന്നീ മുഖ്യവഴിപാടുകൾ ഭക്തരുടെ അഭീഷ്ടപ്രകാരം നടത്തിക്കൊടുക്കുന്നുണ്ട്. ആത്മാവിനെ പോലും ശുദ്ധീകരിക്കാൻ കഴിയുന്ന ക്ഷേത്രദർശനമാണ് ഗുരുപിമ്പളേയിൽ.

പൂജാവിവരങ്ങൾ : രാവിലെ 5-15 : നിർമ്മാല്യ ദർശനം, 5-30 : അഭിഷേകം, 6-00 : ഗണപതിഹോമം, 7-00 : മലർനിവേദ്യം, 9-00 : രാവിലത്തെ പൂജ, 10-00 : നടഅടയ്ക്കൽ. വൈകിട്ട് 5-15 : നടതുറക്കൽ 6-15 ; ദീപാരാധന, 8-00 : അത്താഴപൂജ, 8-30 : നടഅടയ്ക്കൽ.

Address : Sree Dharma Sastha Charitable Foundation, Shri Krishna Temple, Pimple Gurav, Pune - 410 027.

## ശ്രീഅയ്യപ്പ ക്ഷേത്രം, ഭൈരവ് നഗർ, ധാനോരി റോഡ്.

1978-ൽ അയ്യപ്പസേവാസമിതി, കളസ്, ബോംബെ പബ്ലിക് ട്രസ്റ്റ് ആക്ട് പ്രകാരം എഫ്-1162 നമ്പരായി രജിസ്റ്റർചെയ്തു.പ്രസിദ്ധ ക്ഷേത്രകലാ വിദഗ്ദ്ധൻ കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിയാണ് ക്ഷേത്രത്തിന് രൂപകല്പന ചെയ്തിരിക്കുന്നത്.

ശബരിമല ശ്രീധർമ്മശാസ്താവാണ് ഇവിടത്തെ മുഖ്യപ്രതിഷ്ഠ. ഗണപതി, ശ്രീകൃഷ്ണൻ, ദേവി, നാഗരാജാവ്, മുരുകൻ, നവഗ്രഹങ്ങൾ തുടങ്ങിയ മൂർത്തികളെയും പ്രതിഷ്ഠിച്ച് ആരാധിച്ചുപോരുന്നു. ഇവിടത്തെ നാഗപൂജ വളരെ വിശേഷപ്പെട്ടതും വളരെയധികം ജനങ്ങൾ ഭക്തിയോടും വിശ്വാസത്തോടും നടത്തിപ്പോരുന്നതുമാണ്. മണ്ഡലകാലത്ത് വൃശ്ചികം ഒന്നു മുതൽ മകരം ഒന്നു വരെ ഭക്തിനിർഭരമായ പൂജകളും കലാപരിപാടികളും നടത്തിവരുന്നു. ഇവിടെ എല്ലാ വർഷവും അയ്യപ്പൻവിളക്കും ആഴിപൂജയും കേരളത്തനിമയോടെ നടത്തിവരുന്നു.

Address : Sree Ayyappa Seva Sangh, Dhanori, Vishrantwadi, Pune.
Ph. : 020-27170426

**ശ്രീഅയ്യപ്പ ക്ഷേത്രം, പിംപ്രി.**

മഹാരാഷ്ട്രയുടെ സാംസ്ക്കാരിക തലസ്ഥാനമെന്ന് വിശേഷിപ്പിക്കപ്പെടുന്ന പൂനെയിലെ ഒരു പ്രധാനപ്പെട്ട വ്യവസായ നഗരമാണ് പിംപ്രി. പിംപ്രിയിലെ അയ്യപ്പഭക്തരായ മലയാളികൾ 1976-നുമുമ്പുതന്നെ വർഷംതോറും മണ്ഡല-മകരവിളക്കു കാലത്ത് ഒത്തുകൂടി അയ്യപ്പപൂജകൾ ചെയ്തിരുന്നു. പിംപ്രിയിലെ വിവിധ സ്ഥലങ്ങളിൽവച്ച് അയ്യപ്പ പൂജകളും മറ്റ് ഭക്തിപരമായ പരിപാടികളും നടത്തിവരവേ ഇതിൽ പങ്കെടുക്കുന്നവരുടെ എണ്ണം വർദ്ധിക്കുകയായിരുന്നു. 1976-ൽ കേരളീയ മാതൃകയിൽ ഒരു ക്ഷേത്രം നിർമ്മിക്കണമെന്ന ലക്ഷ്യത്തോടെ പിംപ്രി ശ്രീ അയ്യപ്പ സേവാസംഘം എന്ന പേരിൽ ഒരു സംഘടന രജിസ്റ്റർചെയ്തു. 1977-ൽ സ്ഥിരമായി ഒരു സ്ഥലത്ത് പൂജ നടത്തുന്നതിന് സൗകര്യമുണ്ടാക്കുവാൻ തീരുമാനടെുത്തു. അതിൻപ്രകാരം വെറുമൊരു ചതുപ്പുനിലമായിരുന്ന, ഇപ്പോൾ ക്ഷേത്രം സ്ഥിതിചെയ്യുന്ന സ്ഥലത്ത് ഒരു താൽക്കാലിക ക്ഷേത്രം നിർമ്മിച്ച് അയ്യപ്പസ്വാമിയുടെ ഛായാചിത്രം വച്ച് ആരാധനയ്ക്ക് തുടക്കമിട്ടു. അന്ന് ദെഹുറോഡു മുതൽ കിർക്കി വരെയുള്ള ചുറ്റളവിൽ മറ്റ് ക്ഷേത്രങ്ങളൊന്നുമില്ലായിരുന്നു. ഈ കാലയളവിൽ ധാരാളം ഭക്തജനങ്ങൾ ഇവിടെ ഒത്തുകൂടിയിരുന്നു. നിലവിലുണ്ടായിരുന്ന ക്ഷേത്രത്തോടു ചേർന്ന് ഭക്തജനങ്ങൾക്ക് ഇരുന്ന് ഭജിക്കുവാൻവേണ്ടി ഒരു ഭജനഹാൾ നിർമ്മിച്ചു. പിന്നീട് ശ്രീകോവിൽ നിർമ്മിച്ച് 1984 ജനുവരി 15-ന് ശ്രീ അയ്യപ്പൻെറ ശിലാവിഗ്രഹം പ്രതിഷ്ഠിച്ചു. നരമംഗലത്ത് ബ്രഹ്മശ്രീ നീലകണ്ഠൻ നമ്പുതിരിയുടെ കാർമ്മികത്വത്തിലാണ് പ്രാണപ്രതിഷ്ഠ നടന്നത്. അന്നുമുതൽ ക്ഷേത്രാചാരപ്രകാരമുള്ള അനുഷ്ഠാന കർമ്മങ്ങൾ നടന്നുവരുന്നു.

നിത്യപൂജകൾക്കു പുറമേ വിശേഷാൽ പൂജകളും പ്രതിഷ്ഠാ ദിനമായ മകരം രണ്ടിന് ഊരുചുറ്റൽ മുതലായ അനുഷ്ഠാനങ്ങളും എല്ലാവർഷവും നടന്നുവരുന്നു. ഭക്തജനങ്ങളുടെ അഭീഷ്ടപ്രകാരം എല്ലാ വഴിപാടുകളും നടന്നുവരുന്നു.

താൽക്കാലികമായി നിർമ്മിച്ച ക്ഷേത്രത്തിൻെറയും ഭജനഹാളിൻെറയും പുനരുദ്ധാരണം 2002-ൽ നടന്നു. ക്ഷേത്രനിർമ്മാണത്തിൽ പ്രാവീണ്യം നേടിയ ശ്രീ ഉണ്ണി നമ്പൂതിരി തയ്യാറാക്കിയ മാതൃകയിൽ കേരളത്തിൽനിന്നും എത്തിയ പ്രഗത്ഭരായ ശില്പികളാണ് പുതിയ ശ്രീകോവിൽ നിർമ്മിച്ചത്. ക്ഷേത്രത്തോടനുബന്ധിച്ച് ക്ഷേത്ര പൂജാരിക്ക് താമസസൗകര്യവും ഒരു സ്റ്റോർ റൂമും കൂടാതെ ഭജനഹാളിൻെറ മുകളിലെ ടെറസ്സ് അന്നദാനം നടത്തുവാനുള്ള ഹാളായും മാറ്റിയെടുത്തു. 2002 നവംബർ 11-ന് (1178 തുലാം 25) ക്ഷേത്രത്തിൻെറ ശുദ്ധികലശവും താഴികക്കുടം പ്രതിഷ്ഠയും ക്ഷേത്രതന്ത്രി നിർവ്വഹിച്ചു.

Address : Sree Ayyappa Seva Sangham, Pimpri, Pune 411 017. Ph. : 27414246.
President : Shri. G. C. Pillai, Ph. : (Res) 27411758
Secretary : Shri. Ramankutty Nair (Mob. : 9850000221)
Treasurer : Shri. Balan Pisharodi (Mob. : 9822476328)

## ശ്രീഅയ്യപ്പ ക്ഷേത്രം, കാലേവാഡി

കാലേവാഡി ശ്രീ ധർമ്മശാസ്താക്ഷേത്രം പവിത്രമായ പവനാ നദീ തീരത്തുള്ള പ്രകൃതി രമണീയവും ശാന്തസുന്ദരവുമായ സ്ഥലത്ത് സ്ഥിതിചെയ്യുന്നു.

ഇപ്പോൾ ഈ ക്ഷേത്രത്തിന്റെ പുനരുദ്ധാരണപ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കുകയാണ്. ഇവിടെ ശ്രീധർമ്മശാസ്താവിനെ കൂടാതെ ദേവിയെയും മഹാഗണപതിയെയും ഉപദേവതകളായി പ്രതിഷ്ഠിക്കുന്നതിനുവേണ്ടി യുള്ള ക്ഷേത്രത്തിന്റെ നിർമ്മാണം നടന്നുകഴിഞ്ഞു.കൂടാതെ ഭജനഹാൾ, മനോഹരമായ ഗോപുര നട എന്നിവയും നിർമ്മിച്ചു കഴിഞ്ഞു. ഇനി പ്രതിഷ്ഠാകർമ്മങ്ങൾകൂടി കഴിഞ്ഞാൽ ക്ഷേത്രത്തിന്റെ ദൈവികശക്തി(ചൈതന്യം) പതിന്മടങ്ങ് വർദ്ധിക്കുമെന്നാണ് ദേവപ്രശ്നത്തിൽ തെളിഞ്ഞിട്ടുള്ളത്. ആയതിനാൽ ഈ ക്ഷേത്രത്തിന്റെ പ്രതിഷ്ഠാകർമ്മങ്ങൾ എത്രയുംവേഗം പൂർത്തീകരിക്കുവാൻ ഇപ്പോഴത്തെ ക്ഷേത്രഭാരവാഹികൾ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

നിത്യപൂജകൾക്കു പുറമേ എല്ലാ വെള്ളിയാഴ്ചയും ദേവീപൂജയും എല്ലാ ശനിയാഴ്ചകളിലും ശ്രീ ധർമ്മശാസ്താവിൻ ജന്മനാളായ ഉത്രം നക്ഷത്രത്തിലും അയ്യപ്പ സഹസ്രനാമാർച്ചനയും നടന്നുവരുന്നു.

Address : Sree Ayyappa Temple, Kalewadi, Pimpri, Pune. Ph. : 020-27260551.

## ശ്രീനാരായണ ഗുരുദേവക്ഷേത്രം, ദെഹുറോഡ്.

ആജന്മശുദ്ധനും സിദ്ധനും മുക്തനുമായ ശ്രീനാരായണ ഗുരുദേവന്റെ തത്ത്വദർശനം ആത്മാവിന്റെ മോക്ഷംനേടി ജഗത്തിന്റെ ഹിതത്തിനുവേണ്ടി കർമ്മത്തിൽ ചരിക്കുകയെന്നതാണ്. ആരുടെയും ഉപദേശമോ താല്പര്യമോ മുൻനിർത്തിയല്ല ഗുരുദേവൻ ലോകനവോത്ഥാനത്തിനിറങ്ങിയത്. അത് നിയതിയുടെ നിശ്ചയമാണ്.സമൂഹത്തിന്റെ സർവ്വതോന്മുഖമായ പുരോഗതിക്കുവേണ്ടിയാണ് ധർമ്മം പ്രകാശിക്കേണ്ടത്. അങ്ങനെയൊരു ധർമ്മനിർവ്വഹണത്തിനായി പൂനെയിലെ ശ്രീനാരായണ ഭക്തർ ആഗ്രഹിച്ചതിന്റെ പരിണതഫലമാണ് ദെഹുറോഡ് മാമുർഡിയിലെ ശ്രീനാരായണ നഗറിലെ ശ്രീനാരായണ ഗുരുദേവക്ഷേത്രം.

ശ്രീനാരായണ നഗറിൽ പടുത്തുയർത്തിയിരിക്കുന്ന ക്ഷേത്രസമുച്ചയത്തിൽ ശ്രീനാരായണ ഗുരുദേവനും രണ്ട് ഉപക്ഷേത്രങ്ങളിലായി ഗണപതി, മഹാദേവൻ എന്നീ പ്രതിഷ്ഠകളുമുണ്ട്.

നിത്യപൂജയ്ക്കു പുറമേ ത്രികാലപൂജ, ഗുരുപുഷ്പാഞ്ജലി, മഹാഗണപതിഹോമം, ശിവാർച്ചന മുതലായ വഴിപാടുകൾക്കായുള്ള സംവിധാനവും ഇവിടെയുണ്ട്. വിദ്യാരംഭം, അന്നപ്രാശം, പിതൃബലി എന്നീ കർമ്മങ്ങളും ഇവിടെ നടന്നുവരുന്നു. മലയാളികൾക്ക് പിതൃതർപ്പണം മുതലായ കർമ്മങ്ങൾ ചെയ്യുന്നതിന് പൂനെയിൽ ആദ്യമായി ശ്രീനാരായണ ക്ഷേത്രത്തിലാണ് തുടക്കംകുറിച്ചത്. കർക്കിടകത്തിലെ കറുത്തവാവിൻനാൾ ധാരാളം മലയാളികൾ ഇവിടെ പിതൃതർപ്പണത്തി

നായി എത്താറുണ്ട്. ഗുരുദേവൻ പ്രസരിപ്പിച്ച ആത്മീയതയെ കെടാതെ സൂക്ഷിക്കുവാൻ പ്രതിജ്ഞാബദ്ധരാണെന്ന് തിരിച്ചറിഞ്ഞ് പ്രവർത്തിക്കുന്നവരാണ് ഈ പ്രസ്ഥാനത്തിന്റെ കർമ്മസാരഥികൾ.

Address : Sree Narayana Gurudeva Temple, S. N. Nagar, Mamurdi, Dehuroad, Pune. Phone : 020-27673951
Office : Sree Narayana Guru Samiti-Pune, 307 Mohol Market, 3rd Floor, Near Ashok Chitra Mandir, Pimpri, Pune - 411 017, Ph. : 020 - 27411352.

# Sabarimala Map



**സഹായക ഗ്രന്ഥങ്ങൾ :**


1. വേദങ്ങൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ.
2. ഭഗവത് ഗീത
3. ശ്രീമഹാഭാരതം
4. അദ്ധ്യാത്മ രാമായണം (തുഞ്ചത്ത് എഴുത്തച്ഛൻ)
5. ശ്രീമഹാശാസ്തൃപൂജാ കല്പദ്രുമം (ശ്രീശങ്കരാചാര്യ വിരചിതം)
6. ക്ഷേത്രവിജ്ഞാനകോശം
7. തന്ത്രസമുച്ചയം-ഒന്നും രണ്ടും മൂന്നും ഭാഗങ്ങൾ
(ചേന്നാസ് നാരായണൻ നമ്പൂതിരിപ്പാട്)
8. കുഴിക്കാട്ട് പച്ച-തന്ത്രഗ്രന്ഥം (കുഴിക്കാട്ട് മഹേശ്വരൻ ഭട്ടതിരിപ്പാട്)
9. ഐതിഹ്യമാല (കൊട്ടാരത്തിൽ ശങ്കുണ്ണി)
10. കേരളത്തിൻെറ സാംസ്കാരിക ചരിത്രം (പി. കെ. ഗോപാലകൃഷ്ണൻ)
11. മനുസ്മൃതി
12. ശബരിമല : ചരിത്രത്തിൻെറയും നേരിൻെറയും ഉരകല്ലിൽ (ഇടമറുക്)
13. തത്ത്വമസി (സുകുമാർ അഴീക്കോട്)
14. ജ്യോതിശാസ്ത്രവും ജ്യോത്സ്യവും (പി. സി. കടലുണ്ടി)
15. ശബ്ദതാരാവലി



## എം. എം. ദിവാകരൻ

കോട്ടയം ജില്ലയിലെ കുറിച്ചിയിൽ [redacted] ജനനം.
പിതാവ് : മനന്താനത്ത് മാധവൻ
മാതാവ് : പി. എൽ. കുഞ്ഞുലക്ഷ്മി

കുറിച്ചി പ്രൈമറി സ്കൂൾ, കുറിച്ചി യു. പി. സ്കൂൾ, കുറിച്ചി എ. വി. ഹൈസ്കൂൾ എന്നിവിടങ്ങളിൽ പ്രാഥമിക വിദ്യാഭ്യാസം. പിന്നീട് സ്വകാര്യ ഇൻസ്റ്റിറ്റ്യൂട്ടിൽ പഠനം. നാട്ടിൽ ട്യൂഷൻ ക്ലാസ്സിനോടൊപ്പം രാഷ്ട്രീയ-സാമൂഹിക-സാംസ്കാരിക പ്രവർത്തനങ്ങളിലും വ്യാപൃതനായിരുന്നു.
മൂന്നുവർഷം ലൈഫ് ഇൻഷുറൻസ് കോർപ്പറേഷൻ ഓഫ് ഇൻഡ്യ ചങ്ങനാശ്ശേരി ബ്രാഞ്ചിൽ ആർ. എ. സി. ആയി ജോലി ചെയ്തു.
കോട്ടയത്ത് പിറ്റ്മാൻസ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കോമ്മേഴ്സിൽ അദ്ധ്യാപകനായിരുന്നു. അതിനുശേഷം ബോംബെയിൽ ഒരു സ്വകാര്യ സ്ഥാപനത്തിൽ സ്റ്റെനോഗ്രാഫറായി ജോലി ചെയ്തു. പിന്നീട് പൂനെയിൽ ഭാരത് കെമിക്കൽസ്, പ്രശാന്ത് എന്റർപ്രൈസസ്/കൊറോഷൻ റോഡ്ലൈൻസ് എന്നീ സ്ഥാപനങ്ങളിൽ ജോലി ചെയ്തു. 1985 മുതൽ പൂനെയിലെ സിസ്റ്റംസ് റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ടിൽ ഡയറക്ടറുടെ പേഴ്സണൽ അസിസ്റ്റന്റാണ്. പൂനെയിലെ വിവിധ മലയാളം അനുകാലിക പ്രസിദ്ധീകരണങ്ങളിലും, കേരളത്തിൽനിന്ന് പ്രസിദ്ധീകരിക്കുന്ന ജ്യോതിഷരത്നം, മുഹൂർത്തം തുടങ്ങിയ മാസികകളിലും കഥകളും ലേഖനങ്ങളും എഴുതിയിട്ടുണ്ട്. ടൈംസ് ഓഫ് ഇൻഡ്യ, മഹാരാഷ്ട്ര ഹെറാൾഡ് എന്നീ ഇംഗ്ലീഷ് ദിനപ്പത്രങ്ങളിലും ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.
പ്രസിദ്ധീകരിച്ച പുസ്തകങ്ങൾ :

1) Great Thoughts of Great Thinkers (English)
2) The Golden Sayings of Shirdi Sai Baba (English)
3) ശ്രീമഹാശാസ്ത്യപ്രകാശജ്യോതി (Malayalam)

കുടുംബവുമൊത്ത് പൂനെയിൽ (പാഷാൺ) താമസം.
ഭാര്യ : ചന്ദ്രിക. മകൾ ധനലക്ഷ്മി

മേൽവിലാസം :
എം. എം. ദിവാകരൻ
മനന്താനത്തുവീട്, നീലംപേരൂർ പി. ഒ.
കുറിച്ചി, കോട്ടയം 686 534 (കേരളം)
Mobile : 9766484128
Email : mm_divakaran@yahoo.com

Type setting - Cover Design - Printing
**DESIGNS, PIMPRI, PUNE (MAHARASHTRA)**
Mob. : 99222 18641 • E-mail : skdesigns@yahoo.com